# കന്നഡ ഏകാങ്കങ്ങൾ

സമ്പാദകൻ :

ആദ്യ രംഗാചാര്യ

വിവർത്തകൻ :

പി. എൻ. ഭട്ടതിരി



സാഹിത്യ അക്കാദമി

*Kannada Ekankangal*—Series I (An Anthology of Kannada One-act Plays). Malayalam translation by P. N. Bhattatiri of Adya Rangacharya's compilation Ekanka Sangraham in Kannada—Sahitya Akademi, New Delhi (1984).





ഒന്നാം പതിപ്പ് : 1984

**പ്രധാന സ്ഥാപനം :**

സാഹിത്യ അക്കാദമി

രവീന്ദ്ര ഭവൻ, ന്യൂ ഡെൽഹി-110 001

**പ്രാന്തീയ ശാഖകൾ :**

29, എൽഡാംസ് റോഡ്, മദിരാശി-600 018

ബ്ലോക്ക് V. B. രവീന്ദ്ര സരോവർ സ്റ്റേഡിയം, കല്ക്കത്ത-700 029

172, മുംബയ് മറാത്തി ഗ്രന്ഥസംഗ്രഹാലയ മാർഗ്, ദാദർ, ബോംബെ-400 014

**മുദ്രണം :**

ഡയോസിസൻ പ്രസ്സ്, വേപ്പേരി, മദിരാശി-600 007

# അനുക്രമണിക

# അവതാരിക

ഏകാങ്കങ്ങൾ സമാഹരിക്കുന്നവരുടെ ഒന്നാമത്തെ കർത്തവ്യം, ' ഏകാങ്കം ' എന്നാൽ എന്തു്, ഏതു് എന്നു് മനസ്സിലാക്കിക്കൊടുക്കുകയത്രെ. ഈ കർത്തവ്യം കന്നഡത്തെ സംബന്ധിച്ചേടത്തോളം കുറെക്കൂടി ജാഗ്രതയോടെ നിർവ്വഹിക്കേണ്ടതുമുണ്ടു്. ഇതിനുള്ള കാരണങ്ങൾ രണ്ടാണു്. ഒന്നാമതായി, ഏകാങ്കം എന്നതു് ആധുനിക കന്നഡത്തിനു് ഒരു പുതിയ സാഹിത്യരൂപമാണു്; രണ്ടാമതായി, ഏകാങ്കം ചില സവിശേഷ കാരണങ്ങൾമൂലം കൂടുതൽ ഉപയുക്തമെന്നു തോന്നുന്നു. ഉപയുക്തമായതിനാൽ ' പ്രയോഗം ' കൂടുതൽ. ' പ്രയോഗം ' കൂടുതലായാൽ ചന്തം കെടാനുള്ള സാധ്യതയും കൂടുതൽ. ഇതിനും പുറമെ, ലേഖകരിൽനിന്നുപോലും നമുക്കു് കൂടുതൽ ഒത്താശ ലഭിക്കുന്നപോലെയും ഇല്ല. ഇന്നു് അനേകം പേർ ' ഏകാങ്കം ' എന്നു്, തങ്ങൾ എഴുതിയ എന്തിന്നും തലക്കെട്ടു കൊടുക്കുന്നു. യഥാർത്ഥത്തിൽ, അതു് ഏതു ദൃഷ്ടിയിലും ഏകാങ്കവുമായി വിദൂരസംബന്ധംപോലും ഉള്ളതായിരിക്കില്ല. ഇതോടൊപ്പം, വിമർശകർ എന്നു പറയുന്നവർ, യാതൊന്നും ചിന്തിക്കാൻ മിനക്കെടാതെ, ലേഖകൻ പറഞ്ഞതുതന്നെ വിശ്വസിച്ചു്, ' ഏകാങ്ക 'ത്തെ വിമർശിക്കുന്നു. ഈ എല്ലാ സംഗതികളും നിമിത്തം, ' ഏകാങ്ക 'ത്തിന്റെ ' ത്രികാല ' ബദ്ധമായ ഒരു വ്യാഖ്യാനം നല്കാൻ ശ്രമിക്കുന്നില്ലെങ്കിലും, ചില നാടകകൃത്തുക്കളുടെ കൃതികൾ എന്തു കാരണങ്ങളാൽ ' ഏകാങ്കം ' എന്നു് പറഞ്ഞു് ഇതിൽ സമാഹരിക്കപ്പെട്ടിരിക്കുന്നു എന്ന സംഗതിയെങ്കിലും അവതാരികയായി വിശദീകരിക്കേണ്ടിയിരിക്കുന്നു.

ഏകാങ്കം കന്നഡത്തിനു് ഒരു പുതുമയാണു് എന്നു പറയുമ്പോൾ, ഭാരതീയ സാഹിത്യരൂപത്തിൽ ഏകാങ്കം ഉണ്ടായിരുന്നതേ ഇല്ല എന്നു പറയുക എന്റെ ഉദ്ദേശ്യമല്ല; അങ്ങനെ പറയാനും ശക്യമല്ല. സ്ഥൂല ദൃഷ്ടിയിലൂടെ നോക്കിയാൽ സംസ്കൃതരൂപങ്ങളിൽ ഏകാങ്കങ്ങളും ഉണ്ടായിരുന്നു. അനേകം വിധത്തിലുള്ള ഏകാങ്കങ്ങൾ, വ്യായോഗം, ഭാണം, അങ്കം, വീഥി എന്നീ

നാലുതരത്തിലുള്ള രൂപകങ്ങൾ ഏകാങ്കങ്ങളാണ്. അവയുടെ ലക്ഷണങ്ങൾ നോക്കുക—

വ്യായോഗം:

ഖ്യാതേേതിവൃത്തോ വ്യായോഗഃ ഖ്യാതോദ്ധതനരാശ്രയഃ
അസ്ത്രീനിമിത്തസംഗ്രാമോ ജാമദഗ്ന്യജയേ യഥാ
ഏകാഹാചരിതൈകാങ്കഃ ...

ഭാണം:

ഭാണസ്തു ധൂർത്തചരിതം സ്വാനുഭൂതം പരേണ വാ
യത്രോപവർണ്ണയേദേകോ ......
സംബോധനോക്തിപ്രത്യുക്തീ കുര്യാദാകാശഭാഷിതൈഃ

അങ്കം:

ഉത്സൃഷ്ടികാങ്കേ പ്രഖ്യാതം വൃത്തം ബുദ്ധ്യാ പ്രപഞ്ചയേൽ
... ... ... നേതാരഃ പ്രാകൃതാ നരാഃ

വീഥി:

ഏവം വീഥീ വിധാതവ്യാ ദ്വേകപാത്രപ്രയോജിതാ

സാഹിത്യദർപ്പണത്തിൽ പറഞ്ഞിട്ടുള്ള ഈ ലക്ഷണങ്ങൾ, സാമാന്യമായി, എല്ലാ നാട്യശാസ്ത്രഗ്രന്ഥങ്ങളും പറഞ്ഞിട്ടുണ്ട്. രസം, കഥാപാത്രങ്ങളുടെ എണ്ണം, കഥാപാത്രങ്ങളുടെ നില, സ്ത്രീകഥാപാത്രങ്ങളുടെ അഭാവം—ഇത്തരം വിവരണങ്ങളോടെ ഈ രൂപകങ്ങളെ വർണ്ണിച്ചിരിക്കുന്നു. ഇവയിൽ ഒററ സംഗതിയും ഇന്നത്തെ ഏകാങ്കത്തിനു് ചേരുന്നതല്ല. അതുകൊണ്ടു് ഈ ഏകാങ്കരീതിയും നമ്മുടെ ഏകാങ്കവും തമ്മിൽ യാതൊരു പൊരുത്തവും കല്പിയ്ക്കാനാവില്ല. എന്നാൽ, വ്യായോഗത്തിന്റെ ലക്ഷണത്തിൽ ഒരു കാര്യം പറയുന്നുണ്ടു്. 'ഏകാഹാചരിതൈകാങ്കഃ'—എന്നുവെച്ചാൽ ഒരു ദിവസത്തെ പ്രവൃത്തിയെ കുറിച്ചുള്ളതു്, ഒരു അങ്കമുള്ളതു് എന്നു് അർത്ഥം. പക്ഷെ, ഇന്നു് ഏകാങ്കമെന്നു പറഞ്ഞാൽ, ഒരു ദിവസത്തെ സംഭവത്തെക്കുറിച്ചുള്ള കഥാവസ്തു മാത്രമായിരിക്കണം അതു് എന്നു് പറയാൻ വിഷമമാണു്. അങ്ങനെ നോക്കുമ്പോൾ പഴയ രീതിയിൽ ഏകാങ്കത്തിന്റെ സ്വരൂപം ഉണ്ടായിരുന്നു എന്നു് ആനുഷംഗികമായി പ്പോലും ഇവിടെ പറയേണ്ടതില്ല.

ഏകാങ്കം കന്നഡത്തിൽ പുതിയതു് എന്നു പറയുന്നതിൻെറ അത്ഥംതന്നെ വേറെയാണു്. ഇന്നത്തെ നമ്മുടെ ഏകാങ്കം, പരിപൂണ്ണമായും, ആധുനികജീവിതത്താൽ പ്രചോദിതമാണു്, ആധുനികജീവിതത്തിൻെറ പ്രതിബിംബവുമാണു്. നമ്മുടെ ഇന്നത്തെ ജീവിതം ഏതുമട്ടിൽ പുതിയതെന്നു നാം മനസ്സിലാക്കുന്നുവോ, അതേമട്ടിൽ നമ്മുടെ ഏകാങ്കത്തിൻെറ മാതൃകയും പുതിയതാണു്. ഏതു വിധത്തിൽ നമ്മുടെ ജീവിതം പുതിയതായിത്തീൻവോ, ആ വിധം പ്രതിബിംബിക്കുന്നതാണു് നമ്മുടെ ഇന്നത്തെ ശ്രേഷ്ഠമായ ഏകാങ്കസാഹിത്യം. അത്തരം ശ്രേഷ്ഠമായ ഏകാങ്കങ്ങളെയാണു് ഇതിൽ സമാഹരിച്ചിട്ടുള്ളതു്.

കന്നഡ ഏകാങ്കം പിറന്നതു് പാശ്ചാത്യസാഹിത്യത്തിൻെറ സമ്പക്കത്തിൽനിന്നാണു്, വളൻതു് കന്നഡിഗരുടെ സാമൂഹ്യജീവിതത്തിലും. പാശ്ചാത്യസാഹിത്യത്തിൻെറ, പ്രത്യേകിച്ചു് ആംഗലസാഹിത്യത്തിൻെറ, പരിചയം വഴിയാണു് കന്നഡത്തിൽ ഏകാങ്കം പ്രത്യക്ഷപ്പെട്ടതു്. ഇന്നത്തെ സാമൂഹ്യജീവിതത്തിൽ സാമാന്യപൗരനു് കൂടുതൽ വിശ്രമവേള ലഭിക്കുന്നില്ല എന്നതുമൂലം നാടകഗാത്രം ചെറുതാകാൻ തുടങ്ങി. പാശ്ചാത്യരുടെ ഇടയ്ക്കു് സൌകര്യത്തിനു് അനുസരിച്ചുള്ള പരീക്ഷണങ്ങൾ അല്പം കൂടുതലാണു്. അക്കാരണത്താൽ, ആംഗലവിദ്യാഭ്യാസത്തിൻെറ പരിണാമമായിട്ടു്, നമ്മുടെ അഭ്യസ്തവിദ്യരും സ്വയം ഏകാങ്കങ്ങൾ എഴുതാൻ തുടങ്ങി. സ്കൂളുകൾ, കോളേജുകൾ, സ്ഥാപനങ്ങൾ, സമ്മേളനങ്ങൾ എന്നിങ്ങനെ അഭ്യസ്തവിദ്യർ ചേരുന്നിടത്തെല്ലാം ഏകാങ്കങ്ങളും പ്രചാരത്തിൽ വന്നു; ഉപയോഗം കൂടിയതനുസരിച്ചു് 'വിതരണ'വും കൂടി; 'വിതരണം' ഏറിയതനുസരിച്ചു് സത്വ-യോഗ്യതകളും ശിഥിലമായിക്കൊണ്ടുവന്നു. അഞ്ചാറു രംഗങ്ങളിൽ വണ്ണിക്കപ്പെടുന്ന ഒരു ചെറുകഥ, വെറും സംക്ഷിപ്തസംഭാഷണങ്ങൾ—ഇതാണു് ഏകാങ്കം എന്നു കരുതപ്പെടാൻ തുടങ്ങി. ജീവിതവും ഏകാങ്കവും തമ്മിലുള്ള സമ്പക്കം തെററി; ഭാവനയേക്കാൾ കൂടുതൽ ബൌദ്ധികമായ ചച്ച, നാടകകലയേക്കാൾ കൂടുതൽ സംഭാഷണങ്ങളുടെ രചന എന്ന മട്ടായി. ഇതിനു് കാരണമെന്തെന്നാൽ—ഏകാങ്കത്തിൻെറ ആവശ്യക്കാർ വദ്ധിച്ചു, ഒരു കലാകാരൻ നിവ്വഹിക്കേണ്ടതു് എല്ലാവരും നിവ്വഹിച്ചു എന്നതുതന്നെ.

ഏകാങ്കം ഒരു നാടകരൂപമാണ്; അതുകൊണ്ട് ഏകാങ്കം കലാത്മകസാഹിത്യവുമാണ്—ഈ സംഗതി നാം ആദ്യമേ ശ്രദ്ധയിൽ വെയ്ക്കണം. Woman is a mutilated man (സ്ത്രീ ഒരു വികലപുരുഷൻ ആണ്) എന്ന് അരിസ്റ്റോട്ടിൽ പറഞ്ഞപോലെ An one-act is a mutilated play of more acts (ഒരു ഏകാങ്കം ഒരു വികലനാടകമാണ്) എന്നു പറയാൻ ആവില്ല. ഇതിൽ ഗാത്രത്തിന്റെ പ്രശ്നം, കഥാപാത്രങ്ങളുടെ എണ്ണം, കഥാവസ്തുവിന്റെ രീതി എന്നിവ ഗൌണമാണ്. ഏകാങ്കം എന്നാൽ നാടകം എന്നു മനസ്സിലാക്കുകയാണ്, മുഖ്യം. നാടകവേദിയിൽ പ്രദർശിപ്പിക്കും നേരം ജനങ്ങളുടെ മനസ്സിനെ തൽക്കാലത്തേക്ക് ആകർഷിക്കത്തക്ക ഒരു കലാസൃഷ്ടിയായിരിക്കണം, അത്. കലാസൃഷ്ടി എന്നേടത്തോളം തന്നെ മുഖ്യമായ മററൊരു സംഗതി, ഏകാങ്കത്തിന്റെ ഗാത്രമത്രെ. ഇത് നാടകത്തിലെ ഒരു സവിശേഷരീതിയല്ലേ ? അതുകൊണ്ടാണ് ഗാത്രത്തിന് മഹത്വം ഉണ്ടായത്. വെറും ഗാത്രം ചെറുത് എന്നതുകൊണ്ട മാത്രം ഏകാങ്കമായി എന്ന് കരുതരുത്. ചെറിയ നാടകം വേറെ, ഏകാങ്കം വേറെ എന്നുകൂടി പറഞ്ഞുവയ്ക്കേണ്ടതുണ്ട്.

ഏകാങ്കത്തിന് അതിന്റേതായ ലക്ഷണങ്ങൾ ഉണ്ട്. ഒരു കൃതി ഏകാങ്കമെന്ന് കരുതണമെങ്കിൽ, ചില വൈശിഷ്ട്യങ്ങൾ നേടുകതന്നെ വേണം. ഇവിടെ വസ്തുവിന് അല്ല, വിധാനത്തിന്, ശില്പത്തിന് ആണ് പ്രാമുഖ്യം. ശില്പത്തിന്റെ കാഴ്ചപ്പാടിൽ, ഏകാങ്കം, ചില പ്രധാന സന്ദർഭങ്ങളിൽ, നാടകത്തിൽ നിന്ന് വിഭിന്നമാണ്, വിഭിന്നമായിരിക്കുകയും വേണം. ഉദാഹരണത്തിന്, നാടകത്തിൽ ഉള്ളപോലെ ഏകാങ്കത്തിൽ ഉപവസ്തു (അല്ലെങ്കിൽ ഉപകഥ) ഉണ്ടാവാനേ സാദ്ധ്യമല്ല. ഏകാങ്കം, സാഹിത്യസ്വരൂപത്തിൽ, നാടകമായതുകൊണ്ട്, നാടകത്തിലെപ്പോലെതന്നെ, കഥാവസ്തു, പാത്രപരിപോഷണം, സംഭാഷണം, സന്നിവേശം എന്നിവ ഉണ്ടായിരിക്കണമെന്നു മാത്രം. എന്നാൽ ഏകാങ്കം അല്പവേളയ്ക്കുള്ളിൽ പ്രയോഗിക്കാനുള്ള ഒരു കൃതിയായതുകൊണ്ട് നാടകത്തിലെ എല്ലാ അംശങ്ങളും ഉണ്ടായിരിക്കേണ്ടതില്ല. കഥാപാത്രത്തിന്റെ സൃഷ്ടിയും പോഷണവും നാടകത്തിലെപ്പോലെ സാവധാനത്തിൽ ആയിരിയ്ക്കില്ല ; (നിർജ്ജീവപാത്രങ്ങളേയും സൃഷ്ടിക്കുകയില്ല) ; രസവൈവിധ്യം ഉണ്ടായിരി

ണ്ടില്ല; കഥയുടെ ചമൽക്കാരത്തിനു് പ്രാമുഖ്യം ഉള്ളപ്പോൾ സംഭാഷണത്തിന്റെ ചമൽക്കാരത്തിനു് അവസരം കുറവു്; സംഭാഷണത്തിന്റെ ചമൽക്കാരത്തിനു് പ്രാമുഖ്യം ഉള്ളപ്പോൾ രംഗസന്നിവേശം അപ്രധാനം—എന്നിങ്ങനെ അനേകം സംഗതികൾ പറയാം. പക്ഷെ, മുഖ്യമായ സംഗതി എന്തെന്നാൽ, ഒരു മണിക്കൂറിൽ കുറഞ്ഞ സമയത്തിനുള്ളിൽ, ഒരേകാങ്കം, ലേഖകൻ ആശിച്ചതു്, പ്രേക്ഷകരിൽ പ്രതിഫലിപ്പിക്കണം എന്നതത്രെ. ഇക്കാരണത്താൽ, നാടകകൃത്തിന്റെ കാഴ്ചപ്പാടിൽ, ഒരേകാങ്കം എഴുതുന്നതു് ഒരു നാടകം എഴുതുന്നതിനേക്കാൾ കൂടുതൽ ശ്രമകരമാണു്. കഥാവസ്തുവിന്റെ തെരഞ്ഞെടുപ്പു്, പ്രാരംഭം എന്നിവ ഒരു നാടകത്തിന്റേതിൽനിന്നു് വിഭിന്നമായിരിക്കേണ്ടതുണ്ടു്. ഒററസ്സംഭവം, ഒററഅനുഭവം, ഒററക്കഥാപാത്രം, ഒററസ്സന്ദർഭം—ഇതെല്ലാം പ്രേഷകന്റെ മുമ്പിൽ അവതരിപ്പിയ്ക്കണം; ഗതി ത്വരിതമായിരിക്കണം.

ഏകാങ്കത്തിന്റെ ലക്ഷണങ്ങൾ വിവരിക്കുന്നതു് വേറെ, നിർദ്ദിഷ്ടമായ ഏകാങ്കകൃതികളെ വിമർശിക്കുന്നതു് വേറെ. ആദ്യത്തേതു്, സാധ്യം; രണ്ടാമത്തേതു്, പ്രയത്നസിദ്ധവും. സാധ്യമായതു് ചെയ്യു എന്നു പറയുക മനുഷ്യജീവികളുടെ സ്വഭാവമേ അല്ല. (അല്ലെങ്കിൽ പുരോഗതി എന്നതേ ഉണ്ടാകുമായിരുന്നില്ല.) ഇതിൽ സമാഹരിക്കപ്പെട്ട പതിനൊന്നു് ഏകാങ്കങ്ങൾ 'ഏവം ഗുണവിശിഷ്ട' കൃതികൾ എന്നർത്ഥമില്ല; ഈ പതിനൊന്നിനു പുറമേ വേറെ കൃതികൾ ഇല്ല എന്നർത്ഥവുമില്ല. കന്നഡത്തിൽ ഏകാങ്കങ്ങൾ രചിക്കുന്നവർ ഇനിയും ധാരാളം ഉണ്ടു്. എന്നാൽ, ഏകാങ്കരചനയിൽ കൂടുതൽ കാലം കൈത്തഴക്കം നേടിയവരുടെ കൃതികൾ, അതുപോലെ തന്നെ കന്നഡത്തിലെ ഏകാങ്കങ്ങളുടെ വൈവിധ്യത്തിനുള്ള നിദർശനങ്ങൾ, എന്ന നിലയ്ക്കാണു് ഈ പതിനൊന്നു് ഏകാങ്കങ്ങൾ ഇതിൽ സമാഹരിയ്ക്കപ്പെട്ടിട്ടുള്ളതു്. ഈ ഏകാങ്കലേഖകന്മാർ, ആധുനിക സാഹിത്യലോകത്തിൽ, ഒരു വിശിഷ്ട സ്ഥാനം നേടിയവരുമത്രെ.

'ബിരുദപുരുഷൻ' എഴുതിയ, പരേതനായ സംസ അനേകം ചരിത്രനാടകങ്ങൾ എഴുതിയിട്ടുണ്ടു്. അദ്ദേഹം മൈസൂർരാജ്യത്തിന്റെ ചരിത്രം പഠിച്ചു്, ആ ചരിത്രത്തിനു് നാടകരൂപത്തിൽ

സജീവകാന്തി തേടിക്കൊടുത്തിരിക്കുന്നു. കഥാവസ്തുവിന് തക്ക ഗാംഭീര്യം ഉളവാക്കുന്ന ശൈലി അദ്ദേഹത്തിന്റെ ഒരു സവിശേഷതയാണ്. മൈസൂർ രാജാക്കന്മാരുടെ ബിരുദാവലികളുടെ സാത്മകത്വം പ്രദർശിപ്പിയ്ക്കാൻ നംജസെട്ടിയെപ്പോലെയുള്ള ഒരു കഥാപാത്രത്തെ സൃഷ്ടിച്ചു, സംസ. രംഗം തുടങ്ങിയ ഉടൻ "അപ്പണ്ണ" എന്ന പേർ കേൾക്കാകുന്നു. ആ അപ്പണ്ണ തന്നെയാണ് നംജസെട്ടി എന്ന് അറിയിയ്ക്കാൻ ഉടൻ അയാളെ പ്രവേശിപ്പിക്കുന്നു. മഹാരാജാവ്, സേനകൾ, സേനാപതി, എതിർപ്പ് ഇതെല്ലാം ഉണ്ടായിട്ടും നംജസെട്ടിയുടെ വ്യക്തിത്വം മുൻനിരയിൽ ഉയർന്നുനില്ക്കത്തക്കവിധം സൃഷ്ടിച്ചതു്, ഏകാങ്കകലയുടെ ദൃഷ്ട്യാ, ഒരു സവിശേഷ സംഗതിയാണ്.

പരേതനായ ടി. പി. കൈലാസത്തിന്റെ ഏകാങ്കത്തിൽ മററൊരു പ്രത്യേകത കാണാം. ആദ്യംതൊട്ട് അവസാനംവരെയുള്ള 'വർത്തമാനകോലാഹല'ത്തിന്റെ മറവിൽ ഒരു ചമൽക്കാരം ഒളിഞ്ഞു് ഇരിക്കുന്നു. പ്രാരംഭത്തിൽ, സുബ്ബണ്ണ കൈകഴുകിയതിന്റെ രഹസ്യം അവസാനത്തിൽ മാത്രമേ അറിയാൻ കഴിയുന്നുള്ളു. കൈലാസം ഇംഗ്ലീഷിലും കന്നഡത്തിലും അനേകം നാടകങ്ങൾ എഴുതിയിട്ടുള്ള ആളാണ്. കന്നഡത്തിൽ സാമുദായികനാടകങ്ങൾ ആദ്യമായി എഴുതിയതു് അദ്ദേഹമാണ്. വ്യക്തിയുടെ അന്തരംഗങ്ങളെ, കരുണരസം കലന്ന ഹാസ്യത്തോടെ ആദ്യമായി അവതരിപ്പിച്ചതും അദ്ദേഹം തന്നെ. ഒരു ചമൽക്കാരത്തിനു മാത്രം പ്രാധാന്യം കൊടുത്തുകൊണ്ടു് സാമൂഹ്യജീവിതത്തെ വിമർശിക്കുന്ന ഒന്നാണ്, ഈ സമാഹാരത്തിലെ, അദ്ദേഹത്തിന്റെ ഏകാങ്കം.

കഴിഞ്ഞ മുപ്പതു കൊല്ലങ്ങൾക്കിടയ്ക്കു് ഭാരതീയ ജീവിതത്തിൽ വലിയ വിപ്ലവങ്ങൾ സംഭവിക്കുകയുണ്ടായി. മഹാത്മാ ഗാന്ധിയുടെ നേതൃത്വത്തിൽ ആരംഭിച്ച സ്വാതന്ത്ര്യസമരം സാഹിത്യകാരന്റെ ഹൃദയത്തേയും പ്രതിഭയേയും പ്രചോദിപ്പിച്ചു എന്നതു് സ്വാഭാവികംമാത്രം. ഇതിനു് ഒരു നിദർശനമത്രെ, ജി. പി. രാജരത്നത്തിന്റെ 'വെണ്മഴ'. കഥ പൗരാണികമെങ്കിലും, ആ കഥയുടെ സന്ദർഭം ചിത്രീകരിച്ചിരിക്കുന്ന രീതി വിഭിന്നമാണ്. 'നാടിൻ മോചനമല്ലോ നമുക്കു് നാകം' എന്നു് പരശുരാമന്റെ അമ്മ പറയുന്നതും 'രോഷം ആശ്രയിച്ചാൽ

ഛതിപററും, ഉദ്യോഗം വിനാശത്തിൻെറ കരൾ' എന്നു് കശ്യപൻ പരശുരാമനോടു പറയുന്നതും ഗാന്ധിയുഗത്തെ പ്രതിബിംബിപ്പിക്കുന്നു.

സാമൂഹ്യജീവിതത്തിലും എന്തെല്ലാം വിപ്ലവങ്ങൾ നടന്നു കൊണ്ടിരിക്കുന്നു ? ആയിരക്കണക്കിനു കൊല്ലങ്ങളായിട്ടു്, ശാസ്ത്രങ്ങളുടേയും ആചാരങ്ങളുടേയും അധികാരവും പിൻബലവും നേടിയ ജാതിവ്യവസ്ഥ എത്ര അസഹ്യമാണു്, അന്യായമാണു് എന്നു് നാം മനസ്സിലാക്കി കഴിഞ്ഞു; അതോടൊപ്പം എല്ലാവരും തുല്യരാണെന്ന തത്വവും. കെ. വി. പുട്ടപ്പ (കുവെംപു) യുടെ 'ശൂദ്രതപസ്വി'യും ശിവരാമകാരന്തിൻെറ 'നമ്മുടെ ജാതി'യും ഈ വിപ്ലവത്തിൻെറ കാഹളം മുഴക്കുന്നു. ഒരേ സംഗതി, കാവ്യശൈലിയുടെ ഗാംഭീര്യത്തോടെ പുട്ടപ്പയും കലാത്മകമായ ആക്ഷേപഹാസ്യത്തോടെ കാരന്തും ചിത്രീകരിച്ചിരിക്കുന്നു.

ആധുനിക വിദ്യാഭ്യാസംനിമിത്തം, അവിഭക്തകുടുംബത്തിന്നു്, നാം അറിഞ്ഞും അറിയാതെയും, വമ്പിച്ച പരിണാമം ഉണ്ടായിക്കൊണ്ടിരിക്കുന്നുണ്ടു്. അതു് സാഹിത്യകാരന്മം മനസ്സിലാക്കിയിരിക്കുന്നു. ഉദ്യോഗം നേടാൻ പഠിക്കണമെന്ന ഭ്രാന്തു് ഒരുവശത്തു്; പഠിച്ചതുകാരണം മററു പലതും അനുയോജ്യമല്ലെന്നുള്ള തോന്നൽ മറുവശത്തു്; ഇനിയൊരുവശത്തു് ഉദ്യോഗം നേടാൻ സ്വാതന്ത്ര്യദാമ്പത്യത്തിൻെറ തകർച്ചയും—ഇങ്ങനെ പല രീതികളിൽ അവിഭക്തകുടുംബസമ്പ്രദായത്തിനു് ആഘാതം ഏല്ക്കുന്നു. അവസാനം, ഇന്നത്തെ വിദ്യാഭ്യാസത്തിനും നമ്മുടെ ഇന്നത്തെ ജീവിതത്തിനും തമ്മിലുള്ള പൊരുത്തക്കേടു് കാരണം, യുവാക്കന്മാരിൽ നൈരാശ്യവും അവിധേയത്വവും ഉളവാകുന്നു. ഇതു് മനുഷ്യൻെറ അന്തരംഗം ചിത്രീകരിക്കുന്ന നാടകം ഗ്രഹിച്ചിട്ടുണ്ടു്. ഉദ്യോഗത്തിൻെറ നിരത്ഥകത്വത്തെ ആക്ഷേപഹാസ്യത്തോടെ, കൃഷ്ണകുമാർ തൻെറ 'കൈനോട്ടക്കാരുടെ സാമ്രാജ്യ'ത്തിൽ ചിത്രീകരിച്ചിരിക്കുന്നു. തൊഴിൽ എന്തായാലും സ്വാതന്ത്ര്യജീവിതം പുലത്തണം; എന്തു് പഠിച്ചാലും തറവാടിൻെറ മര്യാദയ്ക്കു് ചേർന്നതായിരിക്കണം, തൊഴിൽ—എന്നീ പരസ്പരവിരോധികളായ ധാരണകളെ രം. ശ്രീ. മുഗളി തൻെറ 'പൊക്കിയ കൈ'യിൽ പൊക്കിക്കാട്ടിയിരിക്കുന്നു. പഠിക്കുന്നതു

മറെറാരുത്തൻ പറയുന്നതിനു് 'കൈ പൊക്കിക്കാണിയ്ക്കാൻ'! ഇന്നത്തെ വിപ്ലവം, ഇന്നത്തെ നവചൈതന്യം, മറെറാരുത്തനിൽ നിന്നു് ഇരവൽ വാങ്ങിയതല്ല. നമ്മുടെ പാരമ്പര്യമനുസരിച്ചു്, ഉദാത്തജീവിതവും ഉന്നതാദർശവും എക്കാലത്തും ഉണ്ടായിരുന്നു എന്ന കന്നഡിഗന്റെ ആത്മാഭിമാനത്തിന്റെ ഒരു പ്രതീകമാണു്, അ. ന. കൃഷ്ണരായരുടെ ചരിത്രപരമായ ചെറിയ ഏകാങ്കം, 'അനുഗ്രഹം'.

സ്ത്രീവിദ്യാഭ്യാസംമൂലം സ്ത്രീകളിൽ വ്യക്തിസ്വാതന്ത്ര്യത്തിന്റെ ബോധം വളർന്നിട്ടുണ്ടു് എന്ന സംഗതി ഇന്നത്തെ അഭ്യസ്തവിദ്യനായ ഒരു യുവാവു് സിദ്ധാന്തപരമായി അംഗീകരിക്കുന്നു. എന്നാലോ, 'പുരുഷനെ നിഴൽപോലെ പിൻതുടരുന്ന പാതിവ്രത്യംതന്നെ സ്ത്രീധർമ്മം' എന്ന മാമൂൽ അനുസരിച്ചു വളർന്നു വന്ന ആ യുവാവിനു് ആ സിദ്ധാന്തം തന്റെ ജീവിതത്തിൽ പ്രായോഗികമാക്കാനുള്ള ധൈര്യവും ഇല്ല. അറിവും പ്രയോഗവും തമ്മിലുള്ള ഈ അന്തർവിരോധത്തിന്റെ മർമ്മത്തുകൊള്ളുന്ന ഒരു ചിത്രം ശ്രീരംഗയുടെ 'ദാമ്പത്യകലഹം' വരയ്ക്കുന്നു. കേവലം മൂഢവിശ്വാസംമൂലം ഏതെങ്കിലും ഒരു സംഗതി വിശ്വസിച്ചു്, അതിന്റെ അർത്ഥം മനസ്സിലാകാതെ പോയാൽ എന്തൊരു 'ട്രാജഡി' ആയിത്തീരാം എന്നതു് ദ. രാ. ബേംദ്രേ 'മരണക്കളി' യാക്കി മാററിയിരിക്കുന്നു.

ഏകാങ്കം കന്നഡത്തിൽ വൈവിധ്യം കലർന്ന സ്വരൂപങ്ങൾ ഏന്തിയിട്ടുണ്ടു്. പു. തി. നരസിംഹാചാര്യരെപ്പോലെയുള്ള കവികളുടെ തൂലികയിൽനിന്നു് ഏകാങ്കമെന്നു കരുതാവുന്ന ഗീതരൂപകങ്ങളും ജന്മമെടുത്തിരിക്കുന്നു. ഈ സമാഹാരത്തിലെ 'ഹരിണാഭിസരണം' ഒരു മാതൃകയത്രെ.

ആദ്യം പറഞ്ഞതുപോലെ, ഉപയുക്തമെന്നു കരുതപ്പെട്ട ഏകാങ്കസ്വരൂപത്തിന്റെ വളർച്ച, കലാത്മകമായ കാഴ്ചപ്പാടിൽ, അത്രയ്ക്കു് തൃപ്തികരമല്ല. ഏകാങ്കസാഹിത്യം കന്നഡത്തിൽ തലയുയർത്തിയിട്ടു് സുമാർ നാല്പതു്-അമ്പതു് കൊല്ലങ്ങളായി. എന്നാലോ, ഏകാങ്കസ്വരൂപം ഇന്നും അഭ്യസ്തവിദ്യരുടെ മാത്രം ഒരു 'ഭോഗ്യവസ്തു' ആയി നിലനില്ക്കുന്നു. ഏകാങ്കങ്ങളുടെ രംഗവേദി എന്നു പറഞ്ഞാൽ നാട്യകുതുകികളുടെ രംഗവേദി; ഇതു്

ഇനിയും സംഘടിതരീതിയിൽ വളൎന്നുവന്നിട്ടില്ല. ഏകാങ്കങ്ങളുടെ വളൎച്ചയ്ക്കു് പ്രബുദ്ധവിമൎശനവും അത്യാവശ്യകമത്രെ; ഇതും ഇതുവരെ ഉണ്ടായിട്ടില്ല. എന്നാലും, ക്ഷീരസാഗര, പൎവ്വതവാണി, കൈവാര രാജാറാവു് എം. എൻ. ബാബു, എൻ. കെ. കുലകർണി മുതലായി പലരും ഏകാങ്കരചനയിൽ കൂടുതൽ കൂടുതൽ ആസക്തി വഹിക്കുന്നുണ്ടു് എന്നതു ഭാവിയിലേക്കു് ആശാദായകമാണു്. ഏകാങ്കം കന്നഡത്തിൽ ഓജസ്സോടെ വളൎന്നിട്ടുണ്ടു് എന്നതിനു് ഈ സമാഹാരത്തിലെ ഏകാങ്കങ്ങൾ നിദർശകങ്ങളാണു്.

—ശ്രീരംഗ

(ആദ്യ രംഗാചാര്യ)

## കഥാപാത്രങ്ങൾ

ശ്രീ ഇമ്മഡി തിമ്മരാജ ഒഡെയ—മഹീശ്ശൂരമഹാരാജാവു്.

നംജസെട്ടി—മഹീശ്ശൂരപുരത്തിലെ വർത്തകൻ.

ബോരെ, ബല്ലപ്പ—മഹീശ്ശൂരസൈനികർ.

മഹീശ്ശൂരമഹാരാജാവിൻെറ പരിവാരങ്ങൾ, സേനാപതി, സൈനികർ, വന്ദിമാഗധർ.

രാജയ്യ അരസു—സിന്ധുവള്ളിയിലെ സാമന്തൻ.

സിദ്ധരാജയ്യ—ഹുണസനാളിയിലെ സാമന്തൻ.

നംജനഗുഡ് മഹാരഥോത്സവത്തിനു് എത്തിയ ജനക്കൂട്ടം; അമ്പലത്തിലെ കാവല്ക്കാർ; മഹീശ്ശൂരരാജ്യത്തിൻെറ എതിരാളികളായ ഗൌഡൻമാർ; പ്രഭുക്കൾ; അരസുമാർ; സാമന്തൻമാർ; ഇവരുടെ പരിവാരങ്ങൾ, വീരന്മാർ, സ്തുതിപാഠകർ.

ശ്രീവീരമല്ലരാജ ഒഡെയ—ഉമ്മത്തൂരിലെ പ്രഭു.

ജഗ്ഗയ്യ നായക—ഉമ്മത്തൂരിലെ ഒരു സേനാധികാരി.

ഉമ്മത്തൂർ രാജചിഹ്നങ്ങൾ ധരിച്ച ശേവുകക്കാർ; ശിവഭക്തർ; ബ്രാഹ്മണർ; മതാധികാരികളായ സാമാജികന്മാർ; കാവൽമല്ലന്മാർ; യോദ്ധാക്കന്മാർ; സന്ദേശവാഹകർ; ചാരണന്മാർ.

മാദേവമ്മണ്ണി*—ശ്രീവീരമല്ലരാജ ഒഡെയൻെറ റാണി. റാണിയുടെ പരിചാരികമാർ.

---

*അരസു (രാജ) കുടുംബങ്ങളിലെ സ്ത്രീകളെ അമ്മണ്ണി എന്നു പറയുന്നു—വിവർത്തകൻ.

# ബിരുദപൂരുഷൻ

[സ്ഥാനം—നഞ്ജനഗുഡ്—നഞ്ജുംഡേശ്വരക്ഷേത്രത്തിലെ മഹാ ഗോപുരത്തിന്റെ പുരോഭാഗം; ഈശാനകോണിലുള്ള വെളി മ്പറമ്പിന്റെ മൂല; സദാസന്നദ്ധമെന്ന രീതിയിലുള്ള, ചെറിയതും വലിയതും ആയ നാലഞ്ച് രഥങ്ങൾ; പണിതു് അലങ്കരിച്ചു കൊണ്ടിരിക്കുന്ന പന്തലുകൾ, കൂടാരനിരകൾ, തോരണങ്ങൾ, താഴികക്കുടങ്ങൾ, മേല്ക്കട്ടികൾ, തിരശ്ശീലകൾ, കൽത്തൊട്ടികൾ, ആട്ടക്കാർക്കും പാട്ടുകാർക്കും വേണ്ടിയുള്ള രമ്യവേദികൾ മുതലായവ; മഹാരഥോത്സവത്തിനുവേണ്ടി അസംഖ്യം ദേശങ്ങളിൽനിന്നും പ്രവിശ്യകളിൽനിന്നും വന്ന, നാനാജാതി-മത-വർണ്ണ-കുല-ഭാഷ കളിൽപെട്ട, പലതരം വേഷഭൂഷകൾ അണിഞ്ഞ, വിവിധ കലാ കാരന്മാരുടെ മേളകോലാഹലം; പല്ലക്കുകളിലും കുതിരപ്പുറത്തും അംപാരികളിലും വന്നു്, ആ മൂലയുടെ അതിർത്തിയിൽത്തന്നെ ഇറങ്ങി, തങ്ങളുടെ എല്ലാ വാദ്യവിശേഷങ്ങളും ബിരുദാവലി കളും രാജചിഹ്നങ്ങളും പ്രദർശിപ്പിച്ചു്, പരമേശ്വരസന്നിധിയിലെ പുറംവാതില്ക്കലേക്കു്, വിനമ്രഭാവത്തോടെ, കാൽനടയായി പോകുന്ന, പരിവാരസമേതരായ ഗൌഡൻമാർ, പ്രഭുക്കൾ, അര സുമാർ, സാമന്തർ മുതലായി സ്ഥാനികളായ വീരവർഗ്ഗക്കാർ; അങ്ങിങ്ങു് കമ്പിളികൾ, ചാക്കുകെട്ടുകൾ, സാരികൾ, ദുപ്പട്ടകൾ മുതലായവ കാററിൽ ആടിക്കൊണ്ടിരുന്നു; വെള്ളത്തുണികൊ ണ്ടുള്ള ഒരു ചെറുതമ്പിനുള്ളിൽ, സെട്ടിയുടെ വ്യാപാരസ്ഥലത്തു് കപ്പലണ്ടിയ്ക്കും തേങ്ങയ്ക്കും ശക്കരയ്ക്കും കാവലിരിക്കുന്നു, ബോരെയും ബല്ലപ്പയും.]

[പെട്ടെന്നു് വടക്കുഭാഗത്തുനിന്നു് ബഹളം ഉയന്നു് പയ്യെപ്പയ്യെ ഏററിക്കൊണ്ടുവരുന്നു.]

**ജനക്കൂട്ടത്തിൽ ഒരാൾ :** (ആ ഭാഗത്തേക്കു നോക്കി) കൊള്ളയോ, പിടിച്ചുപറിയോ, കൈയേററമോ എന്തോ സംഭവിക്കാൻ പോകുന്നു. (ഓടിപ്പോകുന്നു.)

**ശേഷിച്ചവർ :** (തങ്ങളുടെ അരക്കെട്ടിലെ ആയുധങ്ങൾ ഉറയിൽ നിന്നു് ഊരി നോക്കുന്നു. കടുത്ത പേടിമൂലം ഉൽക്കണ്ഠപ്പെട്ട

ജനക്കൂട്ടവും തങ്ങളുടെ വ്യാപാരസാധനങ്ങളെ ശ്രദ്ധിച്ചിരുന്ന വ്യാപാരികളും പിന്തിരിഞ്ഞു നോക്കിക്കൊണ്ടു് വേഗം വേഗം അമ്പലത്തിന്നുള്ളിൽ ചെന്നുചേരുന്നു.)

അമ്പലക്കാവല്ക്കാർ : (ചുററും ഒന്നു നോക്കി, ധിടീന്നു് പാഞ്ഞു്, ശ്രീകോവിലിൻെറ വൻകതകുകൾ ആഞ്ഞുവലിച്ചു് അടച്ചു്, ചങ്ങലയും താഴും ഇടുന്നു.)

ബോറെ : അപ്പണ്ണായെ വീണ്ടും ഇങ്ങോട്ടു് വലിച്ചുകൊണ്ടു വരും പോലെ തോന്നുന്നു.

ബല്ലപ്പ : ശരിയാണു്. (ചിരിച്ചിട്ടു്) എവിടെ, എങ്ങനെ പിടിച്ചുവലിച്ചാലും അപ്പണ്ണ ആക്കം വഴങ്ങുന്ന ഒരു ആണല്ല.

ബോറെ : നമ്മെ അരകല്ലിന്മേൽ ഇട്ടിട്ടുപോയ ആ മനുഷ്യൻ ഇത്ര നേരമായിട്ടും വന്നില്ലല്ലോ. എനിക്കു് എന്തൊക്കെയോ തോന്നുന്നു.

ബല്ലപ്പ : താമസിച്ചുവന്നോട്ടെ... അപ്പണ്ണായെ കാട്ടിക്കൊടുക്കണം, നമ്മൾ ഏതുതരക്കാരെന്നു്.

ബോറെ : ഹും ! വേണം, അങ്ങനെതന്നെ വേണം.

[പയ്യെപ്പയ്യെ പിന്തിരിയുന്ന ജനക്കൂട്ടത്തിൻെറ പ്രവേശം.]

ബല്ലപ്പ : എന്തൊരു തള്ളൽ, അനിയാ !... ഹേയ്, അങ്ങോട്ടു നീങ്ങിൻ !

ബല്ലപ്പ, ബോറെ : (ജനത്തിക്കു്, വളരെ പണിപ്പെട്ടു്, തള്ളി മാററി, കപ്പലണ്ടി മുതലായതു് ഉന്തും തള്ളുമേശാതെ ശ്രദ്ധിക്കുന്നു.)

[പരിവാരസമേതരായ സാമന്തന്മാരാൽ വളയപ്പെട്ടു്, എതിർവീരരുടെ കൈപ്പിടിയിൽ, നംജസെട്ടിയുടെ പ്രവേശം.]

ബല്ലപ്പ : (ചിരിച്ചു്) എന്താ, അപ്പണ്ണ, സെട്ടിജാതിയിൽ പെട്ടവനാണോ ? അതോ ഈ അല്പന്മാരുടെ നടുക്കപെട്ടു് ഒരു കുറുബൻ* ആയിത്തീർന്നോ ?

നംജസെട്ടി : അതേ, അണ്ണ, അതേ. വഴിപിഴച്ച പാവങ്ങളെ തൊഴുത്തിലേക്കു് നടത്തി ശരിപ്പെടുത്തണ്ടേ ?

*കുറുബൻ—ഇടയജാതി—വിവർത്തകൻ.

എതിരാളികൾ എല്ലാവരും: (ക്രോധം പൂണ്ടു് ബഹളം ഉണ്ടാക്കുന്നു.)

ഒരു സാമന്തൻ: (മുന്നോട്ടു കയറി, കൈ നീട്ടി) മതി, നിറുത്തു്.

എല്ലാവരും: (നിശ്ശബ്ദം.)

സാമന്തൻ: അവനെ വിട്ടുകള. നമ്മുടെ ആളെ നിന്ദിച്ചു് മർമ്മം വെളിപ്പെടുത്തി എങ്ങു് പുച്ഛിക്കും?

എതിരാളികൾ: അതെ, അവിടെ—
ആ കടലക്കുമ്പാരത്തിനടുത്തു്.
ആ ധാന്യത്തിനിടയ്ക്കു്.
അതേ, ആ തറയിൽ.
ആ കൂടാരത്തിനുള്ളിൽ.

സാമന്തൻ: അവനെ അങ്ങോട്ടു നീക്കിനിറുത്തു്.

നംജസെട്ടി: (ആരുടേയും മെയ് തട്ടാതെ, പുഞ്ചിരി തൂകി, തന്റെ വ്യാപാരസ്ഥലത്തു് ചെന്നു് ഇരിക്കുന്നു.)

സാമന്തൻ: അവന്റെ ഇപ്പോഴത്തെ നിർഭയമായ അഹങ്കാരത്തിനു വായ്കൊണ്ടു് ക്ഷമ ചോദിപ്പിച്ചു്, അവന്റെ മൂക്കുകൊണ്ടു്, ആ മൈസൂർക്കടലയുടെ കുമ്പാരത്തിന്മേൽ എഴുതിച്ചു്, അവന്റെ തല തനിനടുച്ചയ്ക്കു് ചെരച്ചു്, ആ മുട്ടത്തലമേൽ ചുട്ട ചുണ്ണാമ്പുകൊണ്ടു്, തന്റെ മഹാരാജാവിനേറതു മാത്രം എന്നു പറയുന്ന ആ വൃത്തികെട്ട ബിരുദം എഴുതി, തന്റെ കൈക്കു് വീണ നിസ്സഹായരെ മൂക്കരിഞ്ഞു് മാനഭംഗം ചെയ്തതു് നാമാരും മറക്കില്ലെന്നു് ഓർമ്മിപ്പിയ്ക്കാൻ ആ വൈശ്യവീരന്റെ മൂക്കു് അരിഞ്ഞു്, ആ വികൃതരൂപത്തിൽ, ഒരു നായയെപ്പോലെ ഓടിച്ചു്, മൈസൂരിന്റെ അതിർവേലി തൊടുവിച്ചിട്ടു് വരാം. (അന്നേരം എല്ലാവരുടെ മുഖത്തും ചിരി വിരിയുന്നു.)

ബല്ലപ്പ: എന്താ, അപ്പണ്ണ! ഈ ബയലാട്ട* കാണാൻ എന്റെ അവൾ ഇവിടെ ഉണ്ടായിരുന്നെങ്കിൽ ചിരിച്ചു ചിരിച്ചു് കുഴയുമായിരുന്നല്ലോ, അനിയാ. (പൊട്ടിച്ചിരിക്കുന്നു. നംജസെട്ടി

---

*യക്ഷഗാന ബയലാട്ട—വയലുകളിലും വെളിസ്ഥലങ്ങളിലുമായി നടത്തുന്ന യക്ഷഗാനം. ഇവിടെ ശൈലിയായിട്ടു്—വിവർത്തകൻ.

കണ്ണ് തുറന്ന്, ഇറുക്കി, തല താഴ്ത്തുന്നു. ഘോരമെ ഗാംഭീര്യത്തോടെ ഇരിക്കുന്നു.)

സാമന്തൻ: നിന്റെ ധിക്കാരത്തിന് ഇപ്പോൾത്തന്നെ മാപ്പ് ചോദിക്കുന്നോ ഇല്ലയോ ?

നംജസെട്ടി: എന്താണിതു്, അണ്ണ ? ശിക്ഷയെല്ലാം ഓരോന്നായി അന്നേരംതന്നെ ഏററതല്ലേ ? ഇനി, ഇപ്പോൾ വീണ്ടും എന്തിന് ഏല്ക്കണം ? ഇതു് എന്തു ന്യായം ? എന്തു നീതി? എന്തു ധർമ്മം ? എന്തു വിചാരണ ?— എന്നാൽ, നിങ്ങൾ മൈസൂർക്കാരല്ല എന്നു് സമ്മതിക്കുംപോലെ ആവുകയും ചെയ്തില്ലേ!...

[എതിരാളികൾ കുപിതരായി ഝംകാരം മുഴക്കുന്നു.]

സാമന്തൻ: ആകട്ടെ. എല്ലാം ആദ്യം മുതലേ യഥാപ്രകാരം നടക്കട്ടെ... നിന്റെ ഊരു് ഏതാണു് ?

ബല്ലപ്പ: എന്റെ കൈക്കുമ്പിൾ നോക്കു, അനിയാ! അതു് ആരും ഒരിക്കലും മറക്കില്ല... ഏതു് ഊരു് ? അപ്പണ്ണ, മൈസൂർ.

എതിർപക്ഷത്തിലെ ഒരു വീരൻ: എരുമയുടെ ഗ്രാമം.

നംജസെട്ടി: ആ എരുമ നിങ്ങളുടെ മുത്തച്ഛൻ. അതിനെ സംഹരിച്ചു്, നാടൊന്നാകെ പൂജിക്കത്തക്കവണ്ണം മാനം രക്ഷിച്ച ആ മഹാമാതാവു് ഞങ്ങളുടെ കുലദേവതയാണു്.

[ആ വീരൻ തന്റെ ചെറുകഠാരി നംജസെട്ടിയുടെ നെഞ്ചിന്റെ അടുത്തേക്കു നീട്ടുന്നു. നംജസെട്ടി ആ വീരന്റെ കഠാരിയോടു കൂടിയ മുഷ്ടി മിന്നൽവേഗത്തിൽ കയറിപ്പിടിച്ചു് എഴുന്നേററു നിന്നു്, അതു് അയാളുടെ പിൻഭാഗത്തേക്കു ആക്കി, ആ ആയുധം കീഴെ വീഴ്ത്തിച്ചു്, അയാളെ നിലംപതിപ്പിക്കുന്നു.]

ബല്ലപ്പ: (ചിരിച്ചിട്ടു്) അനിയാ, ഇനി നിന്റെ അമ്പു് ഇടിമിന്നലിനോടു ചേർക്കണ്ട.

എതിരാളികൾ: (ക്രുദ്ധരായിട്ടു്, ആയുധങ്ങൾ എടുക്കുന്നു.)

നംജസെട്ടി: ഞാൻ പറഞ്ഞതു് പഴയ പുരാണം അല്ല. ഇപ്പോൾ നമ്മുടെ ഊരിനു് മൈസൂർ എന്ന പേരേ ഇല്ല. ഇപ്പോൾ—എന്നുവെച്ചാൽ നമ്മുടെ മഹാരാജാവിന്റെ പട്ടാ

ഭിഷേകം കഴിഞ്ഞു് രാജധാനിയായശേഷം മഹീശ്ശൂരപുരം എന്നു് പ്രസിദ്ധമായി കഴിഞ്ഞു.

മററൊരു വീരൻ: അവിടെയുള്ള നായകളും പൂച്ചകളും, പാമ്പുകളും പല്ലികളും, പുഴക്കളും കൃമികളുംകൂടി ശൂരന്മാർ എന്നാണോ ?

നംജസെട്ടി: നേരിട്ടു് പരീക്ഷിച്ചുനോക്കരുതോ ?

രണ്ടാമത്തെ വീരൻ: അത്തരം ശൂരന്മാരുടെ ശിബിരമായ മഹാനഗരിയെ ഭരിക്കുന്ന ഗ്രാമണി* ഇവിടെയ്ക്കു് എന്നുവെച്ചാൽ ഈ നംജനഗുഡിലേക്കു്, ദേവദർശനത്തിനു് വരണമെങ്കിൽ, ഈ ഒരേ ഒരു ഗ്രാമത്തിലെ വീരയാത്ര സാധിയ്ക്കാൻവേണ്ടി, പോകുന്ന വഴിക്കുള്ള ഭൂമിയുടെ ഉടയോന്മാരായ ഏതോ രണ്ടു് പ്രഭുക്കളുടെ അനുജ്ഞ ആദ്യത്തെ പ്രസാദമായിട്ടു് സമ്പാദിക്കുകതന്നെ വേണം. ശരിയല്ലേ ?

നംജസെട്ടി: അതു് ഓബിരായൻെറ കാലത്തെ ചരിത്രം, അണ്ണ !

സാമന്തൻ: ആകട്ടെ... തൻെറ പേർ എന്താണു് ?

നംജസെട്ടി: ബിരുദപൂരുഷൻ, ശ്രീമന്മഹീശ്ശൂരൻ, പുരവരാധീശ്വരൻ, ശ്രീമന്മഹാരാജാവു് ശ്രീ ഇമ്മഡി തിമ്മരാജ ഒഡെയ മഹാസ്വാമിയുടെ ഒരു പ്രജ.

സാമന്തൻ: (പുരികം കോട്ടി) അതോ തൻെറ നാമധേയം ?

നംജസെട്ടി: അണ്ണ, ഞാൻ ശുദ്ധകന്നഡത്തിലാണു് പറഞ്ഞതു് എന്നു കരുതുന്നു.

[എതിരാളികൾ രൌദ്രഭാവം പൂണ്ടു്, ആയുധങ്ങൾ ഉയർത്തി, ഝംകാരം മുഴക്കുന്നു.]

ബോരെ: അല്ലേയ്, അതു് നമ്മുടെ അപ്പണ്ണ നംജസെട്ടി... കടലക്കാരൻ നംജസെട്ടി.

ബല്ലപ്പ: എടോ, മിണ്ടാതിരിക്കു് ! (സാമന്തൻെറ നേരെ പെട്ടെന്നു തിരിഞ്ഞു്) മഹീശ്ശൂരപുരത്തിലുള്ളവരുടെ പേർ അതു് ഒന്നേ ഒന്നു്.

സാമന്തൻ: ആ ഒരേ ഒരു പേരോ ?

---

*ഗ്രാമപ്രമാണി.

ബല്ലപ്പ: (നിവന്നുനിന്നു്, കൈവാളിന്റെ പിടി നെററിമേൽ തൊട്ടുവിച്ചു്, ഉയത്തിപ്പിടിച്ചു്, ഘണ്ടാഘോഷത്തോടെ) ബിരുദപൂരുഷൻ, ശ്രീമന്മഹീശ്ശരൻ, സിംഹാസനാധീശ്വരൻ, ശ്രീ ഇമ്മഡി തിമ്മരാജ ഒഡെയ മഹാസ്വാമിയ്ക്കു് മനസ്സാലേ കരം കൊടുക്കുന്ന പ്രജ—അതാണു് പേർ.

സാമന്തൻ: നിങ്ങളുടെ അച്ഛനമ്മമാർ അങ്ങനെയാണോ നിങ്ങൾക്കു പേരിട്ടിരിക്കുന്നതു് ?

നംജസെട്ടി: ഞങ്ങളുടെ അച്ഛനമ്മമാരും, മററു ഊരുകളിലെ അച്ഛനമ്മമാരെപ്പോലെ, വിവേകശൂന്യർ, ഭ്രാന്തന്മാർ. അവർ തങ്ങളുടെ ആഗ്രഹവും സൌകര്യവും അനുസരിച്ചു്, ആ പേരും ഈ പേരും ഇട്ടു് ഞങ്ങളെ ഉപദ്രവിച്ചിരിക്കുകയാണു്.

മറെറാരു സാമന്തൻ: എന്താണീ ഒരു പഞ്ചായത്തു് ? ഈ മൂന്നു കൃമികളേയും ഇടതുകാൽകൊണ്ടു് ചവുട്ടി അരയ്ക്കാതെ, തുല്യരെന്നപോലെ അവററകളോടു് വാദപ്രതിവാദം ചെയ്യുകയോ ?

നംജസെട്ടി: (കഠാരി ഉറയിൽനിന്നു് എടുത്തു്) അതേ, അതു തന്നെയാണു്, ഞങ്ങൾക്കും അത്ഭുതം !

ഉത്സവത്തിനു വന്ന ഒരുത്തൻ: ഈ സമയത്തു് മററു സഹായമില്ലാത്ത ഈ മൂവരും നിങ്ങൾക്കു് കിടമതിയ്ക്കാത്തവർ ആയിരിയ്ക്കാം.... പക്ഷെ, അവരുടെ പിന്നിൽ, അവരെ പിന്താങ്ങാൻ, അവക്കു് അഭയരക്ഷ നല്കാൻ മൈസൂർ മഹാരാജാവിന്റെ വംശവും, അദ്ദേഹത്തിന്റെ സപ്താംഗശക്തികൾ ഉൾക്കൊണ്ട പ്രചണ്ഡരാജ്യവും സന്നദ്ധമാണു് എന്നതു നിങ്ങൾ മറക്കണ്ട... മറക്കുകയും ഇല്ല...

[ എവരും നിശ്ശബ്ദർ ]

അതേ ആൾ: ക്ഷണംതോറും ഏറിയേറിവരുന്ന ഐശ്വര്യശക്തിവൈഭവങ്ങൾമൂലം കീൎത്തിമാനായിക്കൊണ്ടുവരുന്ന, സമൎത്ഥനായ, മൈസൂർ പ്രഭുവിന്റെ മുന്നൂറു-നാനൂറു ലക്ഷം പ്രജകളേയും, അംഗരക്ഷകദളത്തേയും, സൈന്യത്തിന്റെ സാധനസന്നാഹങ്ങളേയും രീതിനീതികളേയും കണ്ടു് എല്ലാവരും മാത്സര്യവും അസൂയയുംമൂലം തിളച്ചുപൊന്തുന്നു എന്നതു് ലോകം അറിഞ്ഞ ഒരു സംഗതിയാണു്.

[ എതിർപക്ഷത്തുള്ള വീരന്മാർ കൈയിലുള്ള ആയുധങ്ങളേയും ഉത്സവത്തിനു വന്ന ആ മനുഷ്യനേയും സാമന്തന്മാരേയും വീണ്ടും വീണ്ടും നോക്കുന്നു.]

ബല്ലപ്പ: ഈ ഏമാനൻമാരോട്ട് താൻ എന്തിനു വെറുതെ കലഹിയ്ക്കുന്നു, ചങ്ങാതി? മിണ്ടാതെ പോകുന്നു് !

നംജസെട്ടി: മഹീശ്ശൂരമഹാസ്വാമിയ്ക്കു് നിന്റെ അഭിപ്രായവും അഭിനന്ദനവും പ്രോത്സാഹനവും അനുമോദനവും പ്രശംസയും കൊണ്ടു് ജീവിയ്ക്കേണ്ടതില്ല! ഉം, പോ.

ഒരു വീരൻ: അവനും 'എരുമഗ്രാമ'ത്തിലെ പൌരനായിരിയ്ക്കും.

ഉത്സവത്തിനു വന്ന അതേ ആൾ: അല്ല, ഞാൻ ഐഗ്ഗൂർകാരൻ. പിന്നെ... അമ്പത്താറു് ദേശങ്ങളിൽനിന്നും വന്നുനിറഞ്ഞ ഈ ഉത്സവക്കാരുടെ മഹാസമ്മേളനത്തിൽ അല്പംപോലും അന്യായമോ, ചതിയോ, വഞ്ചനയോ, ദൌഷ്ട്യമോ, അധർമ്മമോ തല പൊക്കിയെങ്കിൽ, നിങ്ങൾ ഈ പ്രഭുക്കന്മാർക്കെല്ലാം ഉണ്ടാകാവുന്ന അപഖ്യാതി ആചന്ദ്രാർക്കം നിലനില്ക്കുമെന്നു് ഓർമ്മയിരിയ്ക്കട്ടെ !

മറെറാരു വീരൻ: ആ പെട്ടത്തലയൻ പല്ലില്ലാത്തവനെ പിടിച്ചു് കൈയും കാലും തലയും ഓരോന്നായി ഛേദിച്ചു്, ഈ ഊരിന്റെ കോട്ടയിൽ തോരണം തൂക്കണം.

വേറൊരു വീരൻ: അതെ, അങ്ങനെതന്നെ വേണം. എന്തു സംശയം ?

ഇനിയൊരു വീരൻ: ഇവനെ ഇങ്ങോട്ടു വിളിച്ചതു്, ആരാണു് ?

സാമന്തൻ: ആ ഔദ്ധത്യത്തിന്റെ ബിരുദം തന്റെ ഊരിലെ ഉടയോന്റെ മാത്രം എന്നാണോ ഇപ്പോഴും മോടിയോടെ പെരുമ്പറയടിയ്ക്കുന്നതു് ?

നംജസെട്ടി: പിന്നെ, അല്ലാതെ ?

ബല്ലപ്പ: (ചിരിച്ചിട്ടു്) അതെ.

സാമന്തൻ: ആ ബിരുദം എന്താണു് ?

നംജസെട്ടി: ഞങ്ങളുടെ ശ്രീമൻമഹാരാജാവിന്റെ ബിരുദം എന്തു് എന്നു അന്വേഷിയ്ക്കുവാൻ, ധീരനായ വീരനു് സ്വന്തം

സമ്പത്തിനെ സംബന്ധിച്ച ബിരുദം എന്തെങ്കിലും ഉണ്ടായിരി ക്കണം, അങ്ങനെയില്ലാതെ, ആ ചോദ്യം ഉയർത്തി ഗർജ്ജിക്കു ന്നവനെ ശ്രദ്ധിക്കാതെ മൌനമായിരിക്കണം എന്ന് ഉഗ്രമായ കല്പനയുണ്ട്.

സാമന്തൻ : എനിക്കും ഉണ്ട്, ബിരുദങ്ങൾ.

നംജസെട്ടി : (പുഞ്ചിരിതൂകി) എവിടെ ? പ്രശസ്തി കേൾക്കട്ടെ!

[ ആ സാമന്തൻെറ സ്തുതിപാഠകർ കൈ ചുഴററിക്കൊണ്ട് പറയുന്നു. ]

സ്വസ്തി ശ്രീമന്മഹാ പ്രചണ്ഡയുദ്ധോദ്ദാമവിജയ ശ്രീവിലാ സൻ!

പരാക്രമപ്രതാപകലികുമാരൻ!
വൈരിരാജഗജകണ്ഠീരവൻ!
അപ്രതിമശൂരൻ!
ശരണാഗതസംരക്ഷകൻ!
സാഹിത്യവിദ്യാധരൻ!
ചതുഃഷഷ്ടികലാപ്രവീണദേവോത്തമൻ!
ആദിത്യസമാന തേജസ്വി!
ശ്രീമന്മഹാരാജാധിരാജൻ!...

നംജസെട്ടി : തീർന്നോ ? (എല്ലാവരും മൌനം ദീക്ഷിക്കുന്നു.)

നംജസെട്ടി : (ഗംഭീരനാദത്തിൽ) ബിരുദപൂരുഷൻ ഒരുത്തൻ മാത്രം—ശ്രീമന്മഹീശൂരപുരവരാധീശ്വരൻ, ശ്രീമന്മഹാരാ ജൻ, ശ്രീ ഇമ്മഡി തിമ്മരാജ ഒഡെയ മഹാസ്വാമി മാത്രം. പല അടിവെപ്പുകളും അടക്കിയ ആനയുടെ കാൽപോലെ, പല നദികളേയും ഒതുക്കിയ മഹാസാഗരംപോലെ, വ്യത്ഥമായ അനേകം ബിരുദങ്ങളെ നിരാകരിച്ചിട്ടും, കോടികോടി ബിരുദ ങ്ങളെ നേടി, ബിരുദപൂരുഷൻ എന്ന മഹാബിരുദം ശ്രീമൻ-മഹീശൂരമഹാരാജവംശത്തിനല്ലാതെ മററാക്കും ഇല്ല. (ചുററും തിരിഞ്ഞു്) കേട്ടോ ?

ബല്ലപ്പ : ഓഹോ! ശരി!

നംജസെട്ടി : ബിരുദമുള്ള വേറെ ആരെങ്കിലും ഉണ്ടെന്നു പറ യാൻ കൃപയുണ്ടാകുമോ, അണ്ണ!

[രണ്ടാമത്തെ സാമന്തൻ ആദ്യത്തെ സാമന്തനെ തിരസ്ക്കാര ദൃഷ്ടിയോടെ നോക്കി, തന്റെ ആൾക്കാരുടെ നേരെ നോട്ടം പായിച്ചു്, കരവാൾ പിടിക്കുന്നു. ]

(രണ്ടാമത്തെ സാമന്തന്റെ സ്തുതിപാഠകർ)

സ്വസ്തി ശ്രീമച്ചതുസ്സമുദ്രാധീശ്വരസാർവ്വഭൌമൻ !
ഉദ്ദണ്ഡഭൂപാലനീലോൽപലവനമാർത്താണ്ഡൻ !
അന്യരാജന്യഹൃദയഭേദനസിംഹനാദവിജൃംഭണൻ !
ധീരോദാത്തധീരാധിപലലാടപടാംചിതബ്രഹ്മലേഖനൻ !
വീരചൂഡാമണി ! സദ്ധർമ്മനീതിസദാചാര പരിപാലകൻ
പരമശൃംഗാരകലാവിചക്ഷണൻ !
സുലക്ഷണസൌന്ദര്യസാംഗമന്മഥൻ !
ബിരുദപൂരുഷൻ !...

നംജസെട്ടി: ബിരുദമുള്ള പൂരുഷൻ എന്നാൽ ശ്രീമന്മഹീശൂര സിംഹാസനാധീശ്വരൻ ശ്രീ ഇമ്മഡി തിമ്മരാജ ഒഡെയ മഹാസ്വാമി മാത്രം.

[ സലീലം കുനിഞ്ഞു്, കടലക്കുമ്പാരത്തിന്റെ മേൽ ഇരുന്ന അളവുപാത്രം ഇടതുകൈകൊണ്ടു് എടുത്തു്, വലതുകൈയിലുള്ള കഠാരികൊണ്ടു് അളവുപാത്രത്തിന്റെ മൂടിയിൽ കൊട്ടി, ശ്രുതി-രാഗ-താളങ്ങൾ ഒന്നും ഇല്ലാതെ പാടുന്നു. ]
ബിരുദമുള്ള പൂരുഷൻ, ശ്രീ മഹീശൂര തിമ്മരാജ ഒഡെയർ,
ബിരുദപൂരുഷൻ, മഹീശൂര തിമ്മരാജ ഒഡെയർ !

ബല്ലപ്പ : (വാൾപ്പിടികൊണ്ടു് ഇടതുകൈയിന്മേൽ താളംപിടിച്ചു്, പിൻപാട്ടു് എന്നപോലെ പാടുന്നു.)

നംജസെട്ടി : അനിയ, ബല്ലപ്പ ! ബിരുദപൂരുഷൻ ! മഹീശൂര തിമ്മരാജ ഒഡെയർ ! ഹോ ! ബിരുദമുള്ള പൂരുഷൻ ! ശ്രീമൻ-മഹീശൂരമഹാരാജശ്രീ ഇമ്മഡി തിമ്മരാജ ഒഡെയ മഹാസ്വാമി ! (വീണ്ടും വീണ്ടും ഇരുവരും ചേർന്നു് ഉൽഘോഷിക്കുന്നു.)

[സാമന്തർ, അവരുടെ പരിവാരങ്ങൾ, വീരർ, എന്നിവർ കോപാവേശത്തോടെ കൈകൾ ചുഴററിവീശി, നംജസെട്ടിയും ബല്ലപ്പയും നിന്നിരുന്ന ഇടത്തേയ്ക്കു് നീങ്ങുന്നു.

മററു് അനേകം ജനങ്ങൾ പലായനം ചെയ്യുന്നു. ചിലർ അകലെ കാഴ്ചക്കാരായി നിന്നു് ശ്രദ്ധിയ്ക്കുന്നു. അവരവരുടെ ആയുധങ്ങൾ സജ്ജമാക്കി ചിലർ സാമന്തരുടെ വശത്തേയ്ക്കും മററു ചിലർ നിരായുധരായ സ്ത്രീകളേയും കുട്ടികളേയും കിഴവന്മാരേയും രക്ഷിയ്ക്കാൻ വേണ്ടി ആ ഭാഗത്തേയ്ക്കും പോയി നില്ക്കുന്നു. നംജസെട്ടി കഠാരിയും അളവുപാത്രവും കടലക്കുന്പാരത്തിലേയ്ക്കു് എറിഞ്ഞു്, അടുത്തു നിന്നിരുന്ന രണ്ടു് ആളുകളുടെ കൈയിൽനിന്നു് രണ്ടു ഖഡ്ഗങ്ങൾ, ഇടിമിന്നലിൻെറ തിളക്കത്തോടെ എന്നപോലെ, പിടിച്ചു വാങ്ങി, ചുഴററാൻ തുടങ്ങുന്നു. ബല്ലപ്പയും ബോാരെയും ഇടത്തെ ചുമലിൽനിന്നു് വില്ലും പിന്നിൽ തൂങ്ങിക്കിടന്ന ആവനാഴിയും ഊരിയിട്ടു്, വാൾപ്പിടി ഇരുകൈകൊണ്ടും പിടിച്ചു്, വാൾ മുന വീശുന്നു.

എതിർപക്ഷത്തുള്ളവരെല്ലാം ആ മഹീശ്ശുരധീരന്മാരുടെ ചുററുമുള്ളവർ മുന്നോട്ടും പിന്നോട്ടും ഇടത്തോട്ടും വലത്തോട്ടും നീങ്ങുന്നേടത്തെല്ലാം ചെന്നു് പിൻതള്ളി, മുന്നേറി, കുതിച്ചു്, മൂകമായും ഉച്ചത്തിലും ശപിച്ചു്, പ്രചണ്ഡവേഗത്തോടെ വീശുന്ന വാൾമുനകളുടെ കൂട്ടത്തെ തകത്തു് ചിതറാനുള്ള ആഗ്രഹത്തോടെ, കഠാരിയും വാളും അമ്പും എല്ലാം അതിവേഗം പ്രയോഗിയ്ക്കാൻ പ്രയത്നിച്ചു്, കുന്തത്തിൻേറയും അമ്പിൻേറയും ആഘാതമേല്ക്കാതിരിയ്ക്കാൻ സാഹസപ്പെട്ടുകൊണ്ടു്, പോരാടുന്നു. ചിലർ ആ മൂച്ചയുള്ള സാധനങ്ങളുടെ വീശലിൽ എങ്ങനെയോ പെട്ടു്, മുറിവേററു്, ആത്തനാദംമുഴക്കി കീഴെ വീഴുന്നു. പോരാട്ടത്തിൻെറ ഒച്ചകളും കോലാഹലങ്ങളും പുറമേയ്ക്കു് ഉയരുന്നു. മഹീശ്ശുരസേനാപതിയുടെ നേതൃത്വത്തിൽ, സർവ്വായുധസജ്ജിതരായ സൈനികർ ചോരചിതറുന്ന ശസ്ത്രങ്ങൾ പ്രയോഗിച്ചുകൊണ്ടു് ചൂഴ്ന്നുവരുന്നു.

മഹീശ്ശുരസേന, ഇമപൂട്ടുന്നതിനുള്ളിൽ എന്നു പറയുംപോലെ, എതിർപക്ഷത്തുള്ളവരോടു് പോരാടി, അവരെ നിരായുധരാക്കി, ബന്ധനസ്ഥരാക്കുന്നു.

ശ്രീമന്മഹീശ്ശുരമഹാരാജ ശ്രീ ഇമ്മഡി തിമ്മരാജ ഒഡെയർ സപരിവാരം പ്രവേശിയ്ക്കുന്നു. മഹീശ്ശുര

സേന വീരാഭിവാദ്യം ചെയ്യുന്നു. ആഗതരെല്ലാം, കണ്ണീർ കൊണ്ടു കഴുകിയ ആയുധങ്ങളെ താഴ്ത്തിനിന്നു്, അത്ഭുതകരമായ ആ ആയുധങ്ങളുടെ വിജ്ഞാനചമൽക്കാരങ്ങളെ പ്രദർശിപ്പിയ്ക്കുന്നു. നംജസെട്ടിയും ബല്ലപ്പയും ബോരെയും പെട്ടെന്നു് തങ്ങളുടെ സാധകം നിറുത്തി, വാളോട്ടുകൂടി ത്തന്നെ, കൈനീട്ടി, കുനിഞ്ഞു്, വന്ദിയ്ക്കുന്നു. അല്പനേരം നിശ്ശബ്ദം. ]

മഹാരാജാവു്: എന്താണിതു്?

ബല്ലപ്പ: അവിടുത്തെ ഈ ഊരിലുള്ള അരമനയുടെ കാവൽക്കാരാണു് ഞങ്ങൾ, സ്വാമി!

മഹാരാജാവു്: ആർ?

ബല്ലപ്പ: ഞാനും ഈ ബോരെയും, മഹാസ്വാമി!

മഹാരാജാവു്: ഇന്നേരം ഇവിടെ?

ബല്ലപ്പ: ഈ പ്രഭുക്കൾ, സാമന്തന്മാർ, എല്ലാവരും, ബിരുദപൂരുഷന്മാർ എന്നു സ്വയം പുകഴ്ത്തിക്കൊണ്ടിരുന്നു, മഹാസ്വാമി! അതു് ഞങ്ങൾക്കു് സഹിയ്ക്കാൻ ആവാതെ, ആ ബിരുദം അവിടുത്തെ ആണു്, ഈ നായ്ക്കുട്ടികൾക്കു് ഉള്ളതല്ല എന്നു പറഞ്ഞു് ഞങ്ങൾ തടഞ്ഞു, മഹാസ്വാമി! അങ്ങനെയിങ്ങനെ ഇതെല്ലാമായി, മഹാസ്വാമി! (ചുററും കൈവീശുന്നു).

മഹാരാജാവു്: ഇയ്യാൾ ആർ?

ബോരെ: ഇയ്യാൾ നമ്മുടെ അപ്പണ്ണ, മഹാസ്വാമി!

മഹാരാജാവു്: അപ്പണ്ണ, ഏതാണു് തന്റെ ഊരു്?

നംജസെട്ടി: മഹീശൂരപുരം എന്റെ സ്ഥലം, മഹാസ്വാമി!

മഹാരാജാവു്: മഹീശൂരപുരം!...

നംജസെട്ടി: മഹാസ്വാമി, ബിരുദപൂരുഷൻ, ശ്രീമന്മഹീശൂരപുരവരാധീശ്വരൻ, ശ്രീമന്മഹാരാജൻ, ശ്രീ ഇമ്മഡി തിമ്മരാജ ഒഡെയ മഹാസ്വാമിയുടെ ഒരു പ്രജ, ഞാൻ.

മഹാരാജാവു്: (പ്രഫുല്ലനായിട്ടു്) ഹും! താൻ ഇവിടെ എന്തു ചെയ്യുന്നു?

നംജസെട്ടി: (കൈനീട്ടി) കടലക്കച്ചവടം, മഹാസ്വാമി!

മഹാരാജാവ്: അതായതു്, താനാണോ നംജസെട്ടി?

[ നംജസെട്ടി കൈവാൾ കീഴെയിട്ടു്, കുനിഞ്ഞു്, കൈനീട്ടി വന്ദിയ്ക്കുന്നു. ]

മഹാരാജാവ്: അപ്പണ്ണ എന്നുവെച്ചാലോ?

ബോരെ: (സന്തോഷത്തോടെ) അതേ, മഹാസ്വാമി! അയാൾ ഞങ്ങളുടെ അപ്പണ്ണയാണു്.

[ നംജസെട്ടി തുടുത്ത മുഖത്തോടെ, കഴുത്തു് കുനിയ്ക്കുന്നു. ]

ബല്ലപ്പ: (ചിരിച്ചിട്ടു്) മഹാസ്വാമി, അയാളുടെ അച്ഛൻ അയാൾക്കു് നംജസെട്ടി എന്നു് പേരിട്ടു. പക്ഷെ വാത്സല്യത്തോടെ അപ്പണ്ണ എന്നു് വിളിച്ചുംവന്നു. ഇപ്പോൾ ഞങ്ങളും 'അപ്പണ്ണ അപ്പണ്ണ' എന്നാണു് വിളിയ്ക്കുന്നതു്.

മഹാരാജാവ്: അപ്പണ്ണ! ഏതു പേരിനും മൌലികമായി ഒരു സാരവും ഉണ്ടായിരിയ്ക്കില്ല. ഒരു നാമധേയം ധരിച്ച ഒരു വ്യക്തിയുടെ ഗുണദോഷങ്ങളുടെ സത്വശക്തികൾമൂലം വൈശിഷ്ട്യം ഉണ്ടായിട്ടു, അതു ലോകത്തിന്റെ കൃതജ്ഞതയ്ക്കോ ബന്ധനത്തിനോ ഒരു വഴക്കം ആയിത്തീരുന്നു. (ചെറുചിരിയോടെ) ഉദാഹരണത്തിനു്, ഇനി ഈ നിമിഷംമുതൽ, 'അപ്പണ്ണ' എന്നു് ആ കിഴവൻ ഇട്ട ഓമനപ്പേരിനോട്ടു് 'ബിരുദപുരുഷൻ' എന്ന വിശേഷണവും ചേർന്നാൽ എന്തു് സ്വാരസ്യകരമായിരിയ്ക്കും!

നംജസെട്ടി: എനിയ്ക്കോ? ആ ബിരുദമോ? മഹാസ്വാമി! ശാന്തം പാപം! ശാന്തം പാപം!

മഹാരാജാവ്: (ചിരിച്ചു്) ആതുരപ്പെട്ട അപ്പണ്ണ! മഹീശൂര സിംഹാസനാധീശ്വരന്നല്ലാതെ മറെറാരാൾക്കില്ല, ആ ബിരുദം. എന്നാൽ, അപ്പണ്ണയ്ക്കും അപ്പണ്ണയെപ്പോലെയുള്ളവർക്കും ഉള്ള സ്വദേശസ്നേഹത്തിന്റെ വച്ച്സ്സുള്ള ഏതൊരു പ്രജയ്ക്കും ആ ബിരുദത്തിനു് അർഹതയുണ്ടു്.

നംജസെട്ടി: മഹാസ്വാമി! മഹാസ്വാമി! (കുനിഞ്ഞു്, കൈനീട്ടി വന്ദിയ്ക്കുന്നു.)

മഹാരാജാവു്: ശൂരന്മാരായ ആ രണ്ടു സൈനികരും അംഗരക്ഷകദളത്തിലെ മുൻനിരറാവുത്തർ* എന്ന സ്ഥാനത്തേയ്ക്കു് കയറട്ടെ!

സേനാപതി: കല്പനപോലെ, മഹാസ്വാമി!

[ബല്ലപ്പയും ബോരെയും വീരാഭിവാദ്യം ചെയ്യുന്നു. പുറത്തു് രാജകീയവാദ്യങ്ങളുടേയും ജനാരവത്തിൻേറയും ഒച്ച ആരംഭിയ്ക്കുന്നു. മഹീശൂരസൈനികർ പ്രവേശിയ്ക്കുന്നു. അവർ മഹാരാജാവിനെ വീരാഭിവാദ്യംചെയ്തു്, ജനാന്തികത്തിൽ സേനാപതിയെ പതിഞ്ഞ സ്വരത്തിൽ മന്ദമായി വീരാഭിവാദനംചെയ്തു്, പോകുന്നു.]

സേനാപതി: മഹാസ്വാമി! ഉമ്മത്തൂർ പ്രഭു പതിവുപോലെ ഉത്സവത്തിനു് എഴുന്നള്ളുന്നു. (മഹാരാജാവു് തല കുനിയ്ക്കുന്നു.)

[രാജകീയവാദ്യങ്ങൾ; ദർപ്പണങ്ങളും പൂർണ്ണകുംഭങ്ങളും ഏന്തിയ വേശ്യാംഗനമാർ; ഛത്രചാമരങ്ങൾ, ഏറുതുപ്പട്ടകൾ, പകൽത്തീവട്ടികൾ ആദിയായ രാജകീയ ചിഹ്നങ്ങൾ; സൂര്യ-ചന്ദ്ര-നന്ദി-ത്രിശൂല-ശരഭങ്ങളുള്ള പതാകകൾ; കൊടിക്കൂറകൾ; ധ്വജങ്ങൾ; †നകാരകളേന്തിയ വൃഷഭങ്ങൾ; കാവടിക്കാരായ ശിവഭക്തർ; കൈകൾ കാട്ടി വേദോച്ചാരണം നടത്തുന്ന ബ്രാഹ്മണർ; ഉമ്മത്തൂർ നാട്ടുരാജ്യത്തിലെ മതധർമ്മാധികാരത്തിൻെറ സാമാജികർ—എന്നിങ്ങനെയുള്ള ആർഭാടത്തോടെ, ആറു് പൊൻകലശങ്ങളുള്ളതും ചീനാംബരംകൊണ്ടു് അലങ്കരിച്ചതും വെള്ളി കെട്ടിച്ചതും ആയ പല്ലക്കു് ഉമ്മത്തൂരെ മല്ലന്മാരുടേയും യോദ്ധാക്കളുടേയും അംഗരക്ഷകത്വത്തിൽ പ്രവേശിയ്ക്കുന്നു.

മഹീശൂരസൈനികർ സേനാപതിയുടെ നേരെ നോക്കുന്നു. സേനാപതി ഇമ താഴ്ത്തുന്നു.]

നംജസെട്ടി: ഇതെന്താണു്, അണ്ണ?

ഉമ്മത്തൂർ സാമാജികൻ: ശ്രീമന്മഹാമണ്ഡലേശ്വരനായ, ഗജ

* റാവുത്തർ—കുതിരപ്പട്ടാളക്കാരൻ.

† ഒരുതരം ചർമ്മവാദ്യം.

മൃഗയാവിഹാരവിഖ്യാതനായ, കലിയുഗഖിലീകൃതവേദശാസ്ത്രോദ്ധരണദൃഢവ്രതനായ, സകലവർണ്ണാശ്രമോക്തധർമ്മപ്രതിഷ്ഠാപനധുരംധരനായ, പെനുഗൊാംഡചക്രേശ്വരാദ്യനേകബിരുദപ്രശസ്തനായ, ശിവഭക്താഗ്രേസരനായ, അഭിനവബസവേശ്വരനായ, സൂര്യകുലപ്രസൂതനായ, ശ്രീ വീര ഉമ്മത്തൂർ ശ്രീ മല്ലരാജഒഡെയ പ്രഭു അവർകൾ, ദക്ഷിണ കൈലാസമെന്ന് സങ്കല്പിയ്ക്കുന്ന ഈ നംജനഗൂഡിലെ ശ്രീ നംജുംഡേശ്വരസ്വാമിയുടെ സന്നിധാനത്തിൽ, ദീപാരാധനയ്ക്കും നന്ദാദീപത്തിനും, നിത്യോത്സവം, പക്ഷോത്സവം, മാസോത്സവം, വർഷോത്സവം, മഹാരഥോത്സവം ആദിയായ ആചരണങ്ങൾക്കുംവേണ്ടി കൊല്ലംതോറും സമർപ്പിയ്ക്കുന്ന കാണിയ്ക്ക !

നംജസെട്ടി: അഞ്ച് അല്ലെങ്കിൽ ഏഴ് വേണ്ടേ? എന്തുകൊണ്ട് ആറ് മാത്രമായി ?

സാമാജികൻ: (ചിരിച്ച്) കലശങ്ങളെപ്പററി, അല്ലേ? ശരി തന്നെ. പക്ഷെ, ഞങ്ങൾക്ക്, സജ്ജനപരിശുദ്ധശിവാചാരസമ്പന്നരായവർക്ക്, നിങ്ങളുടെ, ബ്രാഹ്മണരുടെ ലക്ഷണസങ്കേതങ്ങൾ സമ്മതമല്ല. 'ഓം നമഃ ശിവായ' എന്ന പരമപവിത്രാക്ഷരങ്ങൾക്ക് വേണ്ടിയത്രെ, ഷട്കലശങ്ങൾ !

നംജസെട്ടി: പിന്നെ... ദേവാലയത്തിൽ കാണിയ്ക്ക സമർപ്പിയ്ക്കാൻ ഇത്ര വലിയ ആർഭാടം വേണോ ?... ഹും, ആകട്ടെ. (കൈ വീശുന്നു.)

സാമാജികൻ: (ക്രോധത്തോടെ, തന്റെ യോദ്ധാക്കളുടെ നേരെ നോക്കി, തലവെട്ടിച്ച്, പല്ലക്കിന്റെ പിൻവശത്തേയ്ക്ക് പോകുന്നു.)

[ ആ പല്ലക്കുപോലെതന്നെ, എല്ലാ വൈഭവങ്ങളോടെ, പരിചാരികമാരാൽ സേവിതമായി, പാടിപ്പുകഴ്ത്തുന്ന സ്തുതിപാഠകരുടെ അകമ്പടിയോടെ, ഉമ്മത്തൂർ കൊട്ടാരത്തിലെ പഞ്ചകലശമേന്തിയ മഞ്ചൽ പ്രവേശിയ്ക്കുന്നു. ]

വാഹകർ: (മഞ്ചൽ താഴെ ഇറക്കി, പിന്നോക്കം മാറിനില്ക്കുന്നു.)

[ഒന്നാം പരിചാരിക, മഞ്ചലിന്റെ ചുമന്ന മൽമൽത്തുണികൊണ്ടുള്ള മേൽമറ ഉയർത്തി, മാറിനില്ക്കുന്നു. മാദേവമ്മണ്ണി

ഇറങ്ങിവരുന്നു. എല്ലാവരും തലകുനിച്ചുനില്ക്കുന്നു. പരിചാരികമാർ ചുററിലും വന്നു്, അവരുടെ ഉടയാടകൾ ശരിപ്പെടുത്തുന്നു. ഒരു പരിചാരിക, മഞ്ഞൾ, കുങ്കുമം, ചന്ദനം, പുഷ്പം, താംബൂലം, ഫലാക്ഷതങ്ങൾ എന്നിവ നിറച്ച ഒരു പൊൻതളിക മാദേവമ്മണ്ണിയുടെ കൈയിൽ കൊടുത്തു്, അതേ പൂജാസാമഗ്രികളും കലശവും കണ്ണാടിയും കാണിക്കയും ഉത്തരീയവും വെച്ചിട്ടുള്ള തട്ടുകളും താമ്പാളങ്ങളും മററു സ്ത്രീകൾക്കും കൊടുത്തു്, ഒന്നു് താനും എടുക്കുന്നു.

മാദേവമ്മണ്ണി മഹാരാജാവിനേയും സാമന്തന്മാരേയും കണ്ടു്, നെററിമാല കീഴോട്ടു് വലിച്ചിട്ടു്, തല കുനിച്ചു് പോകുന്നു.]

സ്തുതിപാഠകർ: (നിവർന്നുനിന്നു്, കൈവടികൾ ഉയർത്തിപ്പിടിച്ചു്) ഹോ! ജാഗ്രത! ഹോ! ജാഗ്രത!

സ്വസ്തി ശ്രീ മഹാമണ്ഡലേശ്വരൻ! ഗജവേട്ടക്കാരൻ!

ശക്തി കോലാഹലൻ! ഘേണ്ടാംകചക്രേശ്വരൻ!

സംഗ്രാമഭീമൻ! ചേരചോളപാണ്ഡ്യ രാജാക്കന്മാരുടെ നാഥൻ!

നീലഗിരി സാധകരുടെ ഉടയോൻ! സൌരാഷ്ട്ര പുരവരാധീശ്വരൻ!

ഹൊയിസണ മഹാരാജ്യാധിപതി! ശ്രീമന്മഹാരാജൻ!

ശ്രീവീരൻ! ശ്രീ മല്ലരാജ ഒഡെയപ്രഭു!

നംജസെട്ടി: ബിരുദപുരുഷൻ ശ്രീമന്മഹീശൂരപുരവരാധീശ്വരൻ, ശ്രീമന്മഹാരാജൻ, ശ്രീ ഇമ്മഡി തിമ്മരാജ ഒഡെയ മഹാസ്വാമി വിജയിപ്പതാക!

മാദേവമ്മണ്ണി: (മുള്ളേററപോലെ നിന്നു്, പിൻതിരിഞ്ഞു്, നംജസെട്ടിയെ അടിതൊട്ടു് മുടിവരെ തുറിച്ചുനോക്കിയിട്ടു്) അയാൾ തന്നെയോ അങ്ങനെ ഒച്ചയിട്ടതു്?

ജഗ്ഗയ്യനായകൻ: അതെ, മഹാതായേ!

മാദേവമ്മണ്ണി: (ദർപ്പത്തോടെ) അയാളുടെ നാക്കു്, ഇപ്പോൾ തന്നെ, ഈ നിമിഷംതന്നെ, കണ്ടിച്ചു്, നായ്ക്കൾക്കും കഴുകന്മാർക്കും തീററി ആയിത്തീരട്ടെ!

ജഗ്ഗയ്യനായകൻ : മഹാതായേ !

മാദേവമ്മണ്ണി : (ദർപ്പത്തോടെ) ഹും ! പോക !

ജഗ്ഗയ്യനായകൻ : (വണങ്ങിയിട്ട്) കല്പനപോലെ, മഹാതായേ!

[ചുരിക ഉറയിൽനിന്ന് ഊരി, നംജസെട്ടിയുടെ അടുത്തേക്കു പോകുന്നു.]

സേനാപതി : (വേഗം മുന്നോട്ടു നീങ്ങി, തൻെറ രക്തമയ ഖഡ്ഗത്തെ ജഗ്ഗയ്യനായകനു് വിലങ്ങനെ പിടിച്ചു്) എവിടേയ്ക്കാണു് പോക്കു്, മഹാസേനാധിപതി ?

ജഗ്ഗയ്യനായകൻ : ശ്രീമന്മഹാമണ്ഡലേശ്വരൻ ഇത്യാദി ബിരുദങ്ങൾ ഉള്ള ശ്രീവീര ശ്രീമല്ലരാജ ഒഡെയ പ്രഭു അവർകളുടെ ഗൌരവത്തിനും മര്യാദയ്ക്കും പ്രതിഷ്ഠയ്ക്കും ഒരു വെല്ലുവിളി എന്ന മട്ടിൽ, തൊള്ളയിട്ട ആ അവൻെറ നാക്കിനോടു് ഉചിതമായ പ്രതികാരം ചെയ്തു്, ഉമ്മത്തൂരെ രാജതേജസ്സും പ്രഭുസത്തയും ഉത്സാഹശക്തിയും പരാക്രമാവേശവും, എന്തിനായാലും എങ്ങനെയായാലും, കീഴ്പ്പെടുത്തുന്ന, അവഹേളിക്കുന്ന ധിക്കാരം ഒററ നിമിഷംപോലും ആശാസ്യമായിരിക്കയില്ല എന്നതു് വിസ്തൃത വീരലോകത്തിനു് പഠിപ്പിച്ചു കൊടുക്കാനാണു് എൻെറ ഈ ദണ്ഡിയാത്ര.

നംജസെട്ടി : (കൈകൊണ്ടു് താളം പിടിച്ചു് അട്ടഹസിക്കുന്നു.)

[ഉമ്മത്തൂർകാരെല്ലാം നല്ലവണ്ണം കോപിച്ചു്, പല്ലു കടിയ്ക്കുന്നു.]

ജഗ്ഗയ്യനായകൻ : (വഴിവിലക്കിയ ഖഡ്ഗത്തെ തൻെറ ചുരികകൊണ്ടു് ഒരു വശത്തേക്കു് തള്ളിമാററാൻ ഉദ്യമിച്ചുകൊണ്ടു്) വഴി വിടു !

സേനാപതി : ഈ മാത്സര്യത്തിനു പ്രതികാരം ചെയ്യുന്ന പരാക്രമം, ആയുധമേന്തിയ പുരുഷൻെറ നായകത്വത്തിൽ, വിചാരണയ്ക്കായി, വരട്ടെ ! ഏയ്, വീരസേനാധിപതി !

മാദേവമ്മണ്ണി : (മുഖം ചുട്ടപ്പിച്ചു്, കൺവിടർത്തി, പരുഷസ്വരത്തിൽ) ഉമ്മത്തൂർ അരമനയിലെ അന്തഃപുരം, മൈസൂർ ദർബാർ അലങ്കരിക്കുന്ന പൌരുഷവേഷത്തിലുള്ള, പേരിനു മാത്രമുള്ള ആ ജീവികളേക്കാൾ തീരെ കുറവല്ല, ശൌര്യപരാക്രമങ്ങളിൽ എന്നു് ഉച്ചത്തിൽ പറഞ്ഞുകൊടുക്കു, ജഗ്ഗയ്യനായക !

മഹാരാജാവു്: അമ്മേ, സമാധാനിക്കു. ഇത്തരം പരിഭ്രാന്തമായ വാചാലതാംമൂലം ഒററ അരമനയുടേയും ഗൌരവവും മര്യാദയും വദ്ധിക്കുകയില്ല.

മാദേവമ്മണ്ണി: (കൺതുറിച്ചു്, പൊൻതളിക വലിച്ചെറിഞ്ഞു്, ധിടിധിടീന്നു് മുന്നോട്ടാഞ്ഞു്, ഒരു ഖഡ്ഗം കൈയിലെടുത്തു്, മഹാരാജാവിൻെറ നേരെ മുന്നിൽ ചെന്നു്, ശൌര്യനാട്യത്തോടെ, ഖഡ്ഗം ചുഴററി, ഒന്നു് പിന്നോക്കം വാങ്ങിനിന്നു്, ഹുംകാരം മുഴക്കുന്നു.)

[സവ്വരും സ്തബ്ധരായി നില്ക്കുന്നു.]

മാദേവമ്മണ്ണി: ഈ പെണ്ണിൻെറ കൈയിൽ ഈ ഖഡ്ഗം കണ്ട ഉടൻതന്നെ മൈസൂർക്കാരുടെ ഉദ്ധതരക്തം കുളിമുറിത്തണ്ണീരായിത്തീന്നു്, മൂർച്ഛിതമായിട്ടു്, ഗുപ്തഗാമിയായിപ്പോയോ ?

മഹാരാജാവു്: (മന്ദഹസിച്ചു്) ഉവ്വു്, അമ്മേ! അതു സത്യമാണു്. (കൈപ്പട്ടയിലുള്ള ഖഡ്ഗം നട്ടപ്പട്ടമേലുള്ള ഉറയിലേക്കു സശബ്ദം ഇറക്കുന്നു.)

[ജഗ്ഗയ്യനായകൻ പിൻവാങ്ങിനില്ക്കുന്നു. മാദേവമ്മണ്ണി രോഷംകൊണ്ടു് ഉന്മത്തയായിത്തീന്നു്, ഖഡ്ഗം മഹാരാജാവിൻെറ ശിരസ്സിലേക്കു് എറിയുന്നു. ഏവരും ഹാഹാകാരം മുഴക്കുന്നു. സേനാപതി, സൈനികർ, നംജസെട്ടി ആദിയായവർ മാദേവമ്മണ്ണിയുടെ നേരെ കുതിക്കുന്നു. മഹാരാജാവു് കൺകൊണ്ടു് ആംഗ്യം കാണിച്ചു്, തൻെറ ആൾക്കാരെ തടഞ്ഞു്, പിന്നോക്കം നീക്കുന്നു. ഉമ്മത്തൂരെ യോധരും മല്ലരും യുദ്ധസന്നദ്ധരായിത്തീരുന്നു. ജഗ്ഗയ്യനായകൻ, പരിചാരികമാർ മുതലായവർ മാദേവമ്മണ്ണിയുടെ പിന്നിലും ഇരുവശത്തു നിന്നു് കൈകൂപ്പിക്കൊണ്ടു്]

മഹാതായേ! മഹാതായേ!... ബുദ്ധിശാലിനി! ബുദ്ധിശാലിനി!

മാദേവമ്മണ്ണി: (കടുസ്വരത്തിൽ) ഇപ്പോഴെങ്കിലും യുദ്ധം ചെയ്യുന്നോ ഇല്ലയോ ? (മഹാരാജാവു് തൻെറ മാറിൽ കൈ വെച്ചു്, തല കുനിച്ചു്, ഒന്നും മിണ്ടാതെ നില്ക്കുന്നു. മാദേവമ്മണ്ണി ഖഡ്ഗത്തിൻെറ കൂർമുന മഹാരാജാവിൻെറ മുഖത്തിനു

ച്ചുററും ഭുജകീർത്തികളിന്മേലും മുമ്മൂന്നവട്ടം ഉഴിഞ്ഞു്, ഉഷ്ണീഷം കീറി ഇട്ട്, തിരസ്കാരത്തിൻെറ കുടിലഹാസ്യത്തോടെ) എന്തു് ശൌര്യപ്രതിഷ്ഠ! എന്തു് പ്രഭാവം! എന്തു് പ്രാഭവം! എന്തു തരം ആത്മാഭിമാനം!... ഏയ്, ഭീരു! ഒരു അത്യദ്ഭുത ജാതി തന്നെ, ബിരുദപൂരുഷൻ! (പെട്ടെന്നു് മഹാരാജാവിൻെറ നേരെ പുറംതിരിഞ്ഞു് നില്ക്കുന്നു.)

[മഹീശൂരസൈനികരെല്ലാം ചുണ്ടമത്തി, പല്ലിറുമ്മി, കൺ ചുവപ്പിച്ചു് സേനാപതിയുടെ നേരെ നോക്കുന്നു.]

സേനാപതി: ഹേ ഉമ്മത്തൂർ സേനാപതി! ഈ പട്ടണത്തിലെ അത്യാചാരങ്ങൾക്കും അനാചാരങ്ങൾക്കുമായി, നിങ്ങളുടെ പ്രഭു ശ്രീവീര മല്ലരാജ ഒഡെയരുടെ ക്ഷമായാചന, ഞങ്ങളുടെ ശ്രീമന്മഹീശൂര സിംഹാസനാധീശ്വര മഹാസ്വാമി പ്രതീക്ഷിക്കുന്നു.

മാദേവമ്മണ്ണി: ആഹാ! എന്തൊരു ശൌര്യം! താൻ സ്വപ്നം കാണുന്ന, വിചിത്രമായ ആ ക്ഷമായാചന നേടാനുള്ള ശൌര്യ പരാക്രമം (തൻെറ പിന്നിലേക്കു തള്ളവിരൽ ചൂണ്ടിക്കൊണ്ടു്) ഈ ബടായിക്കാരൻ നപുംസകപ്പോത്തിനു് ഉണ്ടെങ്കിൽ, അതിനു് ഉറപ്പായി മനുഷ്യത്വവും പരാക്രമവും ഒത്തുചേരട്ടെ!

നംജസെട്ടി: 'പരാക്രമി' എന്ന ബിരുദംകൂടി ശ്രീമന്മഹീശൂര മഹാരാജവംശത്തിനു് ലഭിച്ചതിൽ കൃതാർത്ഥത ഉണ്ടായി!

മാദേവമ്മണ്ണി: (കുടിലഹാസ്യത്തോടെ) അബല-സ്ത്രീ-കരുണ വേണം.

നംജസെട്ടി: കുപ്പയിലെ രത്നവും രത്നമല്ലാതാകുമോ?

സേനാപതി: നിശ്ശബ്ദം! (നംജസെട്ടി വ്യഗ്രനായിത്തീരുന്നു.)

മാദേവമ്മണ്ണി: ഹേ ജഗ്ഗയ്യനായക! ഈ മൈസൂർ എരുമകളെ എല്ലാം കയർ പൊട്ടിച്ചു് വേലിയതിരിൽ ഇങ്ങനെ അലയാൻ വിടുന്നതെന്താണു്?

ജഗ്ഗയ്യനായകൻ: മഹാതായേ! ശ്രീവീരപ്രഭു അവർകൾ ഇപ്പോൾത്തന്നെ എഴുന്നള്ളുന്നുണ്ടു്.

മാദേവമ്മണ്ണി: എൻെറ കല്പന പോരേ?

ജഗ്ഗയ്യനായകൻ: മഹാതായേ!

മാദേവമ്മണ്ണി: താൻ കുരുടനോ, ദ്രോഹിയോ, മീശയുള്ള പെണ്ണോ—ഇതൊരു ഗൂഢസമസ്യ ആയിത്തീൎന്നിരിക്കുന്നു. നാം ഇവരോടു് യുദ്ധം ചെയ്യാൻ തെയാറായ ഉടൻതന്നെ വീരപ്രഭു നമ്മുടെ പക്ഷത്തുനിന്നു് യുദ്ധം ചെയ്യുമെന്നു് തനിക്കു അറിയില്ലേ ?

[സൎവ്വമഹീശ്വരരും മന്ദഹസിക്കുന്നു.]

ജഗ്ഗയ്യനായകൻ: മഹാതായേ! മുമ്പും പിമ്പും നോക്കി വിവേചിക്കാതെ, ഏതു കാര്യത്തിനും ബദ്ധപ്പെടുന്നതു് ഹിതകരമല്ല. പര്യാലോചന വേണം.

മാദേവമ്മണ്ണി: (അഞ്ചാറടി മുന്നോട്ടുവെച്ചു്, അങ്ങുമിങ്ങും വീക്ഷിച്ചു്, പുരികം വളച്ചു്) മൈസൂർക്കാരൻെറ ഇത്രവലിയ സേന ഇവിടെ—ഈ പുണ്യക്ഷേത്രത്തിൽ സൎവ്വസന്നാഹങ്ങളോടെ ഒന്നിച്ചുചേൎന്നിട്ടും, ഇനി ഒററക്കെട്ടായി താവളം വിട്ടും വരെ, ഈ പ്രഭുക്കളും നമ്മുടെ ആൾക്കാരും പുല്ലു് മേഞ്ഞുകൊണ്ടിരിക്കണമെന്നോ ?

ജഗ്ഗയ്യനായകൻ: മഹാതായേ! നിഷ്ഠൂരമായ ഇത്തരം നിന്ദകൾകൊണ്ടു് ഇപ്പോൾ ആൎക്കും അഹിതം ഉണ്ടാവുക സാധ്യമല്ല. മൈസൂർ രാജാവു് ഇങ്ങനെ പ്രത്യേക പരിവാരങ്ങളും സുസജ്ജിതമായ സൈന്യവും ഇല്ലാതെ ഒരിക്കലും ഇവിടെ വരാറില്ല എന്ന സംഗതി നാം മറക്കരുതു്.

മാദേവമ്മണ്ണി: എടാ ഭീരു! (ഖഡ്ഗം ദൂരെക്കു് എറിഞ്ഞു് ഉദ്വേഗം നിറഞ്ഞ ആക്രോശം ചെയ്തു്, അശ്രുപൂൎണ്ണനയനയായിട്ടു്, ഇരുകൈകൊണ്ടും മാറത്തു് അടിച്ചുകൊണ്ടു്) എനിക്കു് ഒരു പുരുഷനായിട്ടു് ജനിക്കാമായിരുന്നില്ലേ ? ഹയ്യോ!

മഹാരാജാവു്: അമ്മേ, അതു് ഞങ്ങളുടെ ദൌർഭാഗ്യം!... പിന്നെ... ദുഃഖത്തോടെയുള്ള ഈ ആക്രോശം നിമിത്തം, നിങ്ങളുടെ ആ വീരപതി, ആ ശൌര്യാഭിമാനി, ശ്രീവീരമല്ലരാജ ഒഡെയരുടെ മൂക്കു് അരിഞ്ഞുകളഞ്ഞു !

മാദേവമ്മണ്ണി: (നടുങ്ങിയിട്ടു്) ഹയ്യോ! (പുറത്തു് വലിയ കോലാഹലം പൊന്തിക്കേൾക്കാകുന്നു.)

[സൎവ്വായുധസന്നദ്ധനായി, ദൂരയാത്രനിമിത്തം പൊടിയിലും വിയൎപ്പിലും കുളിച്ചു്, ഖഡ്ഗഹസ്തനായി, ഉമ്മത്തൂർ ശ്രീ

വീര ശ്രീമല്ലരാജ ഒഡെയർ രാജകീയാഭിവാദ്യത്തോടെ പ്രവേശിക്കുന്നു. സേനാപതി, മല്ലരാജനെ പിന്തുടന്ന്, കഠാരിയേന്തിയ തന്റെ ആൾക്കാരെ കൈയാംഗ്യംകൊണ്ടു് പിന്നോക്കം മാററുന്നു. ഉമ്മത്തൂർക്കാരെല്ലാം മല്ലരാജനെ യോജിച്ചപടി വന്ദിക്കുന്നു.]

മല്ലരാജൻ : (ചുററും നിരീക്ഷിച്ചു്) എന്തു സംഭവിച്ചു ?

ജഗ്ഗയ്യനായകൻ : (അടുത്തുചെന്നു്, മല്ലരാജന്റെ ചെവിയിൽ, കൈമറയോടെ, വാർത്ത നല്കുന്നു.)

മല്ലരാജൻ : (വിവർണ്ണനായി, മഹാരാജാവിന്റെ നേരെ തിരിയുന്നു.)

മഹാരാജാവു് : (പ്രസന്നവദനനായിട്ടു്) മല്ലരാജ, സുഖമല്ലേ ? വരു.

മല്ലരാജൻ : മഹാരാജാവേ ! (നാലഞ്ചു് അടി മുന്നോട്ടു നീങ്ങി, ക്ഷേമാലിംഗനം ചെയ്യുന്നു. ഉമ്മത്തൂർക്കാരും മഹീശൂരപുരക്കാരും, കുനിഞ്ഞു് കൈനീട്ടി വന്ദിക്കുന്നു.)

മല്ലരാജൻ : (നല്ലപോലെ ചിരിച്ചു്) ഞാൻ ഇവിടെ എങ്ങനെ പെരുമാറണം എന്നതു് വളരെ ഗഹനമായ ഒരു വിഷയം ആയിത്തീർന്നിരിക്കുന്നു. അങ്ങുതന്നെ എനിക്കു മാർഗ്ഗദർശനം നല്കണം.

മഹാരാജാവു് : (വ്യഗ്രതയോടെ) മല്ലരാജ, എന്റെ ആ ഉഷ്ണീഷം നിങ്ങൾ സ്വയം എടുത്തു് എന്നെ ധരിപ്പിക്കണം.

മല്ലരാജൻ : ഞാനോ ?

മഹാരാജാവു് : അതെ.

മല്ലരാജൻ : (ആയുധമേന്തി, ഖഡ്ഗയുദ്ധത്തിനു് സങ്കേതം നല്കി, സന്നദ്ധനെന്ന മട്ടിൽ നിലകൊള്ളുന്നു.)

മഹാരാജാവു് : [കൈകാട്ടി, അടുത്തുള്ള ഒരു സൈനികന്റെ കുന്തം വാങ്ങി, അതിന്റെ മുനയുടെ അടിഭാഗം കാൽകൊണ്ടു് ഒടിച്ചു്, ശേഷിച്ച മരപ്പിടി കൈയിൽ എടുത്തു പരീക്ഷിച്ചു്, തിരിച്ചുപിടിച്ചു് കണ്ണുകൊണ്ടു അളന്നു് താരതമ്യപ്പെടുത്തി നോക്കി, മല്ലരാജന്റെ മുന്നിലേക്കു നീങ്ങുന്നു. മല്ലരാജനും

മഹാരാജാവും, ഉന്നംപിടിച്ച്, 'ഖഡ്ഗ-ദണ്ഡി!' യുദ്ധം ചെയ്യുന്നു...മഹാരാജാവ് നിരായുധനായ മല്ലരാജൻെറ മാറിൽ, കുന്തപ്പിടിയുടെ ഉരുണ്ട അററം അമർത്തി, അയാളെ പിൻതള്ളി, ആ പോർച്ചുട്ട തീർത്തു്, പിൻതിരിഞ്ഞു്, ഉത്തരീയത്തിൻെറ തുമ്പുകൊണ്ടു്, വിയർപ്പുതുള്ളി ഒപ്പുന്നു... സേവകർ മഹാരാജാവിനു ശൈത്യോപചാരം ചെയ്യുന്നു. മല്ലരാജൻ മുഖംതിരിച്ചു പോയി, മഹാരാജാവിൻെറ ഉഷ്ണീഷം ഇരുകൈകൊണ്ടും എടുത്തു്, സേനാപതിയുടെ കൈയിൽ കൊടുത്തു്, അങ്ങനെ തന്നെ പിൻതിരിഞ്ഞു നടന്നു്, സാമന്തന്മാരോടൊപ്പം നില്ക്കുന്നു. മഹാരാജാവു്, സേനാപതി ഏല്പിച്ച ഉഷ്ണീഷം ധരിക്കുന്നു. മഹീശൂരസൈനികർ കുനിഞ്ഞു്, കൈ നീട്ടി വന്ദിക്കുന്നു.]

മഹാരാജാവു്: വഴക്കമനുസരിച്ചു് അയാളുടെ ആന, കുതിര, മഞ്ചൽ മുതലായവ കൈവശപ്പെടുത്തേണ്ടതാണെങ്കിലും, അയാളുടെ ഗൌരവത്തിനും പദവിക്കും ഇളപ്പം തട്ടാത്തവിധം, അത്യാവശ്യമുള്ള വസ്ത്ര-വാഹനങ്ങളെ കൂട്ടിയേല്പിച്ചുകൊടുക്കണം.

സേനാപതി: മനസ്സിലായി, മഹാസ്വാമി!

മഹാരാജാവു്: ഇന്നത്തെ ഈ കുഴപ്പം ഇനിമേൽ ശല്യപ്പെടുത്താതിരിക്കത്തക്കവണ്ണം, ഉമ്മത്തൂർ സാമന്തപട്ടയത്തിൽ ഉൾപ്പെട്ട എല്ലാ രാജദായങ്ങളിലെ നാലിൽ ഒരു ഭാഗവും, സ്വയം ആരെയെങ്കിലും ബലാൽക്കാരം ചെയ്തു് കൈവശപ്പെടുത്തുന്ന ധന-കനക-വസ്ത്ര-ഭൂഷണ-ധാന്യാദികളിലെ നേർപകുതിയും, മൈസൂർ അരമനയ്ക്കു്, പട്ടാളനികുതിയായി, അയാൾ മുറതെററിക്കാതെ അടയ്ക്കണം.

മാദേവമ്മണ്ണി: (തീക്ഷ്ണസങ്കടത്തോടെ) ഹയ്യോ!

സേനാപതി: കല്പനപോലെ, മഹാസ്വാമി!

മഹാരാജാവു്: പണ്ടുമുതല്ക്കേ നടന്നുവരുന്ന, ദേവദായം, ബ്രഹ്മദായം, ധർമ്മദായം, സർവ്വമാന്യം, ഭട്ടമാന്യം എന്നിവയിലൊന്നും ഏററക്കുറച്ചിൽ വരാതെയും യാതൊരു പട്ടാളനികുതിയിലും കുറവുവരാതെയും നമ്മുടെ കാര്യസ്ഥന്മാർ ശ്രദ്ധിച്ചുകൊണ്ടിരിക്കണം.

സേനാപതി: കല്പനപോലെ, മഹാസ്വാമി!

മഹാരാജാവ്: ഈ ആശയങ്ങളെല്ലാം അടങ്ങുന്നവിധം, അയാളുടെ കൈയൊപ്പിട്ട 'ഭാഷാപത്ര'ത്തിന്നു ഇവരെല്ലാവരും— ഗൌഡന്മാരും പ്രഭുക്കളും സാമന്തന്മാരും—സാക്ഷികളായി ഒപ്പിട്ട്, അവരവരുടെ രാജമുദ്ര പതിച്ച്, നമ്മെ കാണിയ്ക്കണം.

സേനാപതി: കല്പനപോലെ, മഹാസ്വാമി!

മഹാരാജാവ്: പതിവുപോലെ നാളത്തെ രഥോത്സവം സംബന്ധിച്ച ഭക്ഷണം കഴിഞ്ഞു പ്രയാണവേളവരെ ഈ ഇരുവരും നമ്മുടെ അരമനയിൽ ബഹുമാന്യരായ രാജകീയാതിഥികൾ ആയിരിക്കട്ടെ.

സേനാപതി: കല്പനപോലെ, മഹാസ്വാമി!

മഹാരാജാവ്: ഇനി അവർ ഇരുവരും ഇങ്ങോട്ട വരട്ടെ...ഹണസനാളിലെ സിദ്ധരാജയ്യയും സിന്ദുവള്ളിയിലെ സർവ്വാധികാരി രാജയ്യ അരസും... നിങ്ങൾ ഇരുവരേയും നോം എന്നോ സാമന്തപദവിയിലേക്ക് ഉയർത്തിയെങ്കിലും, നമ്മുടെ മുദ്ര ധരിച്ച് നമ്മുടെ സംരക്ഷണത്തിൽത്തന്നെ ഇരിക്കുന്ന നിങ്ങൾ ഇഷ്ടമനുസരിച്ച് സുഖമായി കഴിഞ്ഞുകൂടാതെ, അടിയ്ക്കടി ഈ അഹിതകാരികളും ദുർവൃത്തന്മാരും ആയവരോട് കൂട്ട ചേന്നു കത്തി മൂർച്ചപ്പെടുത്തി, നമുക്ക് ദ്രോഹം ചെയ്യാൻ ഉദ്യമിക്കുന്നതു വളരെ വിഷാദകരമത്രെ... അതിലുംവെച്ച്, രാജയ്യ അരസു നമ്മുടെ അനുജൻെറ, യുവരാജാവ് ശ്രീ ചാമരാജ ഒഡെയരുടെ ശ്വശുരനായിട്ട്, ദുഷ്ടബുദ്ധിയും ദുർന്നടപ്പും കൊണ്ടു ഇങ്ങനെ തുള്ളുന്നതു നിങ്ങളുടെ ശ്രീ കുമാരിയ്ക്കു അഹിതം മാത്രമല്ല, മഹീശൂരരാജ്യത്തിന്നു കഷ്ടപ്പാടും അപമാനവും ഉണ്ടാക്കിവെയ്ക്കുന്നു... ഇതിൽ നിങ്ങൾക്കു ലജ്ജ തോന്നുന്നില്ലേ?

സിദ്ധരാജയ്യ: മഹാസ്വാമി! കലാപഹസ്തം ഉയർത്തിയ ഈ പ്രഭുക്കളുടെ ഇടയ്ക്കു ഞങ്ങൾ യാദൃച്ഛികമായി വന്നുപെട്ടതാണു...

മഹാരാജാവ്: മതി!... ഈ ഇരുവരും നാളെ രാജസഭയിൽ ആസീനരാകട്ടെ!

സേനാപതി: കല്പനപോലെ, മഹാസ്വാമി!

മഹാരാജാവു്: അപ്പണ്ണ, നീ ഇങ്ങു വാ !

നംജസെട്ടി: കല്പനപോലെ, മഹാസ്വാമി !

മഹാരാജാവു്: ഒററ വീരപുരുഷൻേറയും അധികാരവും ആദേശവും ഇല്ലാതെ, അയാളുടെ അന്തഃപുരസ്ത്രീയെ, ക്ഷാത്രധർമ്മം നോക്കാതെ, പരിഹസിച്ചു്, ശല്യപ്പെട്ടുത്തി, മഹീശ്ശുരരാജ്യത്തിനും എനിക്കും തനിക്കും, എന്നും ഏല്ക്കാതിരുന്ന വീരധർമ്മത്തിൻെറ ഭംഗവും പരാജയവും ഉണ്ടാകത്തക്കവിധം മഹാപരാധം താൻ ചെയ്തിരിക്കുന്നു. അതുനിമിത്തം മഹീശ്ശുരപുരത്തിൻെറ ശ്രേയസ്സിൻേറയും ശ്രീയുടേയും ഉൽക്കർഷത്തിനു് കളങ്കം പററിയിരിക്കുന്നു. മറക്കാനാവാത്തവിധം നിന്ദ്യവും ലജ്ജാകരവും ആയ ഒരു സംഗതിയായി, അതു്.

നംജസെട്ടി: (അധോമുഖനായി, മന്ദസ്വരത്തിൽ) അതെ, മഹാസ്വാമി !

മഹാരാജാവു്: അത്തരം ക്രൂരമായ ഒരു പരാഭവം നമ്മുടെ തലയ്ക്കേല്പിക്കുന്ന നീചനായ ദ്രോഹിയെ, നീരും നിഴലും ഇല്ലാത്ത ഘോരവിപിനത്തിൻെറ ഒത്തനടുക്കു്, ഉഷ്ണകാലത്തെ നട്ടുച്ചനേരത്തു്, ഒരു കമ്പത്തോടു് വരിഞ്ഞുകെട്ടി നിറുത്തി, അവനു് അഗോചരരായ ഇരുപതു് വില്ലാളികളെക്കൊണ്ടു്, അവൻെറ മെയ്യിൽ നിമിഷംതോറും തുളഞ്ഞുകയറത്തക്കവിധം, ക്രൂരമ്പുകൾ എയ്യിക്കുക എന്നതാണു് നമ്മുടെ സേനാനിയമത്തിലെ നിബന്ധന; എന്തുകൊണ്ടെന്നാൽ അതു് വീരധർമ്മലോകത്തിലെ ഒരു മഹാപാതകമത്രെ !

[എല്ലാവരും തല കുനിച്ചു് നിശ്ശബ്ദരായി നില്ക്കുന്നു.]

മഹാരാജാവു്: അതനുസരിച്ചു് — അന്ധനായിട്ടു് തെററായ വഴിക്കു പോയി പ്രദർശിപ്പിച്ച സ്വദേശസ്നേഹത്തിൻേറയും രാജഭക്തിയുടേയും പ്രജാമാനത്തിൻേയും അത്യുത്സാഹത്തിനുള്ള പ്രായശ്ചിത്തവും വീരപത്നിയായ ഈ മഹിളാരത്നത്തിൻെറ പാദതലത്തിൽ, ഇപ്പോൾതന്നെ, നിറവേറപ്പെടട്ടെ !

നംജസെട്ടി: മഹാസ്വാമി !

മഹാരാജാവു്: അപ്പണ്ണ, താൻ മഹീശ്ശുരപുരത്തിലെ ബിരുദപൂരുഷനെന്നതും, ബിരുദപൂരുഷനായ മഹാരാജാവിൻെറ ഒരു പ്രജയെന്നതും മറക്കാതിരിക്കണം.

നംജസെട്ടി: കല്പനപോലെ, മഹാസ്വാമി! (ധൃതിയിൽ പോയി, മാദേവമ്മണ്ണിയെ വീരാസനത്തിൽ ഉപവിഷ്ടയാക്കി, തൻെറ ഇരുകവിളത്തും പടപടാന്ന് അടിച്ച്, ഇരുകാതുകളും പിടിച്ച്, നാലഞ്ചു തവണ അങ്ങനെതന്നെ ചെയ്ത്, പിന്നീട് കുനിഞ്ഞു മുഖം മണ്ണിൽ ഇട്ടുരുട്ടി, എഴുന്നേററ്, മാദേവമ്മണ്ണിയുടെ കാലടിക്കീഴിലെ ധൂളി വാരിയെടുത്ത്, മെല്ലെ, വളരെ മെല്ലെ, ആ കൈകൾ തൻെറ നിറുകയുടെ നേരെ മുകളിൽ ഉയത്തിക്കൊണ്ട്, മേലാസകലം വഷിച്ചു. എന്നിട്ട് അവരുടെ നേരെ ദീനനായി നോക്കി, ഗദ്ഗദസ്വരത്തിൽ) ക്ഷമിയ്ക്കു, മഹാതായേ, ക്ഷമിയ്ക്കു!

മാദേവമ്മണ്ണി: (നിറകണ്ണുകളോടെ) ഹാ! പരമേശ്വര! (തിരിഞ്ഞു്, പോകുന്നു. പരിചാരികമാർ അവരെ പിന്തുടരുന്നു.)

മഹാരാജാവ്: (ഗാംഭീര്യത്തോടെ, നംജസെട്ടിയെ കൈപിടിച്ച് എഴുന്നേല്പിച്ച്) അപ്പണ്ണ!

നംജസെട്ടി: (അശ്രുധാര തുടച്ചുകൊണ്ട്) മഹാസ്വാമി, ഈ പ്രായശ്ചിത്തവ്രതം നിമിത്തം, മഹീശ്ശുരപ്പുരക്കാരുടെ വീരനിഷ്ഠ എത്ര നിലയ്ക്കുള്ളതെന്ന് മഹാസ്വാമിയുടെ മഹാസന്നിധാനത്തിൽ അവർക്കെല്ലാം കാണിച്ചുകൊടുക്കാനുള്ള പരമപുണ്യം എനിക്കു ലഭിച്ചല്ലോ എന്നോർത്ത് സന്തോഷം തോന്നുന്നു!

മഹാരാജാവ്: കൊള്ളാം! അതെ, മൈസൂർ മഹീശ്ശുരപുരം ആയിത്തീന്നു! ബിരുദപുരുഷൻ എന്ന ബിരുദവും ഉറച്ചു! പക്ഷെ...

നംജസെട്ടി: ഉമ്മത്തൂർ പ്രഭുവിൻെറ അരമനക്കാർ സ്വയം നല്കിയ വീരൻ എന്ന ബിരുദവും മഹീശ്ശുരരാജകുടുംബത്തിനു ആചന്ദ്രാക്കമായി നിലനില്ക്കത്തക്കവിധം നാം ആ ബിരുദത്തെ ഉപേക്ഷിക്കരുത് എന്നാണ് എൻെറ അഭിപ്രായം, മഹാസ്വാമി!

മഹാരാജാവ്: (ചിരിച്ച്) ആകട്ടെ. 'വീരൻ' എന്ന ബിരുദവും ഇന്ന്, ഇവിടെവെച്ച്, നമ്മുടേത് ആയിത്തീന്നു. പക്ഷെ, സെട്ടിവര്യ, ഈ എല്ലാ ബിരുദങ്ങൾകൊണ്ടും നമുക്ക് സ്വല്പവും

ന്തുപ്തി ഉണ്ടായിട്ടില്ല. നമുക്കു മറെറാരു ബിരുദത്തിനു് ഉൽക്കടമായ ഇച്ഛ ഉണ്ടായിരിക്കുന്നു.

നംജസെട്ടി: മഹാസ്വാമിക്കു് ഏതുതരം ബിരുദവും വഹിക്കാനും സമ്പാദിക്കാനും സാധിക്കാനും ഊർജ്ജിതപ്പെട്ടുത്താനും വേണ്ടത്ര ശൌര്യവും ഔദാര്യവും ഐശ്വര്യവും തേജസ്സും സന്നാഹവും നല്ലിയരുളിയിട്ടുണ്ടു്, ആ മഹാമാത—ശ്രീ ചാമുണ്ഡാംബിക, മഹാസ്വാമി !

മഹാരാജാവു് : (മുകുളിതാഞ്ജലിപുടനായി, അവനതോത്തമാംഗനായി) ശരിയാണു്! പക്ഷെ, അത്തരം ഒരു ബിരുദം നമുക്കു് ഇപ്പോൾ ആശിപ്പാൻ ആവില്ല. ആ പുതിയ ബിരുദം നമ്മുടെ വംശാനുക്രമമായി നിലനില്ക്കണമെന്നതും നമുക്കു് ഇഷ്ടമല്ല. അതു നമുക്കു്—എന്നുവെച്ചാൽ വ്യക്തിപരമായി എനിക്കു മാത്രം—ചേരുന്നതായിരിക്കും. ആ ബിരുദം—ധീരനും ശൂരനും സ്വദേശവത്സലനും രാജഭക്തനും പ്രജാഭിമാനജ്ഞാനിയും വീരധർമ്മാവതാരവും മഹീശ്ശൂരബിരുദപൂരുഷനും ആയ ഈ സേവകൻ നംജസെട്ടിയുടെ ഓമനപ്പേർ—'അപ്പണ്ണ' എന്നതത്രെ ! (വിനോദത്തോടെ നംജസെട്ടിയെ കെട്ടിപ്പിടിക്കുന്നു. മഹീശ്ശൂരപുരക്കാർ എല്ലാവരും കുനിഞ്ഞു് കൈനീട്ടി വന്ദിക്കുന്നു.)

നംജസെട്ടി: (സ്നേഹപൂർണ്ണമായ ആലിംഗനത്തിൽനിന്നു് പ്രസന്നവദനനായി വിട്ടതിനേടവേ, കണ്ണുനീർ ധാരധാരയായി പ്രവഹിച്ചുകൊണ്ടിരിക്കെ, കൈകൂപ്പി ബാഷ്പഗദ്ഗദസ്വരത്തിൽ) മഹാസ്വാമി! മഹാസ്വാമി! ഞാൻ ധന്യനായി! പരമധന്യനായി! മഹാസ്വാമി! ഞാൻ—ജനിച്ചതു്—സാർത്ഥകമായി !

മഹാരാജാവു് : (സുസ്മിതനായി) മഹീശ്ശൂരപുരത്തിലെ സർവ്വരും അതേരീതിയിൽ വിചാരിക്കേണ്ട ഒരു ന്യായോഗസുദിനമാണു്, ഇതു്, അപ്പണ്ണ ! താൻ ശാന്തനാകു !

[മഹീശ്ശൂരചാരണരും മററുള്ളവരും കൈ ഉയർത്തിയിട്ടു്]

സ്വസ്തി ശ്രീമന്മഹിഷാസുരമർദ്ദിനീ പദാരവിന്ദ മധുകരായിതചിത്തൻ !

മത്തരിപുഷണ്ഡഖണ്ഡനോദ്ദണ്ഡ ദോർദണ്ഡൻ !
അത്ഥിജനേപ്സീതാത്ഥ ദാനശൌണ്ഡൻ !
അംഗനാജന കുസുമകോദണ്ഡൻ !
ബാഹുദണ്ഡധൃത വിവിധായുധ പ്രകാണ്ഡൻ !
മിത്രകുലകമലമാർത്താണ്ഡൻ !
ബിരുദപൂരുഷൻ !
വീരൻ !
ശ്രീമന്മഹീശൂരപുരവരാധീശ്വരൻ !
ശ്രീമന്മഹാരാജൻ !
ശ്രീ അപ്പണ്ണ തിമ്മരാജ ഒഡെയൻ !
മഹാസ്വാമി !
വിജയീഭവ ! ദിഗ്വിജയീ ഭവ !

[രാജകീയവാദ്യങ്ങൾ മുഴങ്ങുന്നു.]

## കഥാപാത്രങ്ങൾ

രംഗണ്ണ — ഇവൻ

സീതമ്മ — ഇവൾ

സാവിത്രമ്മ — ഇവളുടെ അമ്മ (വിധവ)

സുബ്ബണ്ണ — അയൽപക്കക്കാരൻ

പാർവ്വതമ്മ — അയൽപക്കക്കാരി

ലക്ഷ്മീദേവമ്മ — അയൽപക്കക്കാരിയുടെ അമ്മ (വിധവ)

സ്ഥലം : ബുള്ളാപുരത്തിലെ തെരുവ്

അയൽവീട്ടുകളുടെ തിണ്ണകൾ. വീടിനു മുമ്പിൽ മുനിസിപ്പാലിററിത്തൊട്ടി.

# വൈദ്യന്റെ വ്യാധി

## രംഗം ഒന്ന്

[തിരശ്ശീല ഉയരുംനേരം, സുബ്ബണ്ണ തിണ്ണമേൽ നിന്നു കൊണ്ടു കൈ കഴുകുന്നു. പാർവ്വതമ്മ എച്ചിൽ ഇല മുനിസിപ്പാലിററിത്തൊട്ടിയിൽ എറിയുന്നു. അന്നേരംതന്നെ രംഗണ്ണ അയൽവീട്ടിൽനിന്നു പുറത്തുവന്ന് അതേ തൊട്ടിയിൽ എച്ചിൽ ഇല ഇടുന്നു. അനന്തരം നിഷ്ക്രമണം, എല്ലാവരും അവരവരുടെ വീടുകളുടെ ഉള്ളിലേക്ക്. ഒരു നിമിഷം കഴിഞ്ഞു്, രംഗണ്ണയും സുബ്ബണ്ണയും സ്വന്തം വീടുകളിൽനിന്ന് പുറത്തേക്കു വരുന്നു. സുബ്ബണ്ണ തന്റെ വീടു വിട്ടു്, കുപ്പത്തൊട്ടി ചാടിക്കടന്നു്, രംഗണ്ണയുടെ വീട്ടിലേക്കു കയറുന്നു.]

സുബ്ബണ്ണ : ഊണ് കഴിഞ്ഞല്ലോ ?... ചോദിക്കുന്നതെന്തെന്നു വെച്ചാൽ... ഞാൻ കൈ കഴുകി... എന്റെ അവൾ... എന്റെ എച്ചിലില തൊട്ടിയിൽ എറിഞ്ഞു... ക്ഷമിക്കണം, കേട്ടോ... നിങ്ങളോ, നിങ്ങളുടെ എച്ചിലില... താനേ തൊട്ടിയിൽ... ഇതെല്ലാം... ഏതായാലും നിങ്ങൾ രണ്ടുപേരുടേയും ഊണ് കഴിഞ്ഞു എന്നർത്ഥം... (തിണ്ണമേൽ കുത്തിയിരിക്കുന്നു) ഉം. ഇരിയ്ക്കുന്നു്... വെററിലപ്പാക്ക് ആയോ ?

രംഗണ്ണ : നോക്കു... ഇന്നെന്തോ... ഒരിസ്സുല്ലും ഇല്ലാത്ത... ഒരു പല്ലുനോവ്...

സുബ്ബണ്ണ : അറിയാം... നിങ്ങൾക്ക്... ഇത്തരം പല്ലുനോവ് ഇടയ്ക്കിടയ്ക്ക് വരുമെന്നു തീർച്ചപ്പെടുത്തിയിട്ടുതന്നെ ആണ് ഞാൻ വന്നതു്... ഔഷധത്തോടെ (കൈയിലുള്ള പൊതി നിവർത്തിക്കൊണ്ടു്) ചവയ്ക്കു, നല്ല തളിർവെററില... പിന്നെ, വിശേഷപ്പെട്ട മൈസൂർ ചുണ്ണാമ്പു്... എന്റെ അളിയൻ പോല്ലീസ് ഡഫേദാർ... മദ്ദൂരിൽ... അടയ്ക്ക, അമ്മായി അമ്മേടെ വക... ജാതിയ്ക്ക, കസ്തൂരി, കേസരി ഈ കോലാഹലമെല്ലാം—എനിക്കെന്താ—അവളുടെ... എന്റെ ഗൃഹിണി

യുടെ... തിന്നോളുന്നു്... സങ്കോചം വേണ്ട... ഞാൻ പറയുന്നു...അയൽപക്കം എന്നുവെച്ചാൽ അയൽപക്കംതന്നെ, സ്വാമീ... ആ അന്യോന്യധർമ്മം മുറപോലെ നടത്തേണ്ടതു് എൻെറ ധർമ്മം എന്നു കരുതിയാണു വന്നതു് ഇങ്ങോട്ടു്... (സംസാരിക്കാൻ ശ്രമിക്കുന്ന രംഗണ്ണയെ വിലക്കിക്കൊണ്ടു്) അയ്യോ! എല്ലാം എനിക്കു് അറിയാമല്ലോ... നമ്മൾ ഇരുവരുടേയും കുടുംബങ്ങൾ... ഒരേ ബിൽഡിംഗ്, എല്ലാം കാൺട്രാക്‌റ്റുപണി... ചുമരുകളെന്നുവെച്ചാലോ: കുറെ ഇഷ്ടികപ്പൊടിയും മണലുംകൂടി പൊത്തിവെച്ച മുളക്കമ്പുകളല്ലേ... നിങ്ങളുടെ കുടുംബത്തിൽ നിങ്ങളുടെ ഭാര്യ... നിങ്ങളുടെ അമ്മായിഅമ്മ... അവരുടെ കശപിശ... അന്നേരം നിങ്ങളുടെ നെടുവീർപ്പുകളും എല്ലാം... നായ മോങ്ങുംപോലെ കേൾക്കാം ... എൻെറ കുടുംബത്തിൽ... ഒന്നും വിചാരിയ്ക്കരുതു്, കേട്ടോ... ഞാൻ ഇതെല്ലാം പറയുന്നുവെന്നു കരുതിയിട്ടു്... ഈ രണ്ടു കുടുംബത്തിൽ രണ്ടു പുരുഷന്മാർ മാത്രം... പെണ്ണുങ്ങൾ നാലും ... എന്നാലും... എൻെറ പണിയും എൻെറ ശമ്പളവും എൻെറ ശക്തിയും കൊണ്ടു് ഞാൻ എൻെറ പത്നിയേയും അവളുടെ അമ്മയേയും പോററുംപോലെ... നിങ്ങൾ നിങ്ങളുടെ കുടുംബത്തിൽ... നിങ്ങൾ പകൽ മുഴുക്കെ പണിപ്പെട്ടു്... ഒരു മൃഗത്തെപ്പോലെ പണിയെടുത്തു്... സമ്പാദിക്കുന്ന ശമ്പളം കൊണ്ടു് നിങ്ങളെ വിശ്വസിച്ച നിങ്ങളുടെ പത്നിയേയും അവരുടെ അമ്മയേയും പുലർത്തുന്നു. (മുനിസിപ്പാലിററിത്തൊട്ടി ചൂണ്ടിക്കാട്ടി, ഗദ്ഗദസ്വരത്തിൽ) ഈ തൊട്ടിയിൽ എൻെറ പത്നി എൻെറ എച്ചിലില എറിയുമ്പോൾ നിങ്ങളുടെ എച്ചിലില നിങ്ങൾ ഇതേ തൊട്ടിയിൽ... നിങ്ങളെക്കൊണ്ടു കഴിയുന്ന രണ്ടു പെണ്ണുങ്ങൾ ഉള്ളപ്പോൾ നിങ്ങൾ സ്വയം നിങ്ങളുടെ എച്ചിലില... ഈ കുപ്പത്തൊട്ടിയിൽ ഇടുന്നതു കണ്ടു്..., എനിയ്ക്കെന്തോ... ദേഷ്യപ്പെടരുതു്... ഗൃഹനാഥത്വം ഗൃഹനാഥൻേറതു് എന്നു മറന്നു് 'ജഡഭരതനോ' അല്ലെങ്കിൽ 'ശുകബ്രഹ്മർഷി'യോ പോലെ... ഈ കാലത്തു്... ഈ കലിയുഗത്തിൽ എന്തു് പുരാകൃതകർമ്മമോ... ഈ പുരാണങ്ങളിൽ വരുന്ന വലിയ തപസ്വികളെല്ലാം വലിയ ഒരു അവലക്ഷണംതന്നെ... അവരുടെ ബ്രഹ്മചര്യത്തിൻെറ ബഹളത്തിനിടയ്ക്കു്... പെണ്ണുങ്ങളുടെ സ്വഭാവം മനസ്സിലാക്കുന്ന വിഷ

യത്തിൽ അവരെല്ലാവരും വലിയ വട്ടപ്പൂജ്യമെന്നു ഞാൻ മന സ്സിലാക്കിവെച്ചു... നമ്മുടെ സാത്വികസ്വഭാവം മനസ്സിലാക്കി യിട്ടും ഒട്ടാകെ... ദേഷ്യപ്പെടരുതു്, കേട്ടോ... ദ്രൗപദിമൂലം പാണ്ഡവർ തുലഞ്ഞു... സീതനിമിത്തം രാമൻ രാക്ഷസന്മാരുടെ പള്ളയ്ക്കു വീണു... ഇതൊന്നും പറയാനല്ല, കേട്ടോ, വന്നതു് ... മനുഷ്യൻ... വ്യക്തി... പുരുഷൻ... ഞാൻ പറയാമല്ലോ... പുരുഷൻ സമ്പാദിച്ചു കൊണ്ടുവന്ന പണംകൊണ്ടു വാങ്ങിയ ധാന്യം, പച്ചക്കറി ഇത്യാദികൾ പാകം ചെയ്തു്... ലോപാമുദ്ര, അരുന്ധതി എന്നിവരെപ്പോലെ... പതി അഗ്നിക്കു മുമ്പിൽ വെച്ചു് കഴുത്തിൽ കെട്ടിച്ച താലി എന്നു പറഞ്ഞാൽ ഒരു ഏണി... ആ ഏണി മൂലമായിട്ടു് അയാളെ ശുശ്രൂഷിക്കൽ... വളരെ ഒരു സന്തോഷം... ഈ നടക്കല്ലിന്മേൽ ആ ഏണി യുടെ തുഞ്ചത്തു്... ലക്ഷ്മി, സരസ്വതി, ചാമുണ്ഡി ഇങ്ങനെ നോക്കിയാൽ പെണ്ണുങ്ങൾ ദേവീതുല്യമെന്നതും മറന്നു്... ശുണ്ഠിപിടിക്കരുതു്, കേട്ടോ... മാസം എഴുപത്തഞ്ചു ക്രുപ നിങ്ങളുടെ ശമ്പളം... എനിക്കാണെങ്കിൽ പ്രതിമാസം അമ്പതു ക്രുപ അമ്മായിഅപ്പന്റെ വക സഹായമുണ്ടു്... എന്നാലും... എന്റെ വീട്ടിലെ പെണ്ണുങ്ങൾ എനിക്കു്... എന്റെ സുഖ സൌകര്യങ്ങൾക്കുവേണ്ടി തലയും കുത്തിച്ചു് നടക്കവേ... രീതി, ഗതി എല്ലാം കെട്ടു് നിങ്ങളെക്കൊണ്ടു മാത്രം... കോപിക്ക രുതു്, കേട്ടോ... നിങ്ങളെക്കൊണ്ടു മാത്രം പുലരുന്ന ഈ രണ്ടു പെണ്ണുങ്ങളും... സ്ത്രീകളുടെ ധർമ്മവും രീതിയും മറന്നു്... നിങ്ങൾ തന്നെ നിങ്ങളുടെ എച്ചിലില ഈ മുനിസിപ്പാലിററി ത്തൊട്ടിയിൽ... എനിയ്ക്കെന്തോ... ഭൂമി പിളരാതെ... ആകാശം പൊട്ടിവീഴാതെ... ഇടിവെട്ടു്... ക്ഷമിക്കൂ, കേട്ടോ... ഇതെല്ലാം എന്താണെന്നുവെച്ചാൽ... ഗൃഹസ്ഥൻ ഗൃഹത്തിന്റെ ഭരണം ... ഇന്ദ്രൻ സ്വർഗ്ഗത്തിന്റെ ഭരണം... ഇങ്ങനെ ഓരോ ലോക ത്തിലും... ലക്ഷ്മി, സരസ്വതി, പാർവ്വതി, ഇന്ദ്രാണി എന്നി ങ്ങനെ എത്ര സ്ത്രീപ്രഭൃതികൾ റാണികളായി. ഉണ്ടായിട്ടും... അതു് ലോകത്തിലും രാജ്യത്തിലും വീട്ടിലും മുഖ്യജീവി പുരു ഷൻ അല്ലാതെ പെണ്ണു് അല്ല എന്നതു് മറന്നു്... മഹർഷിയെ പ്പോലെ... മഹർഷിയെപ്പോലെ മാത്രമാണോ... വരവു ചെലവു് അറിയാതെ... ജഡഭരതൻ കണക്കെ... ക്ഷമിക്കൂ, ദേഷ്യപ്പെടരുതു്, കേട്ടോ...

രംഗണ്ണ: (ഇടയിൽ കയറിയിട്ട്) ശകാരിച്ചോളൂ... വേണ്ടത്ര ശകാരിച്ചോളൂ... നിങ്ങൾ പറയുന്നതെല്ലാം മനസ്സിലാകുന്നുണ്ട്... എനിയ്ക്ക് അറിയാത്തതു് ഒന്നും നിങ്ങൾ പറഞ്ഞില്ല ... പക്ഷെ, ഞാൻ എന്തു ചെയ്യണം... ആരംഭം മുതല്ലേ എങ്ങനെയോ ഇങ്ങനെയൊക്കെ വന്നുചേർന്നു. ഇനി അവസാനംവരെ കൊണ്ടുനടക്കുകയല്ലേ, ഒരു പുരുഷന്റെ നന്മ ?

സുബ്ബണ്ണ: കൊണ്ടുനടക്കുകയോ? ഏതുവരെ കൊണ്ടുനടക്കും ? ഹേയ് ? അല്ലാന്നേയ് ? ആണ് സമ്പാദിച്ചുകൊണ്ടുവന്നിട്ടുന്ന സ്വത്തു് തിന്നതിന്നു് ഏമ്പക്കമിട്ട് ഉണ്ടാക്കിയ കൊഴുപ്പിൽ... താലി കെട്ടിയ പുരുഷൻ സ്വന്തം എച്ചിലില താഴേ മുനിസിപ്പാലിററിത്തൊട്ടിയിൽ ഇടേണ്ട സ്ഥിതിയിലേക്കു ഭാര്യ കൊണ്ടെത്തിക്കുംവരെ കൊണ്ടുനടക്കണമോ?... നിങ്ങൾ സ്വയം നിങ്ങളെ മറന്നാലും നിങ്ങളോട്ട് മമതയും മര്യാദയും ഉള്ള പാപിയാണ്, ഞാൻ... നിങ്ങളെ ഞാൻ മറക്കില്ല... എന്നാൽ മമത, വിശ്വാസം, സ്നേഹം എന്നിവയുടെ, മൊത്തത്തിൽ ഭക്തിയുടെ അസ്ഥിവാരത്തിന്മേൽ നിന്നുകൊണ്ടാണ്, നിങ്ങളെ ദേഷ്യപ്പെട്ടുത്തുമെന്ന അപകടവും മറന്നു്, മററൊന്നും ആലോചിയ്ക്കാതെ... ഞാൻ എന്റെ അല്പസ്വല്പമായ ലോകാനുഭവത്തിൽനിന്നു് മനസ്സിലാക്കിയ ഗൃഹസ്ഥസൌഖ്യം അനുഭവിക്കാനുള്ള സൂക്ഷ്മമായ സൂത്രം... മൊത്തത്തിൽ ഗുട്ട്... നിങ്ങളെ മനസ്സിലാക്കിത്തന്നു്... ഗൃഹസ്ഥൻ തന്റെ ഗൃഹസ്ഥാധികാരം നടത്തിക്കൊണ്ടു പോകണമെങ്കിൽ... വീട്ടുപെണ്ണുങ്ങളെ കൈപ്പിടിയിൽ... അതിത്തിയ്ക്കുള്ളിൽ... പിടിച്ചു വെയ്ക്കണമെന്ന സൂക്ഷ്മസംഗതി... ഞാൻ മനസ്സിലാക്കിവെച്ച പോലെ... നിങ്ങളേയും ഉപദേശിക്കണമെന്നു കരുതിവന്ന ഞാൻ... അയൽപക്കത്തുള്ള ആണുങ്ങൾ പരസ്പരം തീർക്കേണ്ട കടപ്പാട്ട് തീർക്കാൻവേണ്ടി വന്ന ഞാൻ...

രംഗണ്ണ: അതെ, നിങ്ങൾ പറയുന്നതെല്ലാം ശരിയാണ്... എന്നാൽ വഴിതെററിയവൻ അല്പസ്വല്പമേ വഴിതെററിയുള്ളുവെങ്കിൽ ശരിപ്പെടുത്തിയെന്നു വരാം... പക്ഷെ *ഹളേബീഡി

* ഹളേബീഡു—കന്നാടകത്തിലെ ചരിത്രപ്രസിദ്ധമായ ഒരു സ്ഥലം—ഹൊയ്സല രാജാക്കന്മാരുടെ തലസ്ഥാനമായിരുന്നു.

ലേശ്ശ പുറപ്പെട്ടവൻ †ഹാരനഹള്ളിയിൽ എത്തിച്ചേൎന്നാൽ എന്തു വഴിയാണ് അയാൾക്കു കാണിച്ചുകൊടുക്കുക? ഇതാണ് എൻെറ ഇപ്പോഴത്തെ നില എന്നാലോ?

സുബ്ബണ്ണ: എന്തു് വഴി ഹെയ്!... നോക്കു, എൻെറ വഴി... 'എൻെറ വീട്ടിലെ പുരുഷനാണ് ഞാൻ. വീട്ടുവാടക കൊടുക്കുന്നവൻ ഞാൻ. വീട്ടിൽ ധാന്യവും പച്ചക്കറിയും പല വ്യഞ്ജനവും കൊണ്ടുകൊടുക്കുന്നവൻ ഞാൻ. അതു വെച്ചു വേവിച്ചു് വിളമ്പേണ്ടവൾ ഞാൻ താലികെട്ടിയ, അഗ്നി സാക്ഷിയായി കൈപിടിച്ച എൻെറ ഭാൎയ്യ... വീട്ടിലെ അല്ലറ ചില്ലറ പണിയ്ക്കോ?... ഭൎത്താവു് മരിച്ചു് ദിക്കുമുട്ടി, വഴിയില്ലാതെ, മകൾ വിശ്വസിച്ച മരുമകനെത്തന്നെ വിശ്വസിച്ചു കൊണ്ടു്, തൻെറ വാൎദ്ധക്യകാലം തള്ളിനീക്കാൻവേണ്ടി വീട്ടുമൂലയ്ക്കൽ ചുരുണ്ടുകൂടി കിടക്കുന്ന അമ്മായിഅമ്മയും ഉണ്ടു്... ചാണകം പരത്തി വറളി ഉണ്ടാക്കിയിടുന്ന പണി, അല്ലറ ചില്ലറ പണി എന്നുവെച്ചാൽ...' നോക്കു, ഇതാണ് എൻെറ വഴി! ഈ വഴി വിട്ടിട്ടു് എന്തു് ഹളേബീഡു, എന്തു് ഹാരനഹള്ളി, എന്തു് ഹംപാപുര?... ബതേരാംപുരിവരെ കാൽ തെററി കൺകെട്ടിപ്പോയതു് നിങ്ങൾ ഒരു ക്ഷണമാത്രം... പഞ്ചാക്ഷരി-ഷഡക്ഷരി മന്ത്രങ്ങളിൽത്തന്നെ... പ്രപഞ്ചത്തെ ഉരുട്ടാനുള്ള വഴിയുണ്ടു്... വലിയ വലിയ ഗുരുക്കന്മാൎക്കുപോലും, പണ്ടു് നമ്മുടെ കാരണവന്മാൎക്കുപോലും ഉപദേശിച്ചുകൊടുത്ത പോലെ... ഞാൻ എൻെറ കുടുംബം ഭരിയ്ക്കുംപോലെ... നിങ്ങളും നാളെ രാത്രി ഈ നേരത്തിനുള്ളിൽ നിങ്ങളുടെ കുടുംബം ഭരിച്ചു് സുഖിക്കാനുള്ള വഴി ഞാൻ പറഞ്ഞുതരികയാണ്, സ്വാമി! എന്നാലോ ഒരു സംഗതി മാത്രം... രാത്രികാലത്തു് ഒച്ച വളരെ ദൂരത്തേക്കു പായും... ഞാൻ പറഞ്ഞതു് നിങ്ങളുടെ വീട്ടിലെ പെണ്ണുങ്ങളുടെ ചെവിയിൽ കയറരുതു്... ചന്ദ്രികേ! അമ്പലംവരെ നടന്നിട്ടു വരാം... വരൂ!... (രംഗണ്ണ തിണ്ണവിട്ടു്, അയാളോടൊപ്പം നടന്നുപോകുന്നു.) നോക്കു, സ്വാമീ! നാളെ ശമ്പളം എഴുപത്തഞ്ചു രൂപ നിങ്ങളുടെ കൈയിൽ വന്നുചേരും... നിങ്ങളുടെ അവളുടെ അമ്മവീടു്, പട്ടണത്തിൽ. രണ്ടു പെണ്ണുങ്ങളുടേയും തീവണ്ടിച്ചാൎജ്ജ് രണ്ടു

† ഹാരനഹള്ളി—ഒരു ഗ്രാമത്തിൻെറ പേർ.

രൂപയിൽ ഒതുങ്ങും... പിന്നെ, അവിടെ ഒരു മാസത്തെ ചെല വിനു് ഇരുപത്തിമൂന്നു രൂപയും കൊടുത്തു് ഓടിയ്ക്കു. ബാക്കി വരുന്ന അമ്പതു രൂപകൊണ്ടു് ഒരു മാസം ജീവിക്കുകയാണെ ങ്കിൽ... (എന്നു പറഞ്ഞു് പരസ്പരം കൈപിടിച്ചു് ഇരുവരും നിഷ്ക്രമിക്കുന്നു.)

സാവിത്രമ്മ: (സുബ്ബണ്ണ അതുവരെ പറഞ്ഞതു് ഒളിഞ്ഞു കേട്ടു കൊണ്ടിരുന്ന രംഗണ്ണയുടെ ഗൃഹിണിയും അമ്മായിഅമ്മയും, പുരുഷന്മാർ നിഷ്ക്രമിച്ചശേഷം, പരസ്പരം നോക്കിയിട്ടു്) സീതു, ഇതെന്തൊരു അന്യായം!

സീതമ്മ: അന്യായമോ? അപകടം, അമ്മേ! സർവ്വനാശം! ഇപ്പോഴേ അയൽപക്കത്തെ വീട്ടിൽ പോയി അവരെ എഴുന്നേ ല്പിച്ചാലോ...? (എന്നു് ചീൽക്കാരം ചെയ്തു്, തെരുവിലേ ക്കുള്ള വാതിൽ കർക്കശമായ ഒച്ചയോടെ തുറന്നു് അമ്മയും മകളും പുറത്തേക്കു വരുന്നു.)

സാവിത്രമ്മ: ഇതെന്തു ഭ്രാന്താണു്?

സീതമ്മ: ഭ്രാന്തോ? ഇപ്പോൾ ചുമ്മാതെ ഇരിക്കുന്നതാണു്, ഭ്രാന്തു്! അമ്മ ചെകിടിയായിപ്പോയോ? ആ ശനിയൻ പറഞ്ഞതു കേട്ടില്ലേ? തീവണ്ടിച്ചാർജു് തന്നു്, കൈയിൽ ഇരുപത്തി മൂന്നു രൂപയും പിടിപ്പിച്ചു് നമ്മളെ ഓടിക്കണമത്രെ, പട്ടണ ത്തിലേക്കു്! അതു കേട്ടു് ഈ മനുഷ്യൻ ഒരുപക്ഷെ... പിന്നെ നമ്മുടെ ഗതി എന്താകും, അമ്മേ?

സാവിത്രമ്മ: ഗതിയോ? (പെട്ടെന്നു് തിണ്ണയിന്മേൽ, ഇടിഞ്ഞു വീഴുംപോലെ കുത്തിയിരുന്നു്) ഗതി!... ആകാശം തന്നെ, പിന്നത്തെ ഗതി!... ഇതിനു എന്താണു് ഒരു ഉപായം?

സീതമ്മ: ഇപ്പോൾതന്നെ ആ ശനിയന്റെ കെട്ടിയോളെ എഴു ന്നേല്പിച്ചു്, കിഴട്ടുഭൂതമെന്നു പറഞ്ഞില്ലേ, ആ കിഴവിയേയും എഴുന്നേല്പിച്ചു്, 'നിങ്ങളുടെ വീട്ടിൽ നിങ്ങൾ എന്തിനു് പേടി ക്കണം? ഇങ്ങനെ പേടിച്ചു്, വിറച്ചു് ചടഞ്ഞുകിടക്കുന്നവ രല്ല പ്രപഞ്ചത്തിലുള്ള പെണ്ണുങ്ങളെല്ലാം, നിങ്ങളെപ്പോലെ! എന്റെ പുരുഷനു് അത്തരം ദുർബ്ബോധനം ചെയ്യാൻ പുറപ്പെ ട്ടിരിക്കുന്ന നിങ്ങളുടെ പുരുഷനെ കൈയിൽ ഒതുക്കണം, നിങ്ങൾ...' എന്നു് അവളോടു പറയണം...

സാവിത്രമ്മ : ഹയ്യോ, മൊഛേ! ആ ഘാതകൻ ആ രണ്ടു പെണ്ണുങ്ങളുടേയും നട്ടെല്ലു് ഒടിച്ചു് വായിൽ തോന്നിയതെല്ലാം പറയുന്നു ; അത്തരം പെണ്ണുങ്ങളെ ഇപ്പോൾ, ഈനേരത്തു് ഉണർത്തി...? ഞാൻ പറയാം, കേൾക്കു്—ആ തെണ്ടി, ആ പുരുഷപ്രേതം നിന്റെ പുരുഷനു്, വീട്ടുഭരണം പുരുഷന്റേതു് എന്നു് ഉപദേശിച്ചുകൊടുത്തപോലെ... അതുമാതിരി തന്നെ നമ്മൾ രണ്ടുപേരും നാളെ... ഈ രണ്ടു ആണുങ്ങളും അവരവരുടെ ആഫീസിലേക്കു പോയശേഷം... വീട്ടുഭരണം പെണ്ണുങ്ങൾതന്നെ വേണമെന്ന രഹസ്യം ആ രണ്ടു പെണ്ണുങ്ങളേയും ഉപദേശിച്ചു്, നമ്മൾ രണ്ടുപേരും ജീവിയ്ക്കണം... അതുപോലെ ... വീട്ടിലെ പുരുഷനെ പേടിച്ചു് വിറച്ചുകഴിയുന്ന ബുദ്ധികെട്ട ആ രണ്ടു പെണ്ണുങ്ങളും ജീവിയ്ക്കണം... ആ വിധത്തിൽ അവരുടെ ചെവിയിൽ സാംഗോപാംഗമായി മന്ത്രം ഉപദേശിച്ചു കൊടുക്കുന്നതോ ബുദ്ധി, അതോ ഈ സമയത്തു്, ഭ്രാന്തു പിടിച്ചു്, ബഹളം കൂട്ടുന്നതോ ?

സീതമ്മ : ശരിയാണു്, അമ്മേ!... ആ ശനിയന്റെ വാക്കു കേട്ടു്, ഇങ്ങുവരട്ടെ... ഈ മനുഷ്യൻ !... നാളെ ആ ശനിയൻ ആഫീസിൽനിന്നു തിരിച്ചുവരുമ്പോഴേക്കു് നമുക്കു് അറിയുന്നതെല്ലാം ആ പെണ്ണുങ്ങളോടു പറയണം...

സാവിത്രമ്മ : ഞാൻ പറഞ്ഞതു് നീ അവരോടും പറയണം... ആ പുരുഷൻ പറഞ്ഞതുപോലെ... അയൽപക്കം എന്നു വെച്ചാൽ അയൽപക്കം തന്നെ... പുരുഷനു പുരുഷൻ പുരുഷത്വം പറഞ്ഞു കൊടുക്കുംപോലെ സ്ത്രീയ്ക്കു് സ്ത്രീ സ്ത്രീത്വം പറഞ്ഞുകൊടുക്കണം... എന്നിട്ടു് നമ്മുടെ അയൽപക്കത്തോടുള്ള കടപ്പാടു് നമുക്കു തീർക്കണം... ഈ ആണുങ്ങൾ ആഫീസിലേക്കു പോയശേഷം... ഇപ്പോളല്ല... നാളെ... ഈ പാതിരായ്ക്കല്ല... വാ അകത്തേക്കു്... ഇപ്പോൾ അവർ വരും...

[നിഷ്ക്രമണം. തിരശ്ശീല വീഴുന്നു.]

രംഗം രണ്ടു്

പിറേറന്നു് മദ്ധ്യാഹ്നം

[സുബ്ബണ്ണയുടെ തിണ്ണ. സീതമ്മ-സാവിത്രമ്മമാരും, പാറ്വ്വതമ്മ-ലക്ഷ്മീദേവമ്മമാരും കുത്തിയിരിക്കുന്നു.]

പാർവതമ്മ: (തല കുനിച്ചു് വിനയത്തോടെ) നിങ്ങൾ രണ്ടു പേരും പറയുന്നതു ശരിയാണു്. എന്നാൽ ഞാൻ എന്തു ചെയ്യും? എന്തായാലും ഞങ്ങൾ പെണ്ണുങ്ങൾ. ആണായാലും ... പെണ്ണായാലും... ആരായാലും... നടത്തയും പെരുമാററവും എല്ലാം കുട്ടിക്കാലത്തു് അച്ഛൻ, അമ്മ മുതലായ കാരണവന്മാർ പഠിപ്പിച്ച ബുദ്ധി അനുസരിച്ചു്... ചുരുക്കത്തിൽ ഞാൻ പറയാമല്ലോ... മരം നെട്ടനയോ വട്ടനയോ വളരേണ്ടതു് എന്നെല്ലാം തൈയ്യ് ആയിരിക്കെതന്നെ തോട്ടക്കാരൻ തീരുമാനിക്കുംപോലെ... നമ്മുടെ കുട്ടിക്കാലം മുതല്ലേ... 'പെണ്ണിനു് ആണല്ലാതെ വേറെ അമ്പലമില്ല, ഗോപുരമില്ല; കഴുത്തിൽ താലി കെട്ടിയവനല്ലാതെ വേറെ തേവരില്ല, തടിയില്ല'... എന്നെല്ലാം പഠിപ്പിച്ചു വളർത്തി നമ്മെ, നമ്മുടെ അമ്മ... ഇല്ലേ, അമ്മേ?... സംസ്കൃതം അറിയാം എന്റെ അമ്മയ്ക്കു്.

ലക്ഷ്മീദേവമ്മ: ഹും! പാതു! നിശ്ചം... നിനക്കറിയില്ല, സംസ്കൃതം! എന്റെ കുടുംബത്തിലെ അലവലാദിയ്ക്കിടയ്ക്കു് നിന്നെ സംസ്കൃതം പഠിപ്പിയ്ക്കാൻ എനിക്കു നേരം കിട്ടിയില്ല... എന്നാൽ എന്റെ അമ്മ... അമ്മയുടെ പേരാണു് നിനക്കും ഇട്ടിരിക്കുന്നതു... പറഞ്ഞപോലെ... 'ദുർഗ്ഗുണോ വാ ദുരാചാരോ। സർവദോഷ സമന്വിതഃ॥ സ്ത്രീണാം ശുദ്ധസ്വഭാവാനാം। പതിരേവീശ്വരപ്രഭുഃ॥... എന്നു പറഞ്ഞപോലെ... പുരുഷൻ ഏതു തരക്കാരൻ ആയിരുന്നാലും... അയാളുടെ പാദപൂജ ചെയ്തു്... അയാളെ സന്തോഷിപ്പിച്ചു്... അയാൾ കെട്ടിച്ച താലി, തൊട്ടുവിച്ച കുങ്കുമം എല്ലാം... അരുവിയിൽ ഒഴുക്കി ആത്മഹത്യ ചെയ്തിട്ടാണെങ്കിലും... അയാൾ ചാകുംമുമ്പേ ചാകുന്നതാണു് പെണ്ണുങ്ങൾക്കു പരമഗതി! എനിക്കു് ഈ ഗുണം ഇല്ലെങ്കിലും... സാവിത്രമ്മരേ, നിങ്ങൾക്കും ഇല്ലെങ്കിലും... ദേഷ്യപ്പെടരുതു്, കേട്ടോ... സീതാദേവി എന്നു് പേരിട്ട നിങ്ങളുടെ മകൾ ഇത്തരം ദുർവിചാരങ്ങൾ ഒന്നും ഇല്ലാത്ത എന്റെ പാതുവിനെ ദുർബോധിപ്പിക്കുന്നതു്, നിങ്ങൾ ഒന്നും മിണ്ടാതെ കേൾക്കുന്നതു് ഭംഗിയാണോ? മാതൃധർമ്മമാണോ? സ്ത്രീധർമ്മമാണോ? എന്നേക്കാൾ പ്രായ

മുണ്ട് നിങ്ങൾക്ക്! ചീത്തയാകുന്ന കുടുംബത്തെ നന്നാക്കുന്നതാണ് പുണ്യം, ധർമ്മം, പാതിവ്രത്യം, പതിസേവ, സ്ത്രീധർമ്മനീതി... ഇതെല്ലാം മനസ്സിലാക്കി നടക്കുന്നോ, അതോ എന്റെ പാവം മകൾക്ക് ഇത്തരം ദുർബോധനങ്ങൾ പറഞ്ഞുകൊടുക്കുന്നോ, നിങ്ങളുടെ മകൾ സീതുവിനും ഇതെല്ലാം പറഞ്ഞുകൊടുത്തു കുത്തിയിരിക്കുന്നോ?... ഏതായാലും നിങ്ങൾക്ക് രൗരവാദി നരകങ്ങൾ അനുഭവിക്കാനുള്ള ഇടവരരുത്! അതൊന്നുമാത്രമാണ്, എന്റെ പ്രാർത്ഥന... ദയചെയ്ത് പോയിവരു...

സാവിത്രമ്മ: വാ, സീതേ, വാ! ഒരു കാര്യവുമില്ല, പറഞ്ഞിട്ട്! ഞാൻ മനസ്സിലാക്കിയിരുന്നതു്, ഈ പുരുഷൻ വെറും ബടായി കൊണ്ട് ഇവരുടെ നട്ടെല്ല് തമർത്തിരിക്കുകയാണെന്ന് ആയിരുന്നു! തെററു്! തമർക്കുകയല്ല, കണ്ടിച്ചുതന്നെ കളഞ്ഞിരിക്കുന്നു!... അരക്കെട്ടോടെ... ഇത്തരം നട്ടെല്ല് കണ്ടിച്ച് മൂഢക്ക് വേണ്ടി പുരുഷന്മാർ എഴുതിവെച്ച ഭാരതവും ഭാഗവതവും 'ബെബ്ബബ്ബേ' എന്നു കൊഞ്ഞിക്കൊണ്ടിരിക്കുംവരെ എന്തു ഗതി, പെണ്ണുങ്ങൾക്ക്! ഗതി എവിടെ പെണ്ണുങ്ങൾക്ക്, ഈ പ്രപഞ്ചത്തിൽ!

സീതമ്മ: പ്രപഞ്ചത്തിലെ പെണ്ണുങ്ങൾ തുലഞ്ഞുപോകട്ടെ! നമ്മുടെ ഗതി പറയൂ, അമ്മേ!... ഇപ്പോൾ... തനിപ്പോടായ ഇവർ 'പെണ്ണത്തം' തന്നെ മറന്ന് എരുമകളെപ്പോലെ വയററിൽ തീററി കുത്തിനിറയ്ക്കുന്നതാണ് പരമാത്മഗതി എന്നു വിചാരിച്ച് കിടന്നു ഉറങ്ങുകയാണ്! ഇവരോട്, 'നിങ്ങളും ഞങ്ങളെപ്പോലെ പെണ്ണുങ്ങൾ! ആട്ടുമാടുകൾ അല്ല! ഓർമ്മ വേണം!' എന്നു പറഞ്ഞതിനു് നമ്മെ വിട്ടുന്നില്ലല്ലോ! അമ്മേ, അവരുടെ തലയിലും എഴുതിയിട്ടില്ല!... (പതുക്കെ) അവർ എന്തെങ്കിലും ആയിക്കോട്ടെ... ഇപ്പോൾ ഇവിടുത്തെ ആൾ ഇവരുടെ വീട്ടിലെ വേതാളം പറഞ്ഞതുകേട്ട്... ഒരുപക്ഷേ... കിറുക്ക് പിടിച്ച്... നമ്മളെ എങ്ങാനും... പട്ടണത്തിലേക്ക്...

സാവിത്രമ്മ: (ഇടയിൽ കയറി, മെല്ലെ) ശ്! അതാണ് എന്റേയും ഒരു ആലോചന... വീട്ടിൽ ചെന്ന് തീരുമാനിക്കാം... വാ...

[ഇരുവരും കപ്പത്തൊട്ടി താണ്ടി, സ്വന്തം വീട്ടിൽ വന്ന വാതിൽ അടയ്ക്കുന്നു.]

[തിരശ്ശീല വീഴുന്നു.]

രംഗം മൂന്ന്

അതേ രാത്രി

[സ്ഥലം: രംഗണ്ണയുടെ വീടിന്റെ മുൻഭാഗം. രംഗണ്ണ... വീട്ടുവാതിലിനു പുറത്ത്, പരസ്പരം കൈപിടിച്ചു നില്ക്കുന്ന സീതമ്മയും സാവിത്രമ്മയും തിണ്ണയിന്മേൽ വെച്ചിരിക്കുന്ന ട്രങ്ക്, കിടക്ക, കൃഷ്ണാജിനപ്പെട്ടി, ചെമ്പുമൊന്ത, കർമ്മങ്ങൾ ചെയ്യുമ്പോൾ ഉടുക്കാനുള്ള ചുമന്ന ചേല എന്നിവ ശൌനി ക്കുന്നു, പരസ്പരം തുറിച്ചുനോക്കുന്നു... അണിയറയിൽ ജഡ്ക്ക വണ്ടിയും കുതിരയുടെ പിൻഭാഗവും ഒഴിച്ച്, രംഗവേദി യിൽ, കുതിരയുടെ മുൻഭാഗവും കാട്ടി ജഡ്ക്കക്കാരൻ വണ്ടി യുടെ മുമ്പിൽ നില്ക്കുന്നു.]

സാവിത്രമ്മ: (ഗദ്ഗദത്തോടെ) സമ്മതിച്ചു... എന്നാൽ ഇപ്പോ ഴത്തെ ആലോചന ഞങ്ങൾ വീട്ടിലേക്കു പോകുന്നുവെന്നല്ലേ... ഞങ്ങൾ പോയശേഷം... ഞങ്ങൾ ഇല്ലാതെ... നിങ്ങൾ ഒററയ്ക്കു ... വീടു നോക്കുന്നതു്... വെടുപ്പാക്കി വെയ്ക്കുന്നതു്... അതിനും പുറമെ... ഊണും തീനും സ്വയം ഉണ്ടാക്കുന്നതു്... പിന്നെ ആപ്പീസ്-കീപ്പീസ് പോക്ക്... അങ്ങനെ വീടുംവിട്ടു പോകു മ്പോൾ കള്ളന്മാരുടെ ശല്യം... മാത്രമല്ല... രാത്രി... കുരിരു ട്ടത്ത് വീട്ടിൽ ഒററയാൻ... വീടിന്റെ പിൻവശത്ത് മൈ താനം... മുസ്ലീമങ്ങളുടെ കബറുകൾ... ഭൂതം... പിശാച്... എല്ലാം കണ്ടിട്ടുണ്ടെന്നു ജനങ്ങൾ പറയുന്നു. അതിന്ന് കാശ്ശ് വേണ്ടല്ലോ... എനിക്കു വിശ്വാസമില്ല, കേട്ടോ... എന്നാലും അപകടത്തിന് ആസ്പദമായ പ്രാണഭീതി... എന്റെ മകളുടെ താലി മുറുകിക്കിടക്കണമെന്ന് എനിക്ക് ആഗ്രഹം... ഭൂതക്ക ത്തിൽ നിങ്ങൾ തനി ഒററയാൻ... ഒരേ വീട്... ഞങ്ങൾ രണ്ടു പേർ... ഇഹത്തിൽ... ഞങ്ങൾ കഴിയും... എന്നാൽ ഞങ്ങളെ പറഞ്ഞയച്ച്... നിങ്ങൾ ഒററയാനായി,.. എങ്ങനെ...

രംഗണ്ണ: (ഇടയിൽ കയറി, തറപ്പിച്ച്) ജീവിക്കും എന്നല്ലേ ചോദിക്കുന്നതു്? അതു് തീർച്ചപ്പെടുത്തണം എന്നതാണു് എന്റെ ഒരു വാശി... മാസംതോറും എഴുപത്തഞ്ചു രൂപ സമ്പാദിക്കുന്ന പുരുഷൻ ഭാര്യയുടേയും അമ്മായിഅമ്മയുടേയും ജീവിതച്ചെലവു് ഇരുപത്തഞ്ചു രൂപ കഴിച്ചു് ബാക്കി അമ്പതു രൂപ കൊണ്ടു ജീവിച്ചാൽ എന്തു്?... മാത്രമല്ല, ഇതുവരെ കാട്ടിക്കൊണ്ടിരുന്ന, കണ്ടുകൊണ്ടിരുന്ന രണ്ടു പെണ്ണുങ്ങളെ ഭയപ്പെട്ടു കഴിഞ്ഞ കുപ്പിയിലെ ഭൂതങ്ങളെല്ലാം ഇപ്പോൾ ഒററയാനായ പുരുഷനെ എന്തു ചെയ്യും... അതും ഒന്നു നോക്കണം... ഇതും എന്റെ ഒരു വാശി... ഇനി വാദിച്ചതുകൊണ്ടു് ഒരു പ്രയോജനവും ഇല്ല... ജഡ്ക്ക കാത്തുനില്ക്കുന്നു. തീവണ്ടിക്കു് ഇനി അര മണിക്കൂർ മാത്രം. അയൽപക്കത്തുള്ളവർ ശ്രദ്ധിക്കുന്നു. ബഹളമൊന്നും കൂട്ടാതെ പോയിവരിൻ!... വരുമോ? ... (ജഡ്ക്കക്കാരനോടു) സാമാനമെല്ലാം ജഡ്ക്കയിൽ എടുത്തു വയ്ക്കു്! മുതുക്കി അവരുടെ കെട്ടെല്ലാം താനേ എടുത്തു വച്ചോളും...

[ജഡ്ക്കക്കാരൻ ടങ്കും കിടക്കയും എടുത്തുകൊണ്ടു പോകുന്നു.]

സീതമ്മ: എല്ലാം കുഴപ്പമായല്ലോ, അമ്മേ! കൃമിയെപ്പോലെ ചുരുണ്ടുകിടന്നിരുന്ന ഈ ജീവി, കൃഷ്ണസർപ്പത്തെപ്പോലെ, പടം ഉയർത്തി, നമ്മെ ഓടിക്കുന്നുവല്ലോ! (പല്ലു് കടകട എന്നു കടിച്ചു്) ഈ കുഴപ്പമെല്ലാം കൊണ്ടിട്ടതു്, അയൽപക്കത്തെ പിശാചായ ആ പുരുഷനാണു്! ഇനി എന്തുവേണം, അമ്മേ?

സാവിത്രമ്മ: എന്തു വേണം എന്നുവെച്ചാൽ...? നിന്റെ ആളെ പേടിപ്പിച്ചു്, കൂച്ചിലിടാമെന്ന കാലം പോയിക്കഴിഞ്ഞു. പെട്ടെന്നു് എനിക്കു തോന്നുന്നതു് ഒരേ ഒരു വഴി. നിന്റെ ആൾക്കു് ദുർബുദ്ധി പറഞ്ഞുകൊടുത്ത ആ പിശാചിന്റെ കാല്ക്കൽ വീണു് കരപ്പിച്ചു് ഇയ്യാളുടെ കോപത്തിനു ഒരു ശാന്തി വരുത്തുക...

സീതമ്മ: ഹമ്മോ! അമ്മ തന്നെ പോകു, വേഗം!

സാവിത്രമ്മ: നോക്കു്. ഏതായാലും പോകുന്നു... പത്തു ദിവസമോ... പതിനഞ്ചു ദിവസമോ... എന്നു വിചാരിച്ചു്... പക്ഷെ, മാസംതോറും ഇരുപത്തഞ്ചു രൂപ അയച്ചുതരുന്ന

തിനെപ്പററി മുഷ്ക്കോടെ പറഞ്ഞശേഷം നമ്മൾ രണ്ടുപേരും തിരിച്ചുവരുന്ന കാര്യം... എന്തോ... ഏതായാലും പാർവ്വതമ്മയോടും ലക്ഷ്മീദേവമ്മയോടും... അവരുടെ കുടുംബത്തിൽനിന്നു കിട്ടിയ ഉപകാരമെല്ലാം ഓർമ്മിപ്പിച്ചു്... ഞങ്ങൾ പോയി വരാം എന്നു്... പറഞ്ഞിട്ടു വരാം... എങ്ങനെയായാലും, പോകുംനേരം, അയൽപക്കം അയൽപക്കംതന്നെ അല്ലേ? (സീതമ്മയോടു്) വാ ഒപ്പം!

[രണ്ടു പെണ്ണുങ്ങളും സുബ്ബണ്ണയുടെ വീട്ടുവാതില്ക്കൽ വന്നു്, വാതില്ക്കൽ മുട്ടാൻ സാവിത്രമ്മ കൈപൊക്കുന്നു.]

സുബ്ബണ്ണ: (ഇതുവരെ പക്കത്തിലെ വീട്ടിൽ നടന്നതെല്ലാം ഒളിച്ചു കേട്ടുകൊണ്ടിരുന്നിട്ടു്, അന്നേരം തിണ്ണയുടെ ഇരുൾ മൂലയിൽനിന്നു് എഴുന്നേററു മുന്നോട്ടു വന്നു്) ക്ഷമിക്കിൻ! എന്തു വേണം? ആരെ കാണണം?... ഇത്ര അസമയത്തു്...?

സാവിത്രമ്മ: അയ്യോ, ഇവിടെത്തന്നെ ഉണ്ടോ?... ഇതുവരെ ഇവിടെത്തന്നെ ഉണ്ടായിരുന്നോ? അങ്ങു് ഇന്നലെ രാത്രിയിൽ എൻെറ മരുമകനോടു ഉപദേശിച്ചതിൻെറ ഫലം അനുഭവിക്കുകയാണോ?... നോക്കു, ഞങ്ങളുടെ വീട്ടിലുള്ള ആൾ മഹാസാധു ജീവി. അങ്ങു് മഹാബലവാനും!... എന്നാൽ ഒരു കാര്യം മറക്കണ്ട... അങ്ങയുടെ അവളും അമ്മായിഅമ്മയും തനി മൂഢകൾ ആയിരിക്കേ... അവരുടെ നട്ടെല്ലു് കണ്ടിച്ചു് തന്നിഷ്ടംപോലെ ആട്ടുന്നല്ലോ... അതുപോലെയുള്ള പെണ്ണുങ്ങളല്ല, ഞങ്ങൾ!... ഓരോ കുടുംബത്തിനും ഓരോ വഴി!... അങ്ങു് പറയുംപോലെ അങ്ങയുടെ വീട്ടിലെ പെണ്ണുങ്ങൾ നടക്കുന്നു... ഇവിടെ ഞങ്ങൾ പറയുംപോലെ ഇവിടുത്തെ പുരുഷൻ നടക്കുന്നു... ഇല്ലേ, അതുപോലെ... എന്തായാലും ചുരുക്കത്തിൽ... ഓരോ കുടുംബവും സ്വന്തംസ്വന്തം അന്തരംഗരഹസ്യരീതി അനുസരിച്ചു് മുന്നോട്ടു പോവുക എന്നല്ലാതെ... 'എൻെറ കുടുംബത്തിലെ വഴി നിങ്ങളുടെ കുടുംബവും സ്വീകരിക്കണം! എൻെറ കുടുംബത്തിലെ വഴി നാടെല്ലാം സ്വീകരിക്കണം'— എന്നു് ധരിക്കുന്നതും ധരിപ്പിക്കുന്നതും വാദിച്ചു് സ്ഥാപിക്കുന്നതും... ഭ്രാന്തു്! ഭ്രാന്തു് എന്നുവെച്ചാൽ തനി ഭ്രാന്തു്!... അങ്ങനെയുള്ള ഒരു ഗൃഹസ്ഥൻ അങ്ങു്! കുടുംബവും സ്വത്തും അനുഭവിക്കുന്ന ഒരുത്തൻ! കുടുംബം ഉറപ്പിക്കുന്നതു് മഹാകഷ്ട

പ്പാടുള്ള ഒരു പണി! എന്നാലും അതൊരു പുണ്യം തന്നെ! നോക്കു, ഒററയാനായാലും കഴിഞ്ഞുകൂടാനുള്ള കരുത്തുണ്ട്, അങ്ങയ്ക്ക്! എന്നാൽ ഞങ്ങളുടെ ജീവി അങ്ങനെ അല്ല... തനി മൂഢൻ! തനി സാധുജീവി!... തെററ് എന്നതു് എല്ലാവക്കും ഉണ്ടാകും... തെററില്ലാത്ത ജീവി പരമാത്മാവു് ഒരുത്തൻ മാത്രം. തെറേറാടുകൂടിത്തന്നെയാണ് ഞാൻ എന്റെ മകളെ പെററതു് ... അങ്ങയ്ക്കുമുണ്ട്, തെററു്. തെററുണ്ടായാൽ ആശ്ചര്യമില്ല. എന്നാൽ... ഉള്ള തെററു് പരസ്പരം സമ്മതിച്ച്... ചുരുക്കത്തിൽ... പരസ്പരം ഒന്നിച്ചുചേന്നു് കുടുംബം നടത്തിക്കൊണ്ടു പോകാനുള്ള വഴി, തൽക്ഷണം, കാട്ടിക്കൊടുക്കുന്നതാണ്, അങ്ങയുടെ ബുദ്ധിസാമത്ഥ്യത്തിന്റെ ലക്ഷണം!... ഇതു് അയൽപക്കത്തോടുള്ള അങ്ങയുടെ ഒരു കടപ്പാടു മാത്രം...അങ്ങു് അങ്ങയുടെ കുടുംബത്തെ കൈയിൽ ഒതുക്കി സുഖിക്കുക...അയൽ പക്കത്തെ ആണിനെ ഒരിടത്താക്കുക, പെണ്ണിനെ മറെറാരിടത്താക്കുക... ഇങ്ങനെയെല്ലാം ചെയ്യുന്നതു് അങ്ങയുടെ ധമ്മമാണോ?... വേഗം തീർച്ചപ്പെടുത്തു...

സുബ്ബണ്ണ: (വീടിന്റെ നടക്കല്ലു് ഇറങ്ങി, മുനിസിപ്പൽത്തൊട്ടി താണ്ടി) എല്ലാം മനസ്സിലായി... ഇങ്ങോട്ടു വരു, അമ്മേ!... നിങ്ങളും വരു...

രംഗണ്ണ: എന്തിനു വന്നു? ഇപ്പോൾ?

സുബ്ബണ്ണ: (മെല്ലെ) മിണ്ടാതിരിയ്ക്കിൻ!... ഞാനേ പറഞ്ഞതല്ലേ, രണ്ടു പേരും വരുമെന്നു്... മിണ്ടാതിരിയ്ക്കിൻ, രംഗണ്ണ! (ഗൌരവത്തിൽ) വരു, അമ്മേ! നോക്കു! നിങ്ങളുടെ കുടുംബം നിങ്ങളുടെ തന്നെ എങ്കിലും... പക്കത്തെ വീട്ടിൽ ഇരുന്നു് നിങ്ങൾ പരസ്പരമുള്ള ബുദ്ധിമുട്ടുകൾ കണ്ടുകണ്ടു്... എന്റെ വീട്ടിൽ ഞാൻ അനുഭവിക്കുന്ന സുഖത്തേയും എന്റെ അയൽപക്കത്തെ പുരുഷൻ അനുഭവിക്കുന്ന കഷ്ടപ്പാടിനേയും താരതമ്യപ്പെടുത്തി നോക്കി... അപ്പോൾ തോന്നിയ ദുഃഖം നിറഞ്ഞുതുളുമ്പി... അതു തടഞ്ഞുനിറുത്താൻ ആവാതെ തിളച്ചുപൊങ്ങി... ഇന്നലെ രാത്രി ഞാൻ ഇയ്യാളോടു പറഞ്ഞതെല്ലാം ഉപകാരമോ അപകാരമോ എന്നതു്... മേൽ അറിയാൻ പോകുന്ന ലക്ഷ്യം ... നാളെ വെളിച്ചം വീഴുംമുമ്പേ, സൂര്യനാരായണനു് വിളക്കു് ... എന്നാൽ അമ്മതന്നെ സമ്മതിച്ചല്ലോ... ഇഹലോകത്തിൽ

കർമ്മത്തിൻെറ ഋണം തീർക്കാൻ ജനിച്ചുവീഴുന്ന നമ്മളെല്ലാവരിലും തെററ് ഉണ്ടെന്നു്... നിങ്ങൾ പറഞ്ഞതിൻെറ അടിത്തറയിന്മേൽ നിന്നുകൊണ്ടുതന്നെ ഞാൻ ഇപ്പോൾ പറയാൻ പോകയാണു്... വീട്ടിൽ ധനധാന്യാദികൾ കൊണ്ടുവന്നു് ഇട്ടു്, വീട്ടുവാടകയും കൊടുത്തു് കഴിഞ്ഞുകൂട്ടുന്നതിനു വേണ്ട പണം സമ്പാദിക്കുന്നതിനു്, പകൽ മുഴുവൻ മൃഗത്തെപ്പോലെ പണിയെടുത്തു് വീട്ടിൽ വരുന്ന ഭർത്താവിനു ഊണും ഉപചാരവും... ഉപചാരം എന്നുവെച്ചാലോ... വരുമ്പോഴേക്കും കൈകാൽ കഴുകാൻ ഒരു കുടം വെള്ളം, സന്ധ്യാവന്ദനത്തിനു പഞ്ചപാത്രി, തപ്പണത്തിനു് ഉരുളി എല്ലാം തെയാറാക്കി വെയ്ക്കുക; അപ്പോഴേക്കും ഇലവെച്ചു് നല്ല ചൂടുള്ള അന്നം, ചാറു്, മോരു്, ശക്തിക്കനുസരിച്ചു് പുളിങ്കറി, പച്ചക്കറിത്തോരൻ അങ്ങനെ ... ചുരുക്കത്തിൽ... പതിദേവൻെറ വിശപ്പിൻെറ ബാധ തീർത്തു് വെററില അടയ്ക്ക കൊടുത്തു്... അയൽപക്കത്തുള്ളവർ, തൻെറ എച്ചിലില കുപ്പത്തൊട്ടിയിൽ സ്വയം ഇടുന്നതു കണ്ടു് അയാളെ അവമാനിക്കുന്നതു കൂടാതെ കഴിയ്ക്കലാണു് നാളെ മുതൽ നിങ്ങളുടെ ധർമ്മം എന്നു് സീതമ്മേ, നിങ്ങൾ തന്നെ സമ്മതിച്ചു് നിങ്ങളുടെ പതിയേയും അമ്മയേയും നമസ്കരിച്ചു്, അവരുടെ ആശീർവ്വാദം നേടുന്ന പക്ഷം... സാമാനങ്ങൾ ജഡ്കയിൽനിന്നു ഇറക്കി അകത്തു വെപ്പിച്ചു്, ജഡ്ക കാലിയാക്കി പറഞ്ഞയയ്ക്കാനുള്ള ചുമതല ഞാൻ ഏറെറടുക്കാം. ഇതിൽക്കൂടുതൽ എന്തു് അയൽപക്കധർമ്മം ഞാൻ നിറവേററും? (രംഗണ്ണയുടെ കൈപിടിച്ചു്, കുലുകുലുക്കുന്നു.) ഇങ്ങോട്ടു നോക്കിൻ... എല്ലാം ശരിയായിപ്പോയി! (രംഗണ്ണയെ പിടിച്ചു വലിച്ചുംകൊണ്ടു് ജഡ്കയെ സമീപിക്കുന്നു.)

സീതമ്മ: ഈ നടുവഴിയിൽ നമസ്കരിയ്ക്കാൻ കല്പിക്കുന്നല്ലോ, അമ്മേ, ഈ പാഴ്പ്പിശാചു്?

സാവിത്രമ്മ: അങ്ങനെ വന്നുപോയി, ഇപ്പോൾ! അങ്ങനെ വന്നുപോയി! നീ ഇപ്പോൾ ആ നാണം വിചാരിച്ചു് പിന്തിരിഞ്ഞാൽ... ഹാനി... സർവ്വനാശം... ഒക്കെ നമുക്കു തന്നെ! ആ പിശാചിനോടുള്ള ഈററ തീർക്കാൻ... പരമാത്മാവു്... നാളെയോ... മറെറന്നാളോ... എപ്പോഴെങ്കിലും... നമുക്കു് അവസരം ഉണ്ടാക്കിത്തരാതിരിയ്ക്കില്ല! ഇപ്പോൾ നീ എന്നെ

നമസ്കരിച്ചു്... 'ഇനിമേൽ ശരിയായി ഇരുന്നോളാം' എന്നു പറഞ്ഞു് ഭത്താവിൻെറ നേരെ കുരച്ചിട്ടു് വാ, പോ, വേഗം.

[സീതമ്മ അമ്മയെ നമസ്കരിച്ചു്, പതിയെ സമീപിച്ചു് 'ഇനിമേൽ ശരിയായി ഇരുന്നോളാം' എന്നു പറഞ്ഞു്, നമസ്കരിച്ചു്, അമ്മയുടെ അടുത്തേക്കു് തിരിച്ചുവരുന്നു.]

സുബ്ബണ്ണ: ഇനി എന്തു വേണം, നിങ്ങൾക്കു്?... എടോ, സാമാനങ്ങളെല്ലാം അകത്തേക്കു എടുത്തുവെയ്ക്കു്...

ജാഫർ: എന്താ സ്വാമി?... സ്വാമിയുടെ വാക്കിൽപെട്ടു്... വേറെ കൂലിയും പോയി... (ട്രങ്കും കിടക്കയും തിണ്ണയിന്മേൽ എറിഞ്ഞു്) ഇനിയോ... വണ്ടി കാലി... കൈയും കാലി... ഇതു എൻെറ ദല്ലാൾ കണ്ടാൽ ചെരുപ്പുകൊണ്ടു തല്ലും, സ്വാമി! എൻെറ സ്ഥിതി മനസ്സിലാക്കുന്നുണ്ടോ? നെറിയോടെ ആലോചിക്കു, സ്വാമി... ഈ മൃഗത്തെ നോക്കു, സ്വാമി! മൂകജീവി, സ്വാമി!

സുബ്ബണ്ണ: ഇതാ, രണ്ടണ പിടിച്ചോ... (തിണ്ണയിന്മേലുള്ള നോട്ടുകളുടെ മേൽ വെച്ചിരുന്ന രണ്ടണത്തുട്ടു് എടുത്തു് ജാഫറിനു കൊടുത്തുകൊണ്ടു്) ഇതു മതി. കൊണ്ടുപോ... അല്ലെങ്കിൽ... അടുത്തുണ്ടു്... പോലീസ് സ്റ്റേഷൻ... വെറുതെ വഴക്കിടേണ്ട...

[ജാഫർ കുതിരയെ പിന്നോക്കം തള്ളി, 'തലയിൽ മല ഇടിഞ്ഞുവീണാൽ എന്തു ചെയ്യും? ബ്രാഹ്മണർ ഇങ്ങനെ ചെയ്താൽ ആരോടു പറയും, പരാതി?'—എന്നു പിറുപിറുത്തുകൊണ്ടു്... നിഷ്ക്രമിക്കുന്നു.]

സുബ്ബണ്ണ: അകത്തേക്കു വരൂ, സർ. അകത്തേക്കു വരൂ, അമ്മേ!

[ട്രങ്കും കിടക്കയും ഏന്തി, പെണ്ണുങ്ങളുടെ പിന്നാലെ അകത്തേക്കു പോകാൻ ഭാവിക്കുന്നു.]

പാർവ്വതമ്മ: (പെട്ടെന്നു പ്രവേശിച്ചു്) ഇതെന്തു ഭ്രാന്തു്? കാലത്തു് അരിവെച്ച പാത്രം അങ്ങനെതന്നെ കിടക്കുന്നു, പിൻവശത്തു്! അതു കഴുകാതെ, നിങ്ങളുടെ വയറിൻെറ കാര്യം നോക്കാതെ, നാട്ടുകാരുടെ കൂലിപ്പണി ചെയ്യുന്നതു്... അതും ഈ സമയത്തു്... തനിഭ്രാന്തല്ലേ?

സുബ്ബണ്ണ: (കണ്ണു തുറിച്ചു്) അല്ലാന്നേയ്... ഒരു ഉപകാരം... അയൽപക്കം...

പാർവ്വതമ്മ: നല്ല ഒരു ഉപകാരം! ധാരാളമായി നിങ്ങളുടെ ഈ തുലഞ്ഞ അയൽപക്കക്കാര്യം! ഇന്നു രാത്രിയിൽ നിങ്ങൾക്കു വിശപ്പു തീർക്കണം എന്നുണ്ടെങ്കിൽ തന്നെത്താനെ വെപ്പുപണി ചെയ്യണം, അരി വെച്ച പാത്രം തേച്ചിട്ടു്. അമ്മയുടെ പല ഹാരം ഞാനും തിന്നു. ആ തുലഞ്ഞ സാമാനങ്ങൾ ആ കാന യിൽ എറിഞ്ഞിട്ടു് അകത്തേക്കു വരുന്നുണ്ടോ?... അല്ലെങ്കിൽ വാതിലും അടച്ചു് ഞങ്ങൾ ഉറങ്ങും... നിങ്ങൾക്കു തിണ്ണയി ന്മേൽ ശരിപ്പെടുത്തിയിട്ടു്...

ലക്ഷ്മീദേവമ്മ: (പെട്ടെന്നു പാർവ്വതമ്മയുടെ അടുത്തു വന്നിട്ടു്) തിണ്ണയിന്മേലോ? നന്നായി! എടീ, ഒരു കുന്നിക്കുരുവിന്റെ അത്രപോലും ചാണകമില്ല, വീടു മെഴുകാൻ! (കൈയിലുള്ള കുട്ട മകളുടെ കൈയിൽ കൊടുത്തിട്ടു്) 'ഈ കുട്ട നിറയെ ചാണകം കൊണ്ടുവന്നു്, വീടെല്ലാം മെഴുകി, അടുക്കളയും അടുപ്പും ശുദ്ധമാക്കണം, നിങ്ങൾ! അല്ലെങ്കിൽ വാതിൽ തുറ ക്കില്ല' എന്നു പറ, നിന്റെ ആളോടു്!

സുബ്ബണ്ണ: (ടങ്കം കിടക്കയും തിണ്ണയിന്മേൽ ഇറക്കിവെച്ചു്, ഗദ്ഗദസ്വരത്തിൽ) എടീ, നോക്കു്... !

പാർവ്വതമ്മ: എടി - കിടി എല്ലാം അവിടെ ഇരിക്കട്ടെ... ഇപ്പോൾ ഇതു വാങ്ങിക്കോളു! (കുട്ട ഭർത്താവിന്റെ കൈയിൽ കൊടുത്തിട്ടു്) അമ്മ പറഞ്ഞപോലെ ഈ കുട്ട നിറച്ചു് കൊണ്ടു വരു. എന്നിട്ടു് മററു കാര്യം... വീട്ടിൽ...

സുബ്ബണ്ണ: എടീ, ഈ സമയത്തു് ഈ കുട്ട നിറച്ചു് ചാണകം ഞാൻ എവിടുന്നു് കൊണ്ടുവരും?

ലക്ഷ്മീദേവമ്മ: എന്തോ? എല്ലാം തേവരുടെ കൃപ! അമ്പല ത്തിൽ തൊഴുതുവരുംനേരം... ബുള്ളപ്പസത്രത്തിന്റെ മുമ്പിൽ... ഒന്നല്ല, രണ്ടല്ല, എട്ടു കാളവണ്ടികൾ വന്നുനിന്നതു് ഞാൻ കണ്ടു... കറുത്തപക്ഷം, ഇരുട്ടു്, അതുകൊണ്ടു ആക്കും കാണില്ല, ചാണകം... എടീ, വാ, അകത്തേക്കു പോകാം...

(പാർവ്വതമ്മയും ലക്ഷ്മീദേവമ്മയും നിഷ്ക്രമിക്കുന്നു.)

[ഈ കലഹമെല്ലാം കണ്ടു്, കേട്ടു്, തിളച്ചുപൊങ്ങുന്ന ചിരി ഒതുക്കാനാവാതെ, സീതമ്മയും സാവിത്രമ്മയും ചേലത്തുമ്പു കൊണ്ടു മുഖം അമർത്തി, അകത്തേക്കു പോകുന്നു.]

രംഗണ്ണ: (സുബ്ബണ്ണയെ സമീപിച്ചു്, പതിഞ്ഞ ഒച്ചയിൽ) കൂരിരുട്ടു്... റാന്തൽ തരട്ടെ?

സുബ്ബണ്ണ: (ദേഷ്യപ്പെട്ടു്) ഇരുട്ടും പേടിയും എങ്ങാനുമുണ്ടോ, പാകംവന്ന ഒരു പുരുഷനു്?

രംഗണ്ണ: ആ കുട്ട് ഇങ്ങു തരൂ... (കുട്ട കീറി താഴെയിട്ടു്, തുണ്ടുകളെല്ലാം, ഇരുകൈകൊണ്ടും മുനിസിപ്പാലിററിത്തൊട്ടിയിൽ എറിഞ്ഞു്) എന്താണു് ആലോചിക്കുന്നതു്? എൻെറ വ്യാധിക്കു് ഔഷധമെന്ന നിലയ്ക്കു്, ഈ സമയത്തു് കിട്ടിയ ഇരുപത്തഞ്ചു രൂപ എങ്ങും ഓടിപ്പോകയില്ല... നാളെ രാത്രി നിങ്ങളുടെ തിണ്ണയിൽ വെച്ചിട്ടു്, അതേ ജഡ്ഡുക്ക തന്നെ വരുത്തിയിട്ടു്,... അതേ നമസ്കാരം... അതൊക്കെ പോകട്ടെ... വരൂന്നു്! (സുബ്ബണ്ണയെ പിടിച്ചുവലിച്ചു് തൻെറ തിണ്ണയിന്മേൽ ഇരുത്തിയിട്ടു്) ... ഹെയ്!

സീതമ്മയും സാവിത്രമ്മയും: (ഇരുവരും ഓടിവന്നു്, ഒരുമിച്ചു് തലകാട്ടിക്കൊണ്ടു്) എന്തു വേണം?

[ചോദിച്ചു് അവസാനിപ്പിക്കുന്നതിനുള്ളിൽ, സീതമ്മ വെള്ളം നിറച്ച കുടവും സാവിത്രമ്മ കാലിയായ ഒരു മൊന്തയും കൊണ്ടുവന്നു് തിണ്ണയിന്മേൽ വെയ്ക്കുന്നു.]

രംഗണ്ണ: വീട്ടിൽ റവയോ, നുറുങ്ങോ ഉണ്ടെങ്കിൽ... വേഗം ഉപ്പുമാവു് ഉണ്ടാക്കു്... പിന്നെ ചട്ണിയും... ബുള്ളപ്പ സത്രത്തിനു മുമ്പിൽ കാളവണ്ടി വന്നിട്ടുണ്ടെങ്കിൽ അയൽപക്കത്തെ അവർ പറഞ്ഞപോലെ അതു... പിന്നെ... മുനിയമ്മയുടെ കട ഇപ്പോൾ അടച്ചിട്ടുണ്ടാവില്ല... വെററില, അടയ്ക്ക, ചുണ്ണാമ്പു്... ചില്ലറയോ?... ഇപ്പോഴല്ലേ നിൻെറ അമ്മയുടെ കൈയിൽ...?

സാവിത്രമ്മ: (വിനയത്തോടെ) ഹ്ഉം! (തെരുതെരെ നടക്കല്ലിറങ്ങി, പോകുന്നു. സീതമ്മ അകത്തേക്കും പോകുന്നു.)

രംഗണ്ണ: നോക്കു, സുബ്ബണ്ണരേ! ഈ അസമയത്തു് കിട്ടുന്നതു് മൈസൂർ തളിർവെററില അല്ല... ചുണ്ണാമ്പ്... മദ്ദൂരിൽ എനിക്കു് ചാർച്ചക്കാരില്ല... ഇനി അടയ്ക്ക... എൻെറ അമ്മായി അമ്മയ്ക്കു തോട്ടമില്ല... മലനാട്ടിൽ...

സുബ്ബണ്ണ: (ധോത്തി മുട്ടുവരെ കയററി, കുടത്തിലെ വെള്ളം മൊന്തയിൽ ഒഴിച്ചു്) സ്വാമീ, ശരണാഗതനെ ഇങ്ങനെ ശല്യപ്പെടുത്തരുതു്. കൈയിൽ അകപ്പെട്ട ഒരു ജീവിയെ ഇങ്ങനെ ഉപദ്രവിക്കുന്നതു ഭംഗിയല്ല!

രംഗണ്ണ: അതിരിക്കട്ടെ, സുബ്ബണ്ണരേ! ഇന്നലെവരെ തികഞ്ഞ ബന്തോവസ്സിൽ ഇരുന്ന നിങ്ങളുടെ ഭാര്യ ഈ നേരം എങ്ങനെ തിരിഞ്ഞുപോയി?

സുബ്ബണ്ണ: (ഈറച്ച മുഖത്തോടെ) തിരിഞ്ഞുപോയതു് എവിടെ?

രംഗണ്ണ: തിരിഞ്ഞുപോയതല്ലേ? ഇന്നലെ ഈ നേരത്തു് നിങ്ങൾ ഊണു് കഴിച്ച എച്ചിലില, ഭക്തിയോടെ, എടുത്തു കൊണ്ടുവന്നു്, ഇതേ തൊട്ടിയിൽ എറിഞ്ഞ നിങ്ങളുടെ ഭാര്യ ... ഈ നേരത്തു് എന്തുകൊണ്ടു് ഇങ്ങനെ തിരിഞ്ഞുപോയി?

സുബ്ബണ്ണ: നല്ല ചിത്രഹിംസയാണു്, നിങ്ങൾ നടത്തുന്നതു്!... ഇന്നലെയോ? ഈ നേരത്തോ?... ഇതു് ആരംഭം മുതല്ക്കേ എൻെറ തലയിൽ എഴുതിയിട്ടുള്ളതല്ലേ? അവൾ എറിയുന്ന എച്ചിലില, അവൾ ഊണു കഴിച്ചതു്! ഞാൻ ഊണു് കഴിച്ചതല്ല!

രംഗണ്ണ: അപ്പോൾ... നിങ്ങൾ ഊണു് കഴിച്ചു്... കൈ കഴുകിയതു്?

സുബ്ബണ്ണ: കൈ കഴുകിയതു് നേരാണു്! പക്ഷെ ഊണു് കഴിച്ചിട്ടു് അല്ല... ആ തുലഞ്ഞ പെണ്ണുങ്ങൾ ഊണു്കഴിച്ച സ്ഥലം മെഴുകി വന്നു് കൈ കഴുകിയതാണു്, ഞാൻ... മതി, മതി, നിങ്ങളുടെ ചോദ്യങ്ങൾ!... ഭൂതദയ എന്നു പറയാറില്ലേ... അതു വേണം...

രംഗണ്ണ: ക്ഷമിയ്ക്കു... കൈകാൽ കഴുകി, അകത്തേക്കു വരൂ... എന്തു പറഞ്ഞാലും അയൽപക്കം അയൽപക്കം തന്നെ!...

[തിരശ്ശീല മെല്ലെ വീഴുന്നു.]

## കഥാപാത്രങ്ങൾ

യുവാവ്

അയാളുടെ ഭാര്യ

അയാളുടെ സുഹൃത്ത് ശീനു

# ദാമ്പത്യകലഹം

[മധ്യമവർഗ്ഗത്തിൽപെട്ട ഒരു യുവാവിന്റെ കൌടുംബിക രംഗം. ഒരു—അല്ല—ഒററ മുറി. വലതുവശത്തെ ചുമരിനോട്ട ചാരിവെച്ചിരിക്കുന്നു, വീട്ടുപാത്രങ്ങൾ. നേരെയുള്ള ചുമരിനോട്ട ചാരിവെച്ചിരിക്കുന്നു, മടക്കിവെച്ച രണ്ടു കിടക്കകൾ. പുസ്തകങ്ങൾ, സ്ത്രീയുടേയും പുരുഷന്റേയും ഉടുപ്പുകൾ, പഴയ പേപ്പറുകൾ എന്നിവ ഇടതുവശത്തെ ചുമരിന്നടുത്തു ചിതറിക്കിടക്കുന്നു. ഈ ചുമരിന്മേൽ, സ്റ്റേജിന്റെ അററത്തേക്കു പോവാനുള്ള വാതിൽ. ഇതിനെതിരെ, വലതുവശത്തെ ചുമരിന്മേൽ, സ്റ്റേജിനുള്ളിലേക്കു പോവാനുള്ള വാതിൽ. കർട്ടൻ ഉയരുമ്പോൾ—സമയം കാലത്തു് പത്തു മണി—ചുരുട്ടിവെച്ച കിടക്കകളിന്മേലേക്കു ചാരിക്കിടന്നു്, ഇടതുവശത്തിട്ട പൊളിഞ്ഞ ചെറിയ ഒരു ബെഞ്ചിന്മേലേക്കു് കൈയൂന്നി, ഒരു വിരിപ്പിൽ കുത്തിയിരിക്കുന്ന ഒരു യുവാവു് പ്രവേശിക്കുന്നു. വയസ്സു് ഏതാണ്ടു് ഇരുപത്തെട്ടു്. വേഷം—ബട്ടൺ ഇല്ലാത്ത ഷർട്ടു്, അലക്കാത്ത ധോത്തി, വെറുംതല. കർട്ടൻ ഉയർന്ന ഉടൻ വലതുവശത്തെ, അതായതു് അകത്തേക്കു പോവാനുള്ള വാതില്ക്കൽനിന്നു് തുണി അടിച്ചുനനയ്ക്കുന്ന ഒച്ച കേൾക്കാകുന്നു. യുവാവു് ആ ഭാഗത്തേക്കു് ഒരു നിമിഷം സൂക്ഷിച്ചുനോക്കുന്നു. അയാളുടെ ഇടതുകൈയിൽ ഒരു കടലാസ്സു ഉണ്ടു്. വലതുകൈയിൽ പെൻസിൽ· വാതില്ക്കലേക്കു് നോക്കും നേരം പെൻസിൽ ചെവിയ്ക്കിടയിൽ തിരുകുന്നു. ക്രമേണ അയാളുടെ മുഖം വികസിക്കുന്നു. എതിർവശത്തേക്കു് അയാൾ നോക്കുന്നു. തുണി അടിച്ചു നനയ്ക്കുന്ന ഒച്ചയ്ക്കനുസരിച്ചു് താളം പിടിക്കുന്നു. ക്രമേണ എന്തോ മൂളാൻ തുടങ്ങുന്നു. അതിനുശേഷം മൂളിമൂളി, തലകൊണ്ടു താളംപിടിച്ചു്, കടലാസ്സിൽ ഒന്നു രണ്ടു നിമിഷം എന്തോ കുത്തിക്കുറിക്കുന്നു. പിന്നീടു്, അതു് കാണാപ്പാഠമാക്കി ഉറക്കെ പാടുന്നു—

ഭാരതവീരന്മാരേ, ദാസ്യമകന്നു,
പരന്നു സ്വാതന്ത്ര്യം, എഴുന്നേല്പിൻ, എഴുന്നേല്പിൻ!

ഈ രണ്ടു വരികൾ പറയുംനേരം വലതുവശത്തെ വാതില്ക്കലൂടെ ഭാര്യ പ്രവേശിക്കുന്നു. തുണി അടിച്ചു വന്നവേഷം. വാതില്ക്കൽ നിന്നുകൊണ്ടു് അയാളെ തുറിച്ചുനോക്കുന്നു. എന്നാൽ അയാൾ അതു് ഗൌനിക്കുന്നില്ല. ആവേശം കയറി, ആകാശത്തേക്കു നോക്കിക്കൊണ്ടു്, ഉറക്കെ പറഞ്ഞുകൊണ്ടിരിക്കുന്നു :—

എഴുന്നേല്പിൻ, എഴുന്നേല്പിൻ !
മൈത്രിയിൽ വാഴിൻ !
നാട്ടിൽ ശാന്തി പരത്തിൻ !
വലിപ്പചെറുപ്പം നീക്കി, ഉലകിനു വഴികാട്ടി,
കഴിയിൻ എഴുന്നേല്പിൻ ! എഴുന്നേല്പിൻ !

അവസാനത്തെ വരിയാവുമ്പോഴേക്കു്, ആവേശത്തോടെ എഴുന്നേററു് അങ്ങുമിങ്ങും നോക്കുംനേരം ഭാര്യയെ കണ്ടു്...]

യുവാവു് : (ഭ്റാന്തൻചിരി ചിരിക്കാൻ ശ്രമിച്ചുകൊണ്ടു്) ഹേ! ഹേ ! (എന്തു പറയണമെന്നു തോന്നാതെ) ജയ്ഹിന്ദു്! (ഗാംഭീര്യത്തോടെ പറയുന്നു.)

ഭാര്യ : (നെട്ടുവീർപ്പിട്ടു്) ഹും ! തുണി പിഴിയാൻ ജയ് വേണോ, കൈയ് വേണോ ? ഞാൻ അടിച്ചുനനച്ചിട്ട തുണി പിഴിഞ്ഞാൽ മനസ്സിലാവും !

യുവാവു് : (ആകാശത്തുനിന്നു നിലത്തേക്കു വീണു് വേദനിക്കുന്നവനെപ്പോലെ) അല്ല, ഇതു നോക്കു്. നീ അത്ര താളത്തിൽ തുണിയടിക്കുന്നതു കേട്ടു് എനിക്കു് ആവേശം വന്നുപോയി !... അതിനു്...

ഭാര്യ : (ഇടയ്ക്കു കയറി) മററുള്ളവർ മെയ്മുറിയെ പണി എടുക്കുന്നതു് കാണുംനേരം ചുമ്മാതെ ഇരിക്കുന്ന നിങ്ങൾക്കു് എപ്പോഴും ആവേശം വരും !

യുവാവു് : (മുന്നോട്ടുവന്നു് സമാധാനിപ്പിക്കുന്ന മട്ടിൽ) ഇതു നോക്കു്! സ്വാതന്ത്ര്യം ലഭിച്ചു്, ഇന്ത്യയുടെ ചുററുപാടേ മാറിപ്പോയി. അതുകൊണ്ടു് നമ്മുടെ വീട്ടിലും നമുക്കു് ഒരു മാററം വരുത്തേണ്ടേ ?

ഭാര്യ : (തിരസ്കാരത്തോടെ) എന്തു് പുററുപാടോ ?

യുവാവ്: പുററു പാടല്ല, ച്ററുപാട്—അററ്മോസ്ഫിയർ—അതായതു് പുതിയ കാററു്.

ഭാര്യ: (ഇടസ്സു്) ഹയ്യോ! നാലഞ്ചു് ജനവാതിൽ ഉള്ള ഒരു വീട്ടിൽ ഇരിക്കുംപോലെയാണു് നിങ്ങൾ കാററിനെപ്പററി പറയുന്നതു്!

യുവാവ്: (വിഷയം മാററാൻവേണ്ടി) ഇപ്പോൾ എത്ര മണി ആയിട്ടുണ്ടാവും? (അങ്ങുമിങ്ങും നോക്കി) ഇനി ഒരു വാച്ചു് വാങ്ങണം.

ഭാര്യ: ആ സൂത്രം പറഞ്ഞു് ഇപ്പോൾ പുറത്തേക്കു പോവേണ്ട. ഇപ്പോളാണു് കുഴലിലെ വെള്ളം നിന്നതു്. അതുകൊണ്ടു് പത്തര ആയിട്ടുണ്ടാവും.

യുവാവ്: (പെട്ടെന്നു്) പത്തരയോ! അയാളോടു് പതിനൊന്നു മണിക്കു വരാൻ ആണു് പറഞ്ഞതു്. വരാനുള്ള സമയമായല്ലോ...

ഭാര്യ: (മുന്നോട്ടു വന്നു്) ഇനിയും ആരോടാണു് വരാൻ പറഞ്ഞിരിക്കുന്നതു്? (യുവാവു് തടിതപ്പാൻവേണ്ടി, എന്തോ തിരയും പോലെ നടിച്ചു് അങ്ങിങ്ങു നോക്കുംഗനരം) ആരോടു വരാൻ പറഞ്ഞു എന്നാണു് ഞാൻ ചോദിച്ചതു്... ഭക്ഷണത്തിനു വരാൻ ആണോ പറഞ്ഞിട്ടുള്ളതു്?...

യുവാവ്: ഭക്ഷണത്തിനോ... ഛരി! ഛരി!... ഞാൻ അങ്ങനെയൊന്നും പറഞ്ഞിട്ടില്ല. (മെല്ലെ) അങ്ങനെ പറഞ്ഞതായി എനിക്കു് ഓമ്മയില്ല... 'പതിനൊന്നു മണി' എന്നു പറഞ്ഞതു കൊണ്ടു് ഭക്ഷണത്തിനെന്നു് കരുതിയിരിക്കുമോ, മനുഷ്യൻ—പറയാൻമേല.

ഭാര്യ: (തിരസ്ക്കാരത്തോടെ) മതി. എനിക്കു നിങ്ങളുടെ ഭ്റാന്തെല്ലാം മനസ്സിലായി... ഭക്ഷണത്തിനു് · എന്നാണു് നിങ്ങൾ പറഞ്ഞിട്ടുള്ളതു്... ഇപ്പോൾ പറയാൻ ധൈര്യമില്ലാത്തവനു് അപ്പോൾ പറയാനും ധൈര്യം ഉണ്ടാകുമോ?

യുവാവ്: ആ... നമ്മുടെ... ഇവനില്ലേ... ശിനു... അയാൾ ഏതായാലും ഒററയ്ക്കേ ഉണ്ടാവു.

ഭാര്യ : ഒററയ്ക്കു വന്നാലും ശരി, കൌരവരെപ്പോലെ നൂറെറാന്നു ആയിട്ടു വന്നാലും ശരി... വീട്ടിൽ എന്തെങ്കിലും സാമാനം ഉണ്ടെങ്കിലല്ലേ എനിക്കു വിഷമിക്കേണ്ടൂ...

യുവാവ്: (വീണ്ടും ആദ്യത്തെ ഇടത്തിൽ ഇരുന്നിട്ട്) ഏയ്, ഇങ്ങോട്ടു നോക്ക്... ഭക്ഷണത്തിനു വരാൻ പറഞ്ഞതു നേരാണ് ... നമ്മൾ കഴിക്കുന്നതു് അയാളും കഴിക്കും...

ഭാര്യ : (ഇടയ്ക്കു്) നമ്മൾ കഴിക്കുന്നതു എന്താണ്?... അവരവരുടെ പല്ലു് ചവയ്ക്കും...

യുവാവ്: (സമാധാനിപ്പിക്കുന്ന മട്ടിൽ) അതുതന്നെയാണ് വേണ്ടെന്നു പറഞ്ഞതു്... ചുററുപാടു്—അതായതു് കാററു്—അതായതു് അററ്മോസ്ഫിയർ — നമുക്കു മാററണം. എന്തിനീ കലഹം ? സുഖമായി നമുക്കു കഴിഞ്ഞുകൂടാമെന്നാണു പറഞ്ഞതു്... നാടിനു സ്വാതന്ത്ര്യം കിട്ടി...

ഭാര്യ : (ഇടയ്ക്കു്) ഓ ! നിങ്ങളുടെ ഒരു സ്വാതന്ത്ര്യം !... രണ്ടു നേരവും ഒന്നുതന്നെ തിന്നു വയറു നിറയ്ക്കുക എന്നുവെച്ചാലോ ! ... അടുപ്പിനു മുമ്പിൽ കുത്തിയിരുന്ന് കണ്ണീരൊഴുക്കി മതിയായി... നിങ്ങളോടൊന്നിച്ചു കഴിഞ്ഞാൽ ഈ ലോകത്തിൽ കിട്ടുമോ ഒരു സുഖം ?

യുവാവ്: സുഖം ഇല്ലെങ്കിലും കലഹം ഉണ്ടാക്കണമെന്നുണ്ടോ ? നാട്ടിൽ എത്രയോ പേർ കലഹിക്കുന്നു. അതെല്ലാം കണ്ടു് സന്തോഷിക്കണോ ?

ഭാര്യ : (ക്രോധത്തോടെ) എനിക്കു കലഹമേ ചേരൂ എന്നാണോ പറയുന്നതു് ?

യുവാവ്: (ചിരിച്ചിട്ടു്) അങ്ങനെ ഞാൻ പറഞ്ഞോ ?... ആകട്ടെ, നീ നിൻെറ പണിക്കു പൊയ്ക്കോ. (പെട്ടെന്നു്) അതേ, നോക്ക്... അവരവർ അവരവരുടെ പണി നോക്കിയാൽ, ജാതിക്കലഹംപോലും നാട്ടിൽ ഉണ്ടാവില്ല...

ഭാര്യ : നിങ്ങൾ നാട്ടുകാരോടു് ബുദ്ധി പറഞ്ഞുകൊടുക്കുന്നതു് എന്തിനാണ് ? ആദ്യം നിങ്ങൾ ഒരു പണി സമ്പാദിക്കു. എന്നാൽ വീട്ടിലെ കലഹവും ഇല്ലാതാവും...

യുവാവ് : അതിനെപ്പററി നീ ഇനി വിഷമിക്കേണ്ട... നാട്ടിലെ ചുററുപാടുതന്നെ—എന്നുവെച്ചാൽ അററ്മോസ്ഫിയർ—

എന്നുവെച്ചാൽ കാററുതന്നെ—മാറിയിരിക്കുന്നു. ഇനി ഒരു പണി കിട്ടാതിരിക്കുമോ ?

ഭാര്യ: 'ശുഭ'മായി എന്നാണോ പറയുന്നതു്?... ആകട്ടെ, പോകൂ, വേഗം കാപ്പുറി വാങ്ങിക്കൊണ്ടു വരൂ... നിങ്ങളുടെ ചങ്ങാതി ശീനുവിനു ഭക്ഷണം വേണമെങ്കിൽ... (പോവുന്നു.)

(യുവാവു് കൈയിലുള്ള കടലാസ്സിലേക്കു നോക്കിക്കൊണ്ടു്, എന്തു ചെയ്യണമെന്നു് ആലോചിച്ചുകൊണ്ടു നില്ക്കും നേരം, വീണ്ടും വന്നു്) അകത്തേക്കു വരുന്നോ ഇല്ലയോ ?

യുവാവു്: (ബദ്ധപ്പാടോടെ) വ...വ...ന്നു...

ഭാര്യ: മുമ്പിൽ പോകൂ. അല്ലെങ്കിൽ എനിക്കു പരിഭ്രമം ആകും.

[യുവാവു് അകത്തേക്കു പോകുംനേരം, മുഖംതിരിച്ചു് അവളെ നോക്കി, പെട്ടെന്നു് അകത്തേക്കു ഓടുന്നു. ഭാര്യ ഒരു നിമിഷം അയാൾ പോകുന്നിടത്തേക്കു നോക്കി, മെല്ലെ പുഞ്ചിരി തൂകി, ഉടുപ്പു ശരിപ്പെടുത്തി, സ്റ്റേജിൻെറ നടുവിൽ വരെ വന്നു്, ചുരുട്ടിവെച്ച കിടക്കമേൽ കൈയൂന്നി, വീണ്ടും അകത്തേക്കു നോക്കി, ചിന്താമഗ്നയെപ്പോലെ നില്ക്കുന്നു. ഒരു അരനിമിഷത്തിന്നുള്ളിൽ യുവാവു് പുറത്തേക്കു വരുന്നു. ഭാര്യയെ തറച്ചു നോക്കുന്നു. അവൾ ചിന്താമഗ്നയെപ്പോലെ നടിച്ചു് അയാളെ ഗൌനിക്കുന്നില്ല. യുവാവു് 'ഹ്ഉം' എന്നു നെടുവീർപ്പിട്ടു്, അവളെ ഗൌനിക്കാതെ, തനിക്കു് തോന്നിയ മട്ടിൽ എന്നപോലെ, ബെഞ്ചിന്മേൽ കുത്തിയിരുന്നു്, നേരെ നോക്കിക്കൊണ്ടു്-]

യുവാവു്: (ആകാശത്തേക്കു കണ്ണെറിഞ്ഞു്) 'കാന്താമണി രമണീ' (ഒളി കണ്ണിട്ടു് ഭാര്യയെ നോക്കി വീണ്ടും അതുപോലെ തന്നെ) 'ശാന്താമണി രമണീ, അടുക്കളപ്പണി നീയേ ചെയ്യ്'! (ഒച്ച മെല്ലെ ആക്കുന്നു.)

ഭാര്യ: (മുന്നോട്ടു നടന്നു് അയാളെ ഗൌനിക്കാത്ത മട്ടിൽ നേരെ നോക്കി, അയാളെ അനുകരിച്ചു പറയുന്നു.)

[അവസാനത്തെ വരി പറയവേ, ഇരുവരും പുഞ്ചിരി തൂകി, പരസ്പരം കൈപിടിച്ചു്, അഭിമുഖമായി നില്ക്കുന്നു. അന്നേരം

പുറവാതില്ക്കലിലൂടെ മററൊരു യുവാവു് പ്രവേശിക്കുന്നു. ഇരുവരും അയാളെ ശ്രദ്ധിക്കുന്നില്ല. പുതിയതായി വന്ന യുവാവു് ഒരു നിമിഷം ഇരുവരേയും നോക്കി, അവസാനം-)

പുതിയ യുവാവു്: (ഉറക്കെ) ഓം... ഭവതി...

[ഇരുവരും നിന്നേടത്തുതന്നെ നില്ക്കുന്നു, ചകിതരായിട്ടു്]

ഭിക്ഷാം ദേഹി... (ഇരുവരേയും നോക്കി) എൻെറ നേരെ ഒന്നു നോക്കിൻ...

[ഭാര്യ നാണിച്ചു് പിന്തിരിഞ്ഞു് ചുരുട്ടിവെച്ച കിടക്കയുടെ അരുകിലേക്കു നീങ്ങിനില്ക്കുന്നു.]

യുവാവു്: (മുന്നോട്ടുവന്നു്) ഹേഹേ! ഹഹ! താൻ എപ്പോൾ വന്നു, ശീനു ?

ശീനു: ഞാൻ എപ്പോൾ വന്നു എന്നോ ? ഞാൻ വന്നിരുന്നില്ലെങ്കിൽ പോല്ലീസ് വന്നേനെ!

യുവാവു്: ഉം... ?

ശീനു: 'ഉം' എന്നോ ?... നിങ്ങളുടെ സംഗീതം കേൾക്കാൻ പുറത്തു് ആളുകൾ തിക്കിത്തിരക്കി നിന്നിരിക്കയാണു്. അതു കണ്ടു്, എന്തോ വഴക്കാണെന്നു കരുതി പോല്ലീസ് വന്നേനെ!

യുവാവു്: (ചിരിച്ചു്) ഹഹ! ആളുകളുടെ സ്വഭാവം വിചിത്രം തന്നെ... വീട്ടിനുള്ളിൽവെച്ചു് പാടിയാൽ കൂട്ടംകൂട്ടമായി തിക്കിത്തിരക്കുന്നു... സ്റ്റേജിൽ പാടിയാൽ ഒററൊരുത്തൻ വരില്ല, കേൾക്കാൻ!... ഹഹ!

ശീനു: (ആശ്ചര്യപ്പെട്ടു്) എന്താ, റിഹേഴ്സൽ ആയിരുന്നോ ? (ഇരുവരേയും നോക്കുന്നു.)

യുവാവു്: (ഭാര്യയുടെ നേരെ നോക്കി) നമ്മൾ എന്താണു് ചെയ്തുകൊണ്ടിരുന്നതു് ? നിനക്കു് ഓർമ്മയുണ്ടോ ?

ഭാര്യ: (ലജ്ജയോടെ) മതി. നിറുത്തൂ. (ബെഞ്ചിൻെറ അടുത്തേക്കു നടന്നു്) വന്നവരോടു് 'ഇരിക്കൂ' എന്നെങ്കിലും പറയുന്നില്ലല്ലോ! (ബെഞ്ചു് എടുക്കാനെന്നപോലെ കൈ നീട്ടുന്നു.)

യുവാവു്: (ബദ്ധപ്പെട്ടു നടന്നു്, ബെഞ്ചു് പൊക്കിയെടുത്തു് സ്റ്റേജിൻെറ നടുവിൽ ഇട്ടുകൊണ്ടു്) 'ഇരിക്കൂ' എന്നു പറഞ്ഞ

ല്ലെന്നോ ? ഇരിയ്ക്കാൻ വന്നതാണെങ്കിൽ താനേ ഇരിക്കും. അല്ലെങ്കിൽ നമ്മൾ പറഞ്ഞാലും ഇരിക്കില്ല. ശരിയല്ലേ ? (എന്നു് ശീനുവിനോടു് ചോദിച്ചു് ആദ്യം സ്വയം ഇരുന്നു്) ഉം ! ഇരിക്കൂ !

ഭാര്യ : (അകത്തേക്കുള്ള വാതില്ക്കൽനിന്നു്) ചായ കൊണ്ടുവന്നു തരാം. (അകത്തേക്കു പോവുന്നു.)

[യുവാവു് അത്ഭുതത്തോടെ ശീനുവിനെ നോക്കുന്നു. ശീനു നൈരാശ്യത്തോടെ നെടുവീർപ്പിടുന്നു... എഴുന്നേല്ക്കുന്നു. എഴുന്നേററു് ചിന്താമഗ്നനെപ്പോലെ അങ്ങുമിങ്ങും ഉലാത്തുന്നു. യുവാവു് ഒന്നും മനസ്സിലാക്കാനാവാതെ, അല്പം പരിഭ്രമിച്ചു് അയാളെ തുറിച്ചുനോക്കുന്നു.]

ശീനു : (യുവാവിന്നഭിമുഖമായി പെട്ടെന്നു നിന്നു്) തൻെറ ഈ ' സുഖം ' കണ്ടു് എനിക്കു ദുഃഖമാണു തോന്നുന്നതു്...

യുവാവു്: (തുറിച്ചുനോക്കിക്കൊണ്ടു്) ഭേഷ് !... താൻ ആണ് നല്ല ഒരു സുഹൃത്തു് ! (എഴുന്നേററു് അയാളുടെ ചുമലിൽ കൈ വെച്ചു്) എന്തിനു്? (സഹാനുഭൂതി തോന്നിക്കുന്ന ഒച്ചയിൽ) എന്തുണ്ടായി ശീനു ?

ശീനു : (വിഷാദത്തോടെ) നമ്മുടെ ആഗസ്റ്റു് പതിനഞ്ചും വന്നു! (നെടുവീർപ്പിടുന്നു.)

യുവാവു് : (ആശ്ചര്യത്തോടെ) ആഗസ്റ്റു് പതിനഞ്ചു്! എന്തോ ഒരു രോഗത്തിൻെറ പേർ പറയുംപോലെയാണല്ലോ താൻ അതു പറയുന്നതു്?

ശീനു : വെറും രോഗമല്ല. അപായമാണു്, അപായം.

യുവാവു് : (ദേഷ്യപ്പെട്ടു്) എന്താണു പറയുന്നതു് ? ആഗസ്റ്റു് പതിനഞ്ചു് എന്നുവെച്ചാൽ അപായമാണെന്നോ ?

ശീനു : (അടക്കിയ ഒച്ചയിൽ) സ്വാതന്ത്ര്യം ! എന്നുവെച്ചാൽ ബ്രിട്ടീഷുകാർ വിട്ടില്ല, മുസ്ലീമുങ്ങൾ അവശേഷിച്ചുമില്ല.

യുവാവു് : (നൈരാശ്യത്തോടെ) ഛു ! നിൻെറ ഒരു... ! എന്തോ പറയുന്നു ? ഇന്ത്യയ്ക്കു നേരിട്ടതിനെപ്പററി പുലകൊള്ളുന്നവനെ പ്പോലെ മുഖം കാട്ടുന്നല്ലോ !

ശീനു : (സന്താപത്തോടെ) നാടിനു നേരിട്ട അപായം എനിക്കും വന്നിരിക്കുന്നു ! ഞാനും സ്വതന്ത്രനായി ! (നിന്ദാഭാവത്തോടെ) സ്വതന്ത്രൻ !

യുവാവ് : (എഴുന്നേററ് അയാളെ ബെഞ്ചിന്മേൽ ഇരുത്തുന്നു.) ബുദ്ധിയിലെ വിയർപ്പ് അല്പം ആററൂ... ചായ കുടിയ്ക്കൂ... എന്നിട്ടാവാം, എൻേറയും തൻേറയും സ്വാതന്ത്ര്യത്തിൻെറ ധ്വജാരോഹണം !

ശീനു : (നിന്ദാസൂചകമായി ചിരിച്ച്) എൻെറ സ്വാതന്ത്ര്യത്തിൻെറ ധ്വജം ! എന്നുവെച്ചാൽ—അടുക്കള !

യുവാവ് : (പെട്ടെന്ന് ഓർമ്മ വന്നപോലെ) ഉം ! ഉം ! എൻെറ സുഖം നോക്കൂ... അതിൻെറ ധ്വജവും അടുക്കളതന്നെ !... ഇന്നലെ രാത്രി താൻ പറഞ്ഞു, ഈ സമയത്ത് ഇവിടെ ഭക്ഷണത്തിനു വരുമെന്ന്. ആകട്ടെ എന്ന് ഞാനും സമ്മതിച്ചു. 'തേവരേ ! രക്ഷിയ്ക്കണം' എന്നായിരുന്നു ഉള്ളിൽ, അന്നേരം ! ... അതു് (പതുക്കെ) അവളോടു പറഞ്ഞതുമില്ല...ഇന്ന് ഇപ്പോളാണു പറഞ്ഞതു്... 'വീട്ടിൽ ഒരു സാമാനവും ഇല്ല' എന്നായി അവൾ... 'അടുക്കളയിൽ വന്ന് പച്ചക്കറി ശരിപ്പെടുത്തൂ' എന്നായല്ലോ അവൾ... (അഭിമാനത്തോടെ) ശീനു, ഞാൻ പറയാമല്ലോ തന്നോട്... അടുക്കളയിൽ പോയി നോക്കിയപ്പോഴുണ്ട്, വെപ്പെല്ലാം തീർന്നിരിക്കുന്നു !

ശീനു : (ആശ്ചര്യത്തോടെ) ഞാൻ തന്നെ പറഞ്ഞില്ലേ, തൻെറ വീട്ടുകാരിയോട് !

യുവാവ് : എന്ത് ? താൻ പറഞ്ഞോ ? അവളോട് ? പിന്നെ എന്നോട്...

ശീനു : (പെട്ടെന്ന് മുഖം തെളിഞ്ഞ്, ഉറക്കെ ചിരിച്ച്) ഹഹ! തന്നോടു പറഞ്ഞിരുന്നെങ്കിൽ ഭക്ഷണത്തിൻെറ കാര്യം അത്ര തന്നെ ! അതുകൊണ്ട് ആദ്യമേ ഇവിടെ വന്നു പറഞ്ഞു. പിന്നെ വഴിയിൽവെച്ച് കണ്ടപ്പോൾ തന്നോടും പറഞ്ഞു വെന്നു മാത്രം... ഹഹ !

യുവാവ് : (ദേഷ്യപ്പെട്ട്) ഹും ! ഇതും ആഗസ്റ്റ് പതിനഞ്ചാണോ ?... നിയമപ്രകാരം വീട്ടിനുള്ളിൽ ഞാൻ സ്വതന്ത്രൻ ! പക്ഷെ അവൾ ബ്രിട്ടീഷുകാരെപ്പോലെ മാനേജരും !

ശീനു : അവിടെത്തന്നെ എത്തിച്ചേർന്നു!... ഇനി പറയാനുള്ള തെല്ലാം പറഞ്ഞോളൂ...

[ഭാര്യ ചായ എടുത്തുകൊണ്ടു് വരുന്നു.]

യുവാവു് : (ദേഷ്യപ്പെട്ടു്) ഏയ്, എന്റെ കപ്പു് താഴത്തു വെയ്ക്കു്!... ഞാൻ ചോദിക്കുന്നതിനു് ആദ്യം മറുപടി പറ... ശീനു ഭക്ഷണത്തിനു വരുമെന്നു് നിനക്കു ആദ്യമേ അറിയാമാ യിരുന്നോ? (അവൾ തല താഴ്ത്തുന്നു.) ഞാൻ പറയുന്ന തിനും മുമ്പേ അറിയാമായിരുന്നോ? (അവൾ കുറെക്കൂടി തല താഴ്ത്തുന്നു.) മൂന്നാംവട്ടവും ഞാൻ ചോദിക്കുന്നു... കായാ വാചാമനസാ പറ... അറിയാമായിരുന്നോ?...

ഭാര്യ : (ഉറപ്പിച്ചു്) ഉവ്വു്!

യുവാവു് : ആദ്യംതന്നെ... എന്നുവെച്ചാൽ... എന്നെ ചുമ്മാതെ ...

ഭാര്യ : നിങ്ങൾതന്നെ അല്ലേ കുറച്ചുമുമ്പേ പറഞ്ഞതു്... അവരവർ അവരവരുടെ പണി ചെയ്താൽ വഴക്കേ ഉണ്ടാവി ല്ലെന്നു്?... അടുക്കളപ്പണി നിങ്ങൾ എന്തിനു് അറിയണം?

യുവാവു് : (ശീനുവിനോടു്) അങ്ങനെ സ്വതന്ത്രരായി—ആളു കൾ—വീട്ടിനുള്ളിൽ... !

ഭാര്യ : നിങ്ങളോടും പറഞ്ഞിരുന്നോ? (ശീനുവിനെ നോക്കുന്നു)

യുവാവു് : അതുതന്നെയാണു് പറഞ്ഞുകൊണ്ടിരുന്നതു്, കരുവാ ളിച്ച മുഖവും കാട്ടി...

ഭാര്യ : (സഹാനുഭൂതിയോടെ) ഭാര്യ ഉപേക്ഷിച്ചുപോയിട്ടും മുഖം കരുവാളിക്കരുതു് എന്നുവെച്ചാലോ?

യുവാവു് : ഒററയടിക്കു് പറഞ്ഞല്ലോ നീ, ഭാര്യ ഉപേക്ഷിച്ചു പോയ കാര്യം? എന്നുവെച്ചാൽ നീയും എന്നെ ഉപേക്ഷിച്ചു് ...

ശീനു : (പെട്ടെന്നു് ഇടയ്ക്കുകയറി) ഏയ്, മനുഷ്യ! എന്റെ ഭാര്യ എന്നെ ഉപേക്ഷിച്ചിട്ടുപോയി. അതിനെപ്പററിയാണു് അവർ പറഞ്ഞതു്!

യുവാവ്: അവർ ഉപേക്ഷിച്ചുപോയി! അതിന്ന ഇങ്ങനെ മുഖം കറുപ്പിച്ച് കുത്തിയിരിയ്ക്കാൻ താൻ ഒരു കുഞ്ഞാണോ? അവർ എങ്ങുപോയി? താനും പോരവേണ്ടിയിരുന്നു, അവരോടൊപ്പം...

ഭാര്യ: (വിദ്വേഷസൂചകമായി ചിരിച്ചിട്ട്) അയ്യോ! എന്റെ ഒരു കഷ്ടം! 'ഭാര്യ ഉപേക്ഷിച്ചുപോയി' എന്നു പറഞ്ഞതിന്റെ അർത്ഥവും ഇദ്ദേഹത്തിന്നു മനസ്സിലാവില്ലെന്നോ!... ആകട്ടെ. ചായ കുടിക്കൂ... ആറിപ്പോവുന്നു...

[ഇരുവരും ചായക്കപ്പിലേക്കു നോക്കി, മുഖം കുനിച്ച്, ചായ കുടിക്കുന്നു. അതുവരെ നിശ്ശബ്ദം.]

യുവാവ്: (ചായ കുടിച്ചുതീന്ന്, തന്നോടെന്നപോലെ) ഹും! ഇങ്ങനെ ആയി എന്നാണോ?

[ശീനു ചായ കുടിച്ചുതീന്ന്, കപ്പ് താഴെവെച്ച്, മിണ്ടാതെ കുത്തിയിരിക്കുന്നു.]

ഭാര്യ: (രണ്ടു കപ്പും എടുത്ത്) അവളുടെ തലയിൽ എഴുതിയിട്ടില്ല, സുഖം...

യുവാവ്: (ദേഷ്യപ്പെട്ട്) എന്നുവെച്ചാൽ ഇയ്യാളുടെ തലയിൽ എഴുതിയിട്ടുണ്ടെന്നാണോ പറയുന്നത്?

ഭാര്യ: എന്തുകൊണ്ടു വയ്യ?

യുവാവ്: ഇയ്യാളുടെ തലയിൽ എഴുതിയിട്ടുണ്ടെങ്കിൽ, തല തമ്മിൽ ചേന്ന്, അവളുടെ തലയിലും അതു പകരുമായിരുന്നില്ലേ?

ഭാര്യ: (അസഹ്യതയോടെ) മതിമതി... നിങ്ങളുടെ നാവിന്നു് ഒരു താളവും ഇല്ല, ഒരു മേളവും ഇല്ല (എന്നു പറഞ്ഞുകൊണ്ടു് അകത്തേക്കു പോവുന്നു.)

യുവാവ്: (ശീനുവിന്റെ നേരെ നോക്കി) ഛു! നിന്നെക്കൊണ്ടു കൊള്ളില്ല! ഭാര്യയെ ഉപേക്ഷിച്ചു എന്നു പറയാൻ വയ്യായിരുന്നോ? ഭാര്യ ഉപേക്ഷിച്ചു എന്നു പറയുന്നല്ലോ ഒരു ആണായിട്ട്!

ശീനു: (അകത്തെ വാതില്ക്കലേക്കു നോക്കി) ഞാനാണ് ഉപേക്ഷിച്ചത്!... ഉണ്ടായതു് പറയുകയാണെങ്കിൽ ഞാനാണ് അവളെ

പുറത്താക്കിയതു്... എന്നാൽ അതു തന്റെ ഭാര്യയുടെ മുമ്പിൽ വെച്ചു പറഞ്ഞാൽ, 'ഭക്ഷണത്തിനു വരൂ' എന്നു് ക്ഷണിക്കുമായിരുന്നോ ?

യുവാവു് : (ഉത്സാഹത്തോടെ) താൻ തന്നെയല്ലേ പുറത്താക്കിയതു് ?... താൻതന്നെ... അല്ലേ ? കൈ നീട്ടു് ! (കൈ പിടിച്ചു കുലുക്കുന്നു.) ഇനി... അടുത്ത പ്രമേയം... എന്തിനാണു് ഈ ഭ്റാന്തു് കാട്ടിയതു്?...

ശീനു : (പെട്ടെന്നു എഴുന്നേററു്, യുവാവിന്റെ നേരെ പുറം തിരിഞ്ഞു്, പിന്നിൽ കൈകെട്ടി നില്ക്കുന്നു.) ഭ്റാന്തു് ! (യുവാവിന്റെ നേരെ തിരിഞ്ഞു്) ഭ്റാന്തു് എന്നു പറഞ്ഞല്ലോ ! ഭാര്യയെ എന്തിനു ഉപേക്ഷിച്ചു എന്നു്, അല്ലേ ? (മെല്ലെ മെല്ലെ അങ്ങുമിങ്ങും ഉലാത്തിക്കൊണ്ടു്, യുവാവിന്റെ നേരെ നോക്കാതെ സംസാരിക്കുന്നു.) എന്തിനു ഉപേക്ഷിച്ചു ? ഈ ചോദ്യം ചോദിക്കുന്നതേ ഭ്റാന്തു് ! ഞാൻ സ്വയം ചെയ്തതല്ല ... വീട്ടുകാർ കെട്ടിയിട്ടതാണു്... ഞാൻ തന്നെത്താനെ കൈ പിടിച്ചുവെങ്കിൽ എന്തിനു് കൈവിട്ടു എന്നു ചോദിക്കാം... ഞാൻ അറിയുംമുമ്പേ, എന്റെ കൈകൊണ്ടു് ആ കൈ പിടിപ്പിച്ചു... ഇപ്പോൾ എനിക്കു മനസ്സിലാവുന്നു, എന്തിനു പിടിച്ചു, എന്തിനു വിട്ടു എന്നു്... അന്യോന്യം ബുദ്ധി ചേരില്ല, ചിന്ത ചേരില്ല, വാക്കു ചേരില്ല... പൊരുത്തപ്പെട്ടും, എങ്ങനെ ? 'സ്വാതന്ത്ര്യം കിട്ടി' എന്നു പറഞ്ഞപ്പോൾ 'അതെന്തു ജോലി' എന്നാണു് ചോദിച്ചതു് അവൾ ! (യുവാവിനെ തറച്ചു നോക്കിയിട്ടു്) വല്ലതും മനസ്സിലായോ ? അന്നേരംതന്നെ പുറത്താക്കി, അവളെ...

യുവാവു് : (അയാളെ തുറിച്ചുനോക്കിയിട്ടു്) ഹും ! 'പുറത്താക്കി' എന്നു പറഞ്ഞതിൽ ഒരു ആവേശമുണ്ടു്... ഇത്ര ചൊറുചൊറുക്കോടെ ഭാര്യയെ ഉപേക്ഷിച്ചവന്റെ മുഖം എന്തുകൊണ്ടിങ്ങനെ കരുവാളിച്ചിരിക്കുന്നു !

ശീനു : (കൈ കുടഞ്ഞു്) മറെറാരുത്തിയെ കല്യാണം കഴിക്കാൻ ആവില്ലല്ലോ എന്ന സങ്കടംകൊണ്ടു്... (എന്നു പറഞ്ഞു ഇരിക്കുന്നു.)

യുവാവു് : (ചിന്താമഗ്നനായപോലെ) ഹും ! ഇതു് ഒരു സമസ്യാനാടകത്തിനു യോജിച്ച വിഷയം... ഉം... ഉം...

ഭാര്യ: (അകത്തെ വാതില്ക്കൽ തല കാണിച്ച്) ഭക്ഷണത്തിനു എഴുന്നേല്ക്കുന്നോ ?

[ഇരുവരും കിനാവിൽനിന്നു് എഴുന്നേററവരെപ്പോലെ ആ ഭാഗത്തേക്കു നോക്കുന്നു. സ്റ്റേജിൽ രണ്ടു നിമിഷം ഇരുട്ട്—അല്പനേരം കഴിഞ്ഞുവെന്നു് സൂചിപ്പിക്കാൻ. വീണ്ടും വെളിച്ചം വീഴുമ്പോൾ ഭക്ഷണം കഴിഞ്ഞു് മൂവരും സ്റ്റേജിൽ കുത്തിയിരിക്കുന്നു. ശീനുവിൻെറ കൈയിൽ ന്യൂസ്പേപ്പർ. യുവാവു് വെററിലയടയ്ക്കു ചവയ്ക്കുന്നു. അല്പം അകലെ ഭാര്യ ഇരിക്കുന്നു —തലയും താങ്ങി. എല്ലാവരും സ്വന്തം സ്വന്തം ചിന്തയിലെന്നപോലെ. ഒന്നു രണ്ടു് നിമിഷങ്ങൾക്കുശേഷം-]

യുവാവു്: ശീനു, അപ്പോൾ സ്വാതന്ത്ര്യം കിട്ടിയ മുഹൂർത്തത്തിൽ ത്തന്നെ താനും സ്വതന്ത്രനായി എന്നു പറ...

ശീനു: അതുകൊണ്ടല്ലേ ഞാൻ പറഞ്ഞതു്, അടുക്കളയാണു് എൻെറ ധ്വജം എന്നു് ?

ഭാര്യ: അതെന്തിനാണു് ? തൽക്കാലം ഞങ്ങളുടെ വീട്ടിൽ ഭക്ഷണത്തിനു വരാൻ പറഞ്ഞില്ലേ ?

ശീനു: (ഇടയ്ക്കു കയറി) ഛേ! നിങ്ങളെ എത്ര ദിവസമാണു് ബുദ്ധിമുട്ടിക്കുക ? എൻെറ പാട്ടു് എനിക്കുതന്നെ ഇരിക്കട്ടെ !

ഭാര്യ: എല്ലാവരുടേയും ഒരേ പാട്ടു്.

യുവാവു്: എന്തു് ?

ഭാര്യ: എന്തെന്നു് ചോദിച്ചാൽ ?

* * * *

[പാട്ടു് തീരുമ്പോഴേക്കു് മററിരുവരും ഉറക്കം തൂങ്ങുന്നു. ഭാര്യ അതു കണ്ടു്, അവസാനത്തെ വരി മന്ദമായി പാടി, പതുക്കെ എഴുന്നേല്ക്കുന്നു. അവരെ സൂക്ഷിച്ചു നോക്കി, അകത്തെ വാതില്ക്കലേക്കു നടന്നുകൊണ്ടു്, 'സ്ത്രീ! പുരുഷൻ! എല്ലാവരുടേയും ഒരേ പാട്ടു്' എന്നു പറഞ്ഞു ഒച്ചയുണ്ടാക്കാതെ പോവുന്നു.

ഒരു നിമിഷം നിശ്ശബ്ദം. അഭിനേതാക്കൾക്കു് ഒരു അറിയിപ്പു്. ഇനി അല്പനേരത്തെ രംഗം യുവാവിൻേറയും ശീനുവിൻേറയും സ്വപ്നരംഗമാണു്. അതുകൊണ്ടു് അതു്—സ്വപ്നം

—തീൻവെന്ന അറിയിപ്പു കിട്ടുംവരെ യുവാവും ശീനുവും തങ്ങൾ സംസാരിക്കുമ്പോൾ മാത്രം കൺതുറന്നു്, മററൊരു ത്തനെ നോക്കാതെ സംസാരം തീൻ ഉടൻ കണ്ണടയ്ക്കണം. ഭാര്യ മാത്രം, സ്വപ്നസമയത്തു് എപ്പോഴും കൺ തുറന്നുകൊണ്ടേ പ്രവേശിക്കുന്നു. എന്നാൽ അവൾ മററാരേയും നോക്കില്ല.]

യുവാവ്: (ചിന്താഗ്രസ്തൻെറ ഒച്ചയിൽ) ആദ്യമേ അവളോടു പറഞ്ഞു... ഭാര്യയെ ഉപേക്ഷിക്കുംനേരം അത്യുത്സാഹം... മററൊരുത്തിയെ കല്യാണം കഴിക്കാൻ സാധ്യമല്ല എന്നോർത്തു നിരുത്സാഹവും!... ഹും... കള്ളൻ!... ചതിയൻ!... അയാളെ കണ്ടു സംസാരിച്ചു് ഇതിൻെറ രഹസ്യമെന്തെന്നു അറിഞ്ഞു വരും, ഞാൻ... (വീണ്ടും കണ്ണടച്ചു് ഉറക്കം തുങ്ങുന്നു.)

ശീനു: (ഉറക്കം തുങ്ങുന്നേടത്തുതന്നെ എഴുന്നേററു് കുത്തിയിരുന്നു്, കൃത്രിമധ്വനിയോടെ) ശ്രു്ശ്രു്!... കമലേ!... കമലേ!...

ഭാര്യ: (സ്വപ്നത്തിലെന്നപോലെ. അടിവെച്ചു് അടിവെച്ചു് വന്നു് മേലോട്ടു നോക്കി) ആരു്? ശീനുവോ?

ശീനു: (അത്യന്തം ഉത്സാഹത്തോടെ) ശീനു!... അയാൾ വീട്ടിൽ ഇല്ല എന്നു മട്ടുണ്ടല്ലോ...

ഭാര്യ: ആരു്? അദ്ദേഹമോ? ഇപ്പോൾ വരും... ഇവിടെ ഉണ്ടെങ്കിൽത്തന്നെ എന്താണു്? ഇരിയ്ക്കുന്നു്...

ശീനു: അയാളുണ്ടെങ്കിൽ നീ 'ശീനു' എന്നു വിളിച്ചു് അത്ര അടുപ്പം കാണിക്കുമായിരുന്നില്ല. അതുകൊണ്ടു ചോദിച്ചതാണു്.

ഭാര്യ: എന്നുവെച്ചാലോ? അദ്ദേഹത്തിനു അറിയാൻ മേലേ, കുട്ടികളായിരിയ്ക്കെ ഞാനും നിങ്ങളും ഒന്നിച്ചു കളിച്ചു വളൻവരാണെന്നു്?

ശീനു: കമലേ, അതു പറയാൻതന്നെയാണു്, ഞാൻ ഇപ്പോൾ വന്നിരിക്കുന്നതു്.

ഭാര്യ: അതിനു് ഇത്ര സങ്കോചപ്പെടുന്നതു എന്തിനാണു്?... ആരെങ്കിലും വേണ്ടെന്നു പറഞ്ഞോ, നിങ്ങളോടു്?...

ശീനു: (ഉത്സാഹത്തോടെ) ഇന്നുമുതൽ ഞാൻ സ്വതന്ത്രനായി.

ഭാര്യ: എന്തു്?

ശീനു : (ഉന്മേഷത്തോടെ) കമലേ, ഞാൻ സ്വതന്ത്രനായി. എന്റെ ഭാര്യ എന്നെ ഉപേക്ഷിച്ചിട്ടു പോയി.

ഭാര്യ : (പുഞ്ചിരി തൂകി, അയാൾ കൈപിടിച്ചാലെന്നപോലെ നടിച്ച്) നിങ്ങളുടെ കൈ എന്താണിങ്ങനെ വിറയ്ക്കുന്നത് ? ഭർത്താവിനെ ഭാര്യ ഉപേക്ഷിച്ചാലും—ആണിനെ പെണ്ണ് ഉപേക്ഷിയ്ക്കില്ല, ശീനു !

ശീനു : (തെററ് സമ്മതിക്കുംമട്ടിൽ) ശരിയാണ്.

ഭാര്യ : (ചിരിച്ച്) അങ്ങനെയല്ലേ ?... ആക്കാണ് നിങ്ങൾ ഒരു പരതന്ത്രൻ ?...

ശീനു : (ഇടയിൽ കയറി) നിനക്ക്, കമലേ, നിനക്ക് !

ഭാര്യ : എനിക്ക് അതറിയില്ല എന്നാണോ വിചാരം ?

ശീനു : (ആശ്ചര്യത്തോടെ) എന്ത് ! നിനക്ക്... നിനക്ക്... ഇതു അറിയാമായിരുന്നോ ?... എപ്പോൾ ?

ഭാര്യ : ഭ്റാന്ത് ! ആണുങ്ങൾക്കു ഭ്റാന്താണ് !... എപ്പോൾ എന്നു്, അല്ലേ ? ഓർമ്മയുണ്ടോ, നിങ്ങൾക്ക്, ശീനു ?... എന്റേയും നിങ്ങളുടേയും വീട്ടുകാരെല്ലാവരും ചേർന്ന് 'നിലാ-വൂട്ടി'നു പോയി, ഒരു രാത്രിയിൽ—വീട്ടിലേക്കു തിരിച്ചുവരും നേരം, കൈ നിറയെ, ഉൾനിറയെ നിലാവു് നിറഞ്ഞുനില്ക്കുന്നതു കണ്ടു്, ഞാൻ മുമ്പിൽ മുമ്പിലായി ഓടി, നിലാവിനോടു മത്സരിക്കുംപോലെ. അന്നേരം നിങ്ങളും പിന്നാലെ ഓടി, എന്നോടു മത്സരിച്ച്. അങ്ങനെ നാമിരുവരും എല്ലാവരേക്കാളും മുമ്പിലായി. എന്നിട്ട് ഒരു മരക്കൊമ്പിന്മേൽ ഇരുന്നു, കാലും തൂക്കിയിട്ട്... കാലാട്ടുന്ന താളത്തിനു് അനുസരിച്ച് ഞാൻ ഒരു പാട്ട് പാടി...

ശീനു : (ഓർമ്മിക്കുംപോലെ) ഉവ്വ്... പാട്ട്... പാടി (ഒന്നു രണ്ടു വരികൾ പറയുന്നു.)

ഭാര്യ : (ചിരിച്ച്) നിങ്ങൾക്കു വാക്കുകളേ ഓർമ്മയുള്ളൂ... രംഗം അറിയില്ല, ഉവ്വോ ?... (പാടുന്നു.)

* * * *

(പാട്ടു തീർന്ന്) കണ്ടോ ? ഇന്നത്തെപ്പോലെ അന്നും നിങ്ങളുടെ കണ്ണുകളിൽ നീരൂറി. നിങ്ങളുടെ കണ്ണുകൾ തെളിനീരുറവ

പോലെ തോന്നി. ആ കണ്ണുകളിലേക്കു നോക്കവേ, നിങ്ങളുടെ ഹൃദയം കാണാമായിരുന്നു... ആ ഹൃദയത്തിൽ എൻെറ പ്രതിബിംബം ഉണ്ടായിരുന്നു... അപ്പോഴാണ് എനിക്കു അതു മനസ്സിലായതു്...

ശീനു : (ഇടയ്ക്കു കയറി) അപ്പോഴോ ?... കമലേ, 'അപ്പോൾ' എന്ന് എന്തുകൊണ്ടാണു പറയുന്നതു് ? ഇപ്പോഴും എൻെറ ഹൃദയത്തിൽ നീ ഉണ്ടു്...

ഭാര്യ : ഇപ്പോഴുള്ളതു് എൻെറ ജീവനുള്ള പ്രതിബിംബമല്ല... വെറും ഫോട്ടോ... ഇപ്പോൾ നിങ്ങൾ മാത്രമാണ് എൻെറ ഹൃദയത്തിൽ ഉള്ളതു്...

ശീനു : (പ്രത്യാശയോടെ) എന്തു്... എന്തു പറയുന്നു നീ, കമലേ?

ഭാര്യ : (പുഞ്ചിരിതൂകി) ഭ്റാന്തു് ! ആണുങ്ങൾക്കു ഭ്റാന്താണു്! കണ്ടില്ലേ, നിങ്ങളുടെ കൈ വിറയ്ക്കുന്നതു്? നിങ്ങൾ പറയുമ്പോൾ ഒരു ധൈര്യം കാണുന്നില്ലല്ലോ... അതുകൊണ്ടാണ് ഞാൻ പറഞ്ഞതു്, നിങ്ങൾ ഇപ്പോഴും എൻെറ ഹൃദയത്തിൽ ഉണ്ടെന്നു് !

ശീനു : കമലേ, കമലേ ! എനിക്കു ഇനിയും കല്യാണം കഴിയ്ക്കാൻ ആവില്ല. പുതിയ നിയമം വന്നു. നിനക്കു നിൻെറ വിവാഹബന്ധം വിച്ഛേദിക്കാനും ആവില്ല. പുതിയ നിയമം വന്നിട്ടുമില്ല.

ഭാര്യ : (ഉറക്കെ ചിരിച്ചു്) ആണിൻെറ ജീവിതം കണക്കുകൂട്ടിയ ജീവിതമാണു്... നിയമം... ചട്ടം... ശീനു, ഇതെല്ലാം ആരാണു് പറഞ്ഞതു്, നിങ്ങളോടു് ? പെണ്ണു് ഒരു നിയമത്തിനും പരതന്ത്രയല്ല...

ശീനു : അങ്ങനെയെങ്കിൽ... ധൈര്യമുണ്ടോ നിനക്കു് ?... എൻെറ ഒപ്പം വരുമോ ?...

ഭാര്യ : തിരിമറിപ്പണി !... അമ്മ മകൻെറ കൂടെ പോവുന്നതോ? ...

ശീനു : (ഒന്നും മനസ്സിലാവാതെ) അമ്മ... ? മകൻ... ?

ഭാര്യ : ഞാൻ അമ്മ, നിങ്ങൾ മകൻ ! സ്ത്രീ അമ്മ, പുരുഷൻ മകൻ ! അമ്മയുടെ കരൾ നേടുന്നതിനു മുമ്പേ, ഒരു തവണ

മാത്രം, ഒരു ക്ഷണം മാത്രം, സ്ത്രീ ഭാര്യയായിട്ട് ഇരിക്കുന്നു... ഒരിക്കൽ അമ്മയുടെ കരൾ നേടിയ ഉടൻ പെണ്ണ് എന്നും ഒരു അമ്മതന്നെ.

ശീനു : എന്ത്? പുറത്തു തലോട്ടുന്ന കൈ പിന്നീട് തലയിൽ ആശീർവ്വദിക്കുകയോ?... കമലേ, അങ്ങനെയാണെങ്കിൽ ഇതാ ഞാൻ പോവുകയായി!

ഭാര്യ : എങ്ങോട്ട്?

ശീനു : മഹാത്മജി പറഞ്ഞിരിക്കുന്നു—കലാപം നടക്കുന്ന ഇടത്തെല്ലാം ചെന്നു് ജീവരക്ഷ നല്കുന്നതു് ഓരോരുത്തന്റേയും കടമയാണു് എന്നു്... ഞാൻ പോവുന്നു... സ്വന്തം രക്തം ചൊരിഞ്ഞു് ഒരു പുതിയ ചൈതന്യം സൃഷ്ടിയ്ക്കലാണു് പുരുഷന്റെ കടമ... അങ്ങോട്ട ഞാൻ പോവുന്നു...

ഭാര്യ : എപ്പോൾ?

ശീനു : നാളെ.

ഭാര്യ : അങ്ങനെയാണെങ്കിൽ, പോവുംമുമ്പേ, ഞങ്ങളുടെ വീട്ടിൽ ഭക്ഷണം കഴിച്ചിട്ട് പോകൂ... ഞാൻ ആണയിടുന്നു, ശീനു എന്നെ കാണാതെപോയാൽ... (നെടുവീർപ്പിട്ട്) പോയി. ... മറെറാരു ജീവികൂടി നൈരാശ്യത്തിനു ബലിയായിത്തീർന്നു. കുടുംബം രണ്ടായി... ശീനു ജീവൻ നല്കുന്നവൻ... (അകത്തേക്കു വന്നപോലെതന്നെ പോകുന്നു.)

[വീണ്ടും ഒരു നിമിഷം നിശ്ശബ്ദം.]

യുവാവു് : (ദേഷ്യത്തോടെ) ഛരീ! ഇങ്ങനെ വിട്ടാൽ പ്രയോജനമില്ല. എന്തോ ചതി നടന്നിരിക്കുന്നു! എന്റെ കുടുംബം പാഴാക്കി... ഉള്ളുക്കള്ളെ വഞ്ചന!... ശീനു... അവൾ... കുട്ടിക്കാലം മുതല്ക്കേ ഒന്നിച്ചു വളൎന്നവർ... അയാൾ ഭാര്യയെ ഉപേക്ഷിച്ചു... ഇവളോ?... ഭൎത്താവിനെ വിട്ടുമോ എന്തോ?... എന്നാൽ... അതിനുമുമ്പേ, ഞാൻ സ്വയം ഇവളെ വിട്ടുകളഞ്ഞാലോ? ആദ്യം സംസാരിച്ചുനോക്കാം... (ഉച്ചത്തിൽ) എയ്!... (വീണ്ടും കണ്ണടയ്ക്കുന്നു.)

[ഭാര്യ ആദ്യം വന്നപോലെ മെല്ലെ മെല്ലെ നടന്നുവരുന്നു.]

യുവാവ് : (കോപത്തോടെ) ഏയ്, ഇങ്ങു നോക്ക്...എനിക്കു നിന്നെ ശങ്കയുണ്ട്.

ഭാര്യ : ശരിയാണ്.

യുവാവ് : (നടുങ്ങി) എന്തു പറഞ്ഞു ?

ഭാര്യ : ശരിയാണെന്നു പറഞ്ഞു.

യുവാവ് : (സന്താപത്തോടെ) മനസ്സുകൊണ്ട് അവിടെ ഇരുന്നാലും ജനങ്ങളുടെ മുമ്പിൽ ലജ്ജ വേണ്ടേ ?... 'ശങ്കയുണ്ട്' എന്നു ഞാൻ പറഞ്ഞപ്പോൾ നീ 'ശരിയാണ്' എന്നു പറയുന്നല്ലോ !

ഭാര്യ : 'ഇല്ല' എന്നു പറഞ്ഞാൽ നിങ്ങൾ വിശ്വസിക്കില്ല.

യുവാവ് : 'ശരിയാണ്' എന്നു പറഞ്ഞാലോ... ?

ഭാര്യ : നിങ്ങൾക്കു ചങ്കുററവും ഉണ്ടാവില്ല, വിശ്വസിയ്ക്കാൻ.

യുവാവ് : (സന്താപത്തോടെ) അയ്യോ ! നീ പഠിച്ച പെണ്ണു മാത്രമല്ല, പഠിപ്പിക്കുന്ന പെണ്ണുകൂടിയാണ്... ഉം... ഇനിയും പറ...

ഭാര്യ : എന്തു പറയാനാണ്, 'താങ്ക് യൂ' എന്നല്ലാതെ ?

യുവാവ് : മതി, നിൻെറ ഒരു 'താങ്ക് യൂ' ! ശീനുവുമായുള്ള കൂട്ടുകെട്ട് തീർന്നോ...

ഭാര്യ : (ഇടയ്ക്കു കയറി) നിങ്ങൾക്കു ശങ്ക ആരെയാണ് ? എന്നെയാണോ ? ശീനുവിനെയാണോ ? അതോ, രണ്ടു പേരെയുമാണോ ?

യുവാവ് : ഇനിയും വർത്തമാനം നിർത്തുന്നില്ല എങ്കിൽ ഒന്നുകിൽ നീ പുറത്തു പോകണം ; അല്ലെങ്കിൽ ഞാൻ പുറത്തു പോകണം.

ഭാര്യ : അയ്യോ ! അപ്പോഴേക്ക് എഴുന്നേററുകഴിഞ്ഞല്ലോ ! നിങ്ങളാണോ പുറത്തു പോകുന്നത് ? അത്ര ദേഷ്യപ്പെട്ട് എന്തിനാണു നോക്കുന്നത് ? വേണമെങ്കിൽ ഞാൻ സ്വയം പോയിക്കോളാം... വീട്ടിൽനിന്നു പുറത്തു ചാടാൻ എന്തു തടസ്സം... മനസ്സിൽനിന്നും പുറത്താക്കിയാൽ... ?

യുവാവ് : (ഈറയോടെ) മനസ്സ് ! മനസ്സ് ! മനസ്സിനു വാതിൽ ഇല്ല.

ഭാര്യ : (സഹാനുഭൂതിയോടെ) പാവം !

യുവാവ് : (സന്താപത്തോടെ, ഉച്ചത്തിൽ) പാവം! എന്തു പാവം? പോ, പോ! വേണ്ട, നീ എൻെറ കൺമുന്നിൽ നില്ക്കേണ്ട ! പോ !

ഭാര്യ : (സമാധാനിപ്പിക്കുന്ന മട്ടിൽ) എന്തിനിങ്ങനെ ഒച്ചയിട്ട് വിഷമിക്കുന്നു ! ഞാൻ സ്വയം പോയിക്കോളാമല്ലോ. എനിക്കു അടുക്കളയിൽ പണിയുണ്ട്. വെപ്പു തീന്നാൽ വിളിക്കില്ല. വിശക്കുമ്പോൾ അകത്തേക്കു വന്നോളിൻ ! (പോകുന്നു.)

യുവാവ്: (വൈവശ്യത്തോടെ) എന്തു ചെയ്യട്ടെ !... വിശക്കുന്നതു് നുണയല്ല. ഇവളെ ശങ്കിച്ചതും നുണയല്ല... (ആലോചന മാററിയിട്ട്)... അയാളെ ശങ്കിക്കണോ... ഭക്ഷണം കഴിഞ്ഞിട്ട് സംസാരിച്ചുകളയാം.

ശീനു : ഇയ്യാളുടെ മുമ്പിൽ ഞാനും നേരെ പറഞ്ഞുകളയാം.

യുവാവ് : (പല്ലുകടിച്ചു്) കള്ളൻ ! ചതിയൻ !

ശീനു : (തിരസ്കാരത്തോടെ) വേണ്ട... ഇവൻ ഒരു ഭീരു !

യുവാവ് : ഹലോ, സ്വതന്ത്രനായ ശീനു. എൻെറ വീടുവിട്ട് എന്നെ എന്നാണ് സ്വതന്ത്രനാക്കുന്നതു്?

ശീനു : ഞാൻ പോവുകയാണ് പടിഞ്ഞാറൻ പഞ്ചാബിലേക്കു്.

യുവാവ് : (തിരസ്കാരത്തോടെ) അങ്ങോട്ടാണോ തൻെറ ഭാര്യ പോയിരിക്കുന്നതു്? ഭാര്യ ഉപേക്ഷിച്ചു എന്നു നിരാശപ്പെട്ട് ചാവാൻപോവുകയാണോ ?

ശീനു : (കുസൃതിയോടെ) തന്നെ തൻെറ ഭാര്യ ഉപേക്ഷിച്ചാൽ താൻ എന്തു ചെയ്യുമായിരുന്നു ?

യുവാവ്: (പെട്ടെന്നു ക്രുദ്ധനായിട്ട്) എട കള്ള ! ചതിയ ! ഇപ്പോൾ... ഹും !... പുറത്തായില്ലേ നിൻെറ ചതി !

ശീനു : (പരിഭ്രമിച്ചു്) എന്താണിതു് ? കഴുത്തിനു പിടിക്കുന്നല്ലോ... ഞാൻ ചാവും...

യുവാവ്: ചാവാൻപോകുന്നവനു് എവിടെ ചത്താലെന്താണ്? (ഉറക്കത്തിൽ കൈ ചലിപ്പിക്കുന്നു, കഴുത്തിനു പിടിക്കും പോലെ.)

ശീനു : ചാവുകയാണെങ്കിൽ തന്റെ തല്ലുകൊണ്ടു് ചത്തോളാം (കഴുത്തിനു കൈവെക്കുന്നു.)

യുവാവു്: (സന്താപത്തോടെ) വീട്ടുപൊളിയൻ !

ശീനു : (തിരസ്കാരത്തോടെ) പേടിത്തൊണ്ടൻ !

[ഇരുവരും ഒരേസമയത്തു് ഉണൎന്നെഴുന്നേററവരെപ്പോലെ പരസ്പരം അഭിമുഖമായിട്ടു് എഴുന്നേററു നില്ക്കുന്നു. അതേസമയത്തു് ഭാര്യ മുന്നപേക്ക് ചായ ഉണ്ടാക്കിക്കൊണ്ടുവരുന്നു. ഒരു നിമിഷം എല്ലാവരും വിസ്മിതരായി തറച്ചുനില്ക്കുന്നു. യുവാവും ശീനുവും, ഒന്നും മനസ്സിലാവാതെ, അല്പം ലജ്ജിച്ചു്, പരസ്പരം നോക്കിനില്ക്കുന്നു. അവരെ കണ്ടു് ഭാര്യ ആശ്ചര്യം പൂണ്ടു നില്ക്കുന്നു.]

ഭാര്യ : അയ്യോ ! എന്തു പററി, നിങ്ങൾക്കു്? അന്യോന്യം അറിയാത്തവരെപ്പോലെ തുറിച്ചു നോക്കുന്നല്ലോ ?

യുവാവു്: അറിവുണ്ടായിരുന്നില്ല.

ശീനു : (ചിരിച്ചു്) ഇപ്പോൾ ഉണ്ടായി.

ഭാര്യ : എന്തു പററി ?... ഉച്ചയ്ക്കു ഭക്ഷണം കഴിച്ചു ഉടൻ ഉറങ്ങിയാൽ ഇങ്ങനെ സംഭവിക്കും.

യുവാവു്: ഞാൻ ഉറങ്ങിയോ ?

ഭാര്യ : അയ്യോ! അകത്തു് സ്റ്റൌവിന്റെ അടുത്തു് ഇരിക്കുമ്പോഴും നിങ്ങളുടെ കൂർക്കംവലി കേൾക്കാമായിരുന്നു.

ശീനു : (തന്നോടെന്നപോലെ) അപ്പോൾ... സ്വപ്നം കണ്ടു എന്നതു നേരാണു്.

യുവാവു് : എന്നുവെച്ചാൽ... മനസ്സിലുള്ള ശങ്കനിമിത്തം സ്വപ്നത്തിൽ അടിപിടി നടന്നു.

ഭാര്യ : ജോലിയില്ലാത്ത ആണുങ്ങൾ ഇങ്ങനെയെല്ലാം ആവുന്നതിനാണു് സ്വതന്ത്രന്മാർ !

യുവാവു് : (പെട്ടെന്നു്, തീപ്പെട്ടെടുത്തു്) ശീനു, ഞാനും നിന്റെ ഒപ്പം വരുന്നു.

ഭാര്യ : (പുഞ്ചിരി തൂകി) എന്തിനു് ? നിങ്ങളുടെ ഭാര്യയും ഉപേക്ഷിച്ചിട്ടു പോയോ ?

യുവാവ്: (കൃത്രിമരോഷത്തോടെ) ഉപേക്ഷിച്ചു... ലജ്ജാകരം!

ഭാര്യ: (ഗൌരവസ്വരത്തിൽ, ഒരുതരം മാതൃവാത്സല്യഭാവത്തോടെ) ആണുങ്ങൾക്കില്ലാത്ത നാണം പെണ്ണുങ്ങൾക്ക് എവിടുന്നുണ്ടാവും? നാണക്കേടോ? പെണ്ണിന്ന് നാണക്കേടുണ്ടായിരുന്നെങ്കിൽ ഈ ലോകംതന്നെ അവശേഷിക്കമായിരുന്നില്ല. ആണിനു നാണമില്ലെന്നു പറഞ്ഞ് ലോകംതന്നെ അവശേഷിക്കില്ലെന്ന സ്ഥിതിയിലായി. (തന്നോടുതന്നെ എന്നപോലെ) നാണം തനിക്കവേണ്ടിത്തന്നെ ഉണ്ടാവണം. മററുള്ളവക്കുവേണ്ടിയല്ല. നാണം വേണ്ടത് ഒരു അമ്മയായ പെണ്ണിന്നല്ല, ഒരു കുഞ്ഞിനെപ്പോലെയുള്ള ആണിന്ന്!... ശീനുവിന്ന് നാണം, ഭാര്യ ഉപേക്ഷിച്ചല്ലോ എന്ന്!... ഇദ്ദേഹത്തിനു നാണം, തനിക്കു ഭാര്യയെ ഉപേക്ഷിക്കാൻ കഴിയുന്നില്ലല്ലോ എന്ന്!... എനിക്കു നാണം, നിങ്ങൾ ഇരുവക്കും ബുദ്ധി ഇല്ലാതായല്ലോ എന്ന്!

യുവാവ്: (പെട്ടെന്ന്) ഹും! (ഭാര്യ ബോധം വന്നവളെപ്പോലെ നോക്കുന്നു) വെറുതെ കുത്തിയിരുന്ന് നാടകം അഭിനയിക്കാൻ തുടങ്ങിയല്ലൊ! നമ്മൾ ചായ കുടിക്കാനല്ലേ ഇരിക്കുന്നത്...

ശീനു: (ചിരിച്ച്) 'ഉപദേശാമൃതം' കുടിച്ചില്ലേ?

ഭാര്യ: ഇതു കുടിക്കാനുള്ളതല്ല... എന്നാലും അമൃതു തന്നെ. അടുപ്പത്തു തിളച്ച വെള്ളം ആരോഗ്യത്തിന് ഉത്തമം എന്നപോലെ ... സമുദായത്തിനുവേണ്ടി തിളച്ച മനുഷ്യൻ സമുദായത്തിന്ന് ഉത്തമം... അതു കാണിക്കാൻ ഇതു ഞാൻ കൊണ്ടുവന്നിരിക്കയാണ്... നിങ്ങളെ ഉഴിഞ്ഞിടാൻ...

* * * *

[പാട്ട് തീൎന്നശേഷം ഇരുവക്കും ചായ കൊടുക്കുന്നു.]

യുവാവ്: 'ഹിന്ദു'.

ശീനു: സ്വാഹാ (ചായ കുടിച്ച്) 'മുസ്ലീം'.

യുവാവ്: സ്വാഹാ (ചായ കുടിക്കുന്നു.)

ഭാര്യ: ഇരുവരും കുടിച്ചു, ചായ (ചായ കുടിക്കുന്നു.)

[ഇരുവരും കൈകൊട്ടുന്നു.]

തിരശ്ശീല

## കഥാപാത്രങ്ങൾ

മി. നാഗപ്പ — പഞ്ചായത്തു ബോർഡു്
സ്ഥാനാത്ഥിയായ വക്കീൽ

മി. സുബ്ബപ്പ — അയാളുടെ ഏജൻറു്

രാമപ്പ, വെങ്കപ്പ, തിമ്മപ്പ — വോട്ടർമാർ

മി. നാഗയ്യ — മറെറാരു സ്ഥാനാത്ഥി,
ജമീൻദാർ

മി. ചെല്വവയ്യ — അയാളുടെ ഏജൻറു്

വീരയ്യ, നീലയ്യ — വോട്ടർമാർ

അപ്പയ്യ, ശികേര, ഹമ്മാബ്ബ — സ്ഥാനാത്ഥികളുടെ ജാതിയിൽ
പെടാത്ത വേറെ ജാതിക്കാരായ
വോട്ടർമാർ

പോളിങ്ങു് ഓഫീസർ

# നമ്മുടെ ജാതി

[നാഡ്യൂരു പോളിങ്ങ് ആപ്പീസിനു മുമ്പിൽ, നാഗപ്പയുടെ കക്ഷിയിലെ ഏജൻറും വോട്ടർമാരും ഒന്നിച്ചുകൂടിയിരിക്കുന്നു. വെററിലയടക്ക, ബീഡി, സിഗററ് എന്നിവ ധാരാളമായി വിതരണം ചെയ്യുന്നതിനുള്ള ഏർപ്പാട് നടന്നുകൊണ്ടിരിക്കുന്നു.]

സുബ്ബപ്പ: രാമപ്പ, നിങ്ങൾ മറെറാന്നും പറയേണ്ട. പ്രാണൻ പോയാലും നിങ്ങളുടെ വോട്ട് മറെറാരുത്തനു കൊടുക്കരുത്. ഞങ്ങളുടെ ആൾക്കാർ നിങ്ങളുടെ വീട്ടിൽ വരാനിരുന്നതാണ്. ബഹളത്തിനിടക്ക് സാധിച്ചില്ലെന്നു മാത്രം. പിന്നെ, നിങ്ങൾ ഞങ്ങളുടെ സ്വന്തക്കാരനെന്ന് അറിയുകയും ചെയ്യാമായിരുന്നു.

രാമപ്പ: സുബ്ബപ്പ, ആ ഒരൊററ സംഗതി മാത്രം മിണ്ടണ്ട. നാഗയ്യ എൻെറ ആളായിരിയ്ക്കെ, ഞാൻ മറെറാരാൾക്കു വോട്ടു കൊടുക്കുന്നതു ഭംഗിയല്ല. അദ്ദേഹത്തിനു എന്നെ വിശ്വാസമാണ്. ഞാൻ സ്വന്തം വീട്ടുകാരനെന്നാണു കരുതിയിരിക്കുന്നത്. അങ്ങനെയിരിക്കെ കഴുത്തറപ്പൻ പണി ഞാനെങ്ങനെ ചെയ്യും ?

സുബ്ബപ്പ: എന്താണീ പറയുന്നത് ? ജന്മിയാണെന്നുവെച്ച് പാട്ടച്ചീട്ടിൽ എഴുതിയിട്ടുണ്ടോ, വോട്ടു കൊടുക്കണമെന്ന് ? പിന്നെ, ചോദിക്കുന്നതെല്ലാം തരികയും ചെയ്യുമോ ?

രാമപ്പ: എനിക്ക് എത്രയോ ഉപകാരം ചെയ്തുതന്നിരിക്കുന്നു ! ഇനി മറെറാന്ന്. ഈ നാഗപ്പ എവിടത്തുകാരനാണ് ? നമ്മുടെ നാട്ടുകാരൻപോലും അല്ല.

സുബ്ബപ്പ: അതൊന്നു മാത്രം പറയേണ്ട. നാട്ടുകാരൻ അല്ലെങ്കിൽ എന്താണ്? നിങ്ങൾ നമ്മുടെ ജാതിയിലെ ഒരുത്തനല്ലേ ? 'അപ്പ' ജാതിയിൽ പിറന്ന് 'അയ്യ' ജാതിയിൽ പെട്ടവന് വോട്ടു കൊടുക്കുന്നതു നീതിയാണോ ? പറയുന്ന്. നോക്കു, ഇന്നത്തെ തിരഞ്ഞെടുപ്പുമത്സരത്തിൽ ഒററ സംഗതിയേ പ്രധാനമായിട്ടുള്ളു—ഒന്നുകിൽ 'അപ്പ' ജാതിക്കാരുടെ കൈ ഉയർന്നു നില്ക്കണം ; അല്ലെങ്കിൽ 'അയ്യ' ജാതിക്കാരുടെ. നമ്മുടെ

ജാതിക്കാരൻ മെമ്പറായാൽ ' അയ്യ ' ജാതിയിൽ പെട്ടവരുടെ വായിൽ പൂഴി...

രാമപ്പ: അത്തരം കശപിശയെല്ലാം ഏററിയിട്ട് എനിക്ക് എന്തു വേണം ? പറയു.

സുബ്ബപ്പ: നാല്ല കൊല്ലംകൊണ്ടു് ആകെ ' അപ്പ ' ജാതിക്കാരുടെ രാജ്യമാവണം. അല്ലാതെ ' അയ്യ ' ജാതിക്കാരുടെ ആവാൻമേല. ഇപ്പോൾത്തന്നെ ' അപ്പ ' ജാതിക്കാക്ക് ഒരു ബാങ്കായി; പേപ്പറായി. ഇനി നമ്മുടെ കൂട്ടക്ക് നമ്മുടെ കൂട്ടരുടെതന്നെ പീടിക, വക്കീലന്മാർ... എല്ലാം നമ്മുടെതന്നെ. ' അയ്യ ' ജാതിക്കാരുടെ ഹുങ്ക് ക്രമേണ കുറഞ്ഞുകൊണ്ടു വരണം.

രാമപ്പ: അതെല്ലാം ആയാൽ നല്ലതുതന്നെ. എനിക്കും സമ്മതമാണു്. നമ്മുടെ ജാതിക്കാരുടെ ബാങ്കിൽനിന്നു കടം വേണമെങ്കിൽ എളുപ്പത്തിൽ, കുറഞ്ഞ പലിശയ്ക്കു കിട്ടും. ഇപ്പോൾ നാഗയ്യയുടെ കടത്തിനു് എട്ടണ വെച്ചല്ലെ പലിശ ഈടാക്കുന്നതു്, എൻെറ കൈയിൽനിന്നു് ?

സുബ്ബപ്പ: അതു നിങ്ങൾക്കു് അറിയാവുന്ന സംഗതി. പിന്നെ എന്താണു് വിഷമം ? വാക്കു തരുന്നോ ?

രാമപ്പ: അതുമാത്രം പറയേണ്ട. അടുത്ത കൊല്ലം നോക്കാം.

സുബ്ബപ്പ: അടുത്ത കൊല്ലമോ ! ഇനിയത്തെ തിരഞ്ഞെടുപ്പ് മൂന്നു കൊല്ലം കഴിഞ്ഞിട്ടല്ലേ ? നിനക്കെന്താണ് അയാളോടു് ഇത്ര പ്രിയം ? അടുത്ത കൊല്ലം നിനക്കു നിലം പാട്ടത്തിനു തരില്ലാം, നാഗപ്പയെക്കൊണ്ടു്... വാക്കു തരു, വോട്ട് മററൊരു ജാതിക്കാരനു കൊടുക്കില്ലെന്നു്.

രാമപ്പ: എന്തായാലും... ഇത്തവണ എന്നെ ഒഴിവാക്കണം.

സുബ്ബപ്പ: എന്തായാലും കിന്തായാലും എന്നൊന്നും പറയേണ്ട. ... നിങ്ങൾ നാഗയ്യനു വോട്ടു കൊടുത്താൽ, ' അപ്പ ' ജാതിക്കാരുടെ പരദേവതയെ പിടിച്ചു് ആണയിടുന്നു... നോക്കിക്കോളു ...

രാമപ്പ: ഞാനെന്താണു പറയേണ്ടതു് ?

സുബ്ബപ്പ: ആകട്ടെ എന്നു്.

രാമപ്പ: ആകട്ടെ... എത്രയായാലും ' ജാതിയും ജാതിയും ഒന്നു്', ' നായയും നായയും ഒന്നു് '.

സുബ്ബപ്പ: ' അരസകേളൈ '...

(പാടി തുള്ളിച്ചാടുന്നു.)

[വെങ്കപ്പയും തിമ്മപ്പയും പ്രവേശിക്കുന്നു.]

ഏയ് വെങ്കപ്പ, ഏയ് തിമ്മപ്പ, നിങ്ങൾ പോയ കാര്യം എന്തെങ്കിലും ആയോ ? നമ്മുടെ ആൾ എവിടെ ? വന്നില്ലേ ?

വെങ്കപ്പ: ഒരു പുഴുവിനെപ്പോലും വിടാതെ എല്ലാവരേയും ഞാൻ കണ്ടുവന്നിട്ടുണ്ടു്. ഇത്തവണ നമ്മൾ മെമ്പർ ആയാൽ ' അപ്പ ' ജാതിക്കാർക്കു് വേറെ ഒരു സ്കൂൾ സ്ഥാപിക്കുമെന്നു പറഞ്ഞിട്ടുണ്ടു്. ബോർഡിലെ മാസ്റ്റർപ്പണിയെല്ലാം ' അപ്പ ' ജാതിയിൽപെട്ടവർക്കല്ലാതെ ' അയ്യ ' ജാതിയിൽപെട്ടവർക്കു കൊടുക്കില്ല എന്നും പറഞ്ഞിട്ടുണ്ടു്. നമ്മുടെ ഈ തിമ്മപ്പയ്ക്കു് ആ റോഡു കണ്ട്റാക്റ്റു് വേണമെന്നുണ്ടു്. അടുത്ത കൊല്ലം തരീയ്ക്കാമെന്നു പറഞ്ഞിട്ടുണ്ടു്. നമുക്കു മെമ്പർസ്ഥാനം കിട്ടിയാൽ പിന്നെ പ്രസിഡൻറു സ്ഥാനവും നമുക്കുതന്നെ. ' അയ്യ ' ജാതിയിലെ പയ്യന്മാർക്കു കിട്ടാൻപോകുന്നോ ?

സുബ്ബപ്പ: അതു് അങ്ങനെതന്നെ പറയണം... അതെല്ലാമിരിക്കട്ടെ. കാപ്പി, പലഹാരം അതെല്ലാം എന്തായി ? വോട്ടർമാർ വരുമ്പോഴേക്കു് എല്ലാം തൈയാറായില്ലെങ്കിൽ പിന്നെ എങ്ങനെയാ ? ആ കടക്കാരൻ ശാമനോടു പറഞ്ഞു് എല്ലാം ചട്ടംകെട്ടിയില്ലേ ?

വെങ്കപ്പ: അതുമാത്രം വലിയ ഒരു ചതിയായില്ലേ ? അയാളുടെ അടുത്തേക്കു ഞാൻ പോയി. ഞാൻ വായ തുറക്കുന്നതിനുമുമ്പേ നമ്മുടെ തിമ്മപ്പ ചോദിച്ചു, ഇതെല്ലാം ചെയ്യിട്ടു് കാപ്പിപലഹാരത്തിനു് ' അയ്യ ' ജാതിയിൽപെട്ടവനോടു പറയുകയോ എന്നു്.

സുബ്ബപ്പ: എന്നുവെച്ചാൽ ?

വെങ്കപ്പ: ശാമ ' അയ്യ ' ജാതിക്കാരനല്ലേ ? തുലഞ്ഞ ' അപ്പ ' ജാതിക്കാർ കാപ്പിഹോട്ടൽ ഇടാൻ പഠിക്കാഞ്ഞതു് വലിയ ഒരു ചതിയായില്ലേ ?

തിമ്മപ്പ: അടുത്ത തിരഞ്ഞെടുപ്പാവുമ്പോഴേക്കും ഞാൻ ഒരു ഹോട്ടൽ ഇടും. എൻെറ മകനു വേറെ വേലയും ഇല്ല.

സുബ്ബപ്പ: അടുത്ത തിരഞ്ഞെടുപ്പിനെപ്പററി ഇപ്പോഴെന്തിനു പറയുന്നു? ഇനി രണ്ടു മണിക്കൂറിനുള്ളിൽ നല്ല ചൂടുള്ള കാപ്പിയും പലഹാരവും തൈയാറായില്ലെങ്കിൽ വോട്ടർമാർ വിറളിപിടിയ്ക്കില്ലേ?

തിമ്മപ്പ: ഇന്ന് ഒരു കാര്യം ചെയ്യാം. ശർക്കരപ്പാനകം ഉണ്ടാക്കാം. അതു പോരേ?

സുബ്ബപ്പ: കൈകൊണ്ടു് കാപ്പി ഉണ്ടാക്കാൻ അറിയാൻ വയ്യെങ്കിലും 'അപ്പ' ജാതിക്കാരുടെ നാവിനു് അറിയാൻമേലേ, കാപ്പിയുടെ സ്വാദ്, എൻെറ സ്വാമി?

തിമ്മപ്പ: കാപ്പിക്കു് എന്താണത്ര വിശേഷിച്ചു്? ആ പാനകത്തിൽ കാപ്പിപ്പൊടി ഇടണം. അത്രതന്നെ. പാൽ ഒഴിക്കാൻ പററില്ല. അന്വേഷിച്ചാൽ ഇപ്പോൾ കിട്ടുകയും ഇല്ല.

വെങ്കപ്പ: ചൂടാക്കുന്നതോ?

തിമ്മപ്പ: നേരമായതുകൊണ്ടു് തണുത്തുപോയി എന്നു പറഞ്ഞാൽ കഴിഞ്ഞു.

സുബ്ബപ്പ: അങ്ങനെതന്നെ ആകട്ടെ. ഈ നിമിഷത്തിൽ സാധിക്കുന്നതു് ചെയ്യാം. പലഹാരമോ? 'അപ്പ' ജാതിക്കാർ വായ മധുരിക്കാതെ സന്തോഷിക്കില്ല.

തിമ്മപ്പ: ഹല്വ ഉണ്ടാക്കിയാൽ സന്തോഷിക്കും.

സുബ്ബപ്പ: ഹല്വ തന്നെ ആവാം. അതിൻെറ ചുമതല നിങ്ങൾക്കു്, ഹല്വയ്ക്കു വേണ്ടതെല്ലാം പറയൂ. അതു ഉണ്ടാക്കാതെ പററില്ല. നാഗപ്പയുടെ പേർ പറഞ്ഞു്, പീടികയിൽ നിന്നു് വേണ്ടതെല്ലാം വരുത്തിക്കോളൂ...

തിമ്മപ്പ: ഹല്വ ഉണ്ടാക്കാൻ എന്തെല്ലാം വേണം—കടലമാവു്, ശക്കര, കേസരി, ഏലക്ക—ഇതെല്ലാം വേണമെന്നു തോന്നുന്നു ... പിന്നെ... നെയ്യ്.

വെങ്കപ്പ: ശക്കരയോ പഞ്ചസാരയോ?

തിമ്മപ്പ: ഹല്വ വെളുത്തല്ലേ ഇരിക്കുക?

സുബ്ബപ്പ: എല്ലാം ആയി. ഇവിടെ വേണ്ടത്ര പച്ചപ്പയറിന്റെ മാവ്, എണ്ണ, നെയ്യ് എല്ലാം കൊണ്ടുവന്ന് ഉണ്ടാക്കു. ഹല്വ ഉണ്ടാക്കണം വേഗം. അധികം സമയമില്ല, ആളുകൾ വരാൻ.

തിമ്മപ്പ: ആവട്ടെ. എനിക്കു ഹല്വ തിന്നാൻ തലയിലെഴുതിയിട്ടുള്ളതുപോലെ ഉണ്ടാക്കാനും തലയിലെഴുതിയിട്ടുണ്ട് എന്നു തോന്നുന്നു.

[പോകുന്നു.]

സുബ്ബപ്പ: വെങ്കപ്പ, അതായോ?

വെങ്കപ്പ: അതെന്നുവെച്ചാലോ?

സുബ്ബപ്പ: ഇതേയ്?

വെങ്കപ്പ: ഇതെന്നുവെച്ചാലോ?

സുബ്ബപ്പ: ഇതേയ്... അങ്ങ്, ഇപ്പോൾ ഓർമ്മ വന്നു... മോട്ടോർ.

വെങ്കപ്പ: 'അയ്യ' ജാതിക്കാരുടെ കാപ്പി വേണ്ടെന്നു വെച്ച ശേഷം അവരുടെ മോട്ടോർ എങ്ങനെ ഉപയോഗിക്കും? ഈ പഞ്ഞംപിടിച്ച സ്ഥലത്ത് ഒററ മോട്ടോർ വേണ്ടേ? 'അപ്പ' ജാതിക്കാരുടെ കൈയിൽ ഇല്ലേ ഇല്ല. എന്തുമാകട്ടെ, അടുത്ത തിരഞ്ഞെടുപ്പിന് നാഗപ്പ ഒരു ലോറിതന്നെ സമ്പാദിയ്ക്കണം. 'അയ്യ' ജാതിക്കാർ ടാക്സിയിൽ എട്ടെട്ട് ആളുകളെ കൊണ്ടുവരുമ്പോൾ നമ്മുടെ ലോറിയിൽ അമ്പതാളുകളെ ഒററയടിക്ക് കൊണ്ടുവരാൻ കഴിയും.

സുബ്ബപ്പ: ഒന്നല്ല, നാലു ലോറി ശരിപ്പെടുത്തും. ഓർമ്മിച്ചിരുന്നെങ്കിൽ ഇത്തവണതന്നെ ഒരു ലോറിയോ ബസ്സോ ശരിപ്പെടുത്താമായിരുന്നു... ഇനി ഇപ്പോൾ അതൊന്നും ആലോചിക്കാൻ സമയമില്ല.

വെങ്കപ്പ: എന്നുവെച്ചാൽ, അവർ മോട്ടോറിൽ ആളുകളെ കൊണ്ടുവരുമ്പോൾ, നമ്മുടെ ആളുകൾ നടന്നുവരികയോ? അവർ ദേഷ്യപ്പെട്ട് നമ്മുടെ എതിരാളിക്കു വോട്ടു കൊടുത്താലോ?...

[ശികേര ആ വഴി വരുന്നു.]

സുബ്ബപ്പ: ഏയ് ശികേര, ഇങ്ങു വാ. ഇങ്ങു വരാനല്ലേ പറഞ്ഞത്?... നിന്റെ വോട്ട് നമുക്കല്ലേ?

ശികേര : നിങ്ങൾ മെമ്പറാവാൻ നില്ക്കുന്നുണ്ടോ ?

സുബ്ബപ്പ : ഞാനല്ലാന്നേയ് ! നമ്മുടെ ഏമാനൻ നാഗപ്പ നില്ക്കുന്നുണ്ട്.

ശികേര : നമ്മുടെ നാഗയ്യയോ ?

സുബ്ബപ്പ : ' നാഗയ്യ ' അല്ല, നാഗപ്പ. ഗുഡ്ഡംബെട്ടി നാഗപ്പയില്ലേ, അദ്ദേഹം. വലിയ ഒരു തറവാടി. നാലായിരം രൂപയുടെ കരംതീരുവ അങ്ങോരുടെ വല്യപ്പൻ കൊടുക്കുന്നു. അങ്ങോർക്കുമുണ്ട് സ്വന്തമായിട്ട് നല്ല ആസ്തി. ഒരു കുറവും ഇല്ല. തിന്നു തികട്ടാൻ പാകത്തിന്നുള്ള ത്രയുണ്ട് വീട്ടിൽ. അങ്ങനെയുള്ളവർ ബോർഡുമെമ്പർ ആവുന്നതു് ഒരു അലങ്കാരമാണ്.

ശികേര : അദ്ദേഹം വീട്ടിൽത്തന്നെയാണോ ഉണ്ണുന്നതു് ?

സുബ്ബപ്പ : പിന്നല്ലാതെ ? ഹോട്ടലിലാണോ ?... നിൻെറ വോട്ട് ആക്കാണ് ? അതിപ്പോൾ പറ. വോട്ട് കൊടുക്കാനല്ലേ വന്നിരിക്കുന്നതു്, നീ ?

ശികേര : അതിനുതന്നെ ആയിരിക്കണം.

സുബ്ബപ്പ : എന്നുവെച്ചാൽ... നിനക്ക് ഒന്നും അറിയില്ലെന്നോ ?

ശികേര : ഒന്നും എനിക്കറിയാൻ മേല. ഞങ്ങളുടെ പാതിരിയേമാൻ വിളിച്ചു. അദ്ദേഹം പറയുന്നവക്കു കൊടുക്കും. ' അപ്പ ' യ്ക്കെങ്കിൽ ' അപ്പ 'യ്ക്ക്. ' അയ്യ 'യ്ക്കെങ്കിൽ ' അയ്യ 'യ്ക്ക്.

സുബ്ബപ്പ : അദ്ദേഹവും നില്ക്കുന്നുണ്ടത്രെ.

ശികേര : അങ്ങനെയെങ്കിൽ നിങ്ങൾക്കുതന്നെ തരാൻ പറയാനും മതി. അദ്ദേഹത്തിനു വോട്ട് അധികമായാൽ മററുള്ളവക്ക് അദ്ദേഹം തന്നെ കൊടുക്കും.

സുബ്ബപ്പ : ഈ മന്തന് വോട്ട് എന്നുവെച്ചാൽ എന്തെന്ന് അറിയാൻ മേല. വെങ്കപ്പ, ഇവനെ വിട്ടുകളയാം, അല്ലേ ?

വെങ്കപ്പ : അങ്ങനെ വിടണ്ട... അററ കൈയിന്ന് ഒരു കാര്യമെങ്കിലും നീ ചെയ്യ്. പാതിരിയേമാനു കൊടുത്താലും വേണ്ടില്ല, ' അയ്യ 'യ്ക്കു കൊടുക്കരുതു്. അത്രമാത്രം ചെയ്താൽ മതി.

ശികേര : പാതിരിയേമാൻ പറയുംപോലെ ഞാൻ ചെയ്യും. അത്ര തന്നെ.

സുബ്ബപ്പ: ആകട്ടെ... ശികേര, നിന്റെ കൂട്ടത്തിൽപെട്ട വല്ല വക്കും നല്ല മോട്ടോർ ഉണ്ടോ?

ശികേര: ഇല്ലല്ലോ. ഇക്കൊല്ലം ഞാൻ തന്നെ ഒരെണ്ണം വാങ്ങണമെന്ന് ആലോചിക്കുന്നുണ്ട്...

സുബ്ബപ്പ: ഓ. അതെപ്പോഴാണോ!... നമുക്കു വേണ്ടതു് ഇപ്പോഴാണ്, ഇതാ, ഇപ്പോൾത്തന്നെ. നല്ല ഒരു വണ്ടിയുണ്ടെങ്കിൽ തൽക്ഷണം വേണം, ആളുകളെ കൊണ്ടുവരാൻ. ഒന്നുണ്ടായിരുന്നു. പക്ഷെ, കൈവിട്ടുപോയി...

ശികേര: അതിനെന്താണു വിഷമം? നമ്മുടെ ശീനയ്യയുടെ വണ്ടി ഇവിടെ ഉണ്ടല്ലോ. അതു് ഇന്നു വാടകയ്ക്കു പോവാൻ വഴിയില്ല.

സുബ്ബപ്പ: 'അയ്യ'യുടെ വണ്ടി വേണ്ടേ വേണ്ട. ഇനിമേൽ 'അയ്യ' ജാതിക്കാർ തൊട്ട വെള്ളംപോലും കുടിയ്ക്കില്ല, ഞങ്ങൾ 'അപ്പ' ജാതിക്കാർ.

ശികേര: 'അയ്യ' ജാതിക്കാരോട് എന്താണിത്ര ഈറ? ആയിക്കോട്ടെ. എനിക്കൊന്നും ഇല്ല... ഇനിയൊരിടത്തുണ്ട്, വണ്ടി —ആ നാരണപ്പയുടെ... ജാതിയും നിങ്ങളുടെ തന്നെ. പക്ഷെ കാളയുടെ ജാതി ഒന്നു വേറെയാണെന്നേയുള്ളു.

സുബ്ബപ്പ: എന്താണ്, കാളയുടെ ജാതി എന്നു കളിയാക്കുന്നതു്?

ശികേര: അങ്ങനെ ഒന്നുമില്ല. നാക്കു് പിഴച്ചുപോയി. നല്ല ജാതി കാളയല്ല എന്നു പറഞ്ഞതാണ്.

സുബ്ബപ്പ: എന്തെങ്കിലുമാകട്ടെ, വെങ്കപ്പ! താൻ ബംഡിമാളിൽ പോയി, അരമണിക്കൂറിനുള്ളിൽ, അഞ്ചെട്ടു വണ്ടിയെങ്കിലും സംഘടിപ്പിയ്ക്കു്. തിമ്മപ്പയുടെ ഫലുവ തെയാറാവുമ്പോഴേക്ക്, തന്റെ വണ്ടിയും തെയാറാവണം... ശികേര, നീ പാതിരിയേമാന്റെ അടുത്തു പോയി വാ... ഇന്നു് നമ്മുടെ പന്തലിൽ, വോട്ടിനു വരുന്നവർക്കെല്ലാം, ഫലുവ; പാനകം അല്ല കാപ്പി, വേണ്ടുവോളം കഴിയ്ക്കാമെന്ന് എല്ലാവരുടെ ചെവിയിലും ഒന്ന് എത്തിച്ചേക്കു്.

ശികേര: നിങ്ങൾ കാപ്പി എന്നു് എത്ര പറഞ്ഞാലും ശരി, ഞാൻ ഒരു കാര്യം പറയാമല്ലോ—ഒരു കുടം കാപ്പിയും ഒരു

ഗ്ലാസ്സ് കള്ളും സമം. അതിന്റെ ഫോഴ്സെവിടെ? ഇതിന്റെ ഫോഴ്സെവിടെ? (പോകുന്നു.)

സുബ്ബപ്പ: ശിക്കേര പറഞ്ഞതും ശരിയാണ്... ആ ജാതിക്കാരുടേയും ഈ ജാതിക്കാരുടേയും ചില്ലറ വോട്ടുകൾ കിട്ടുന്നതിന് ശിക്കേര പറഞ്ഞ ഉപായമാണ് ഉത്തമം... രഹസ്യമായിട്ട് അതും സ്വല്പം വരുത്തിവെച്ചാലോ...

വെങ്കപ്പ: എന്ത്? നമ്മൾ അത്തരം പണി ചെയ്യുകയോ?

സുബ്ബപ്പ: നമ്മുടെ ജാതിക്കാരെക്കൊണ്ടു ചെയ്യിയ്ക്കില്ല. ശിക്കേരയെപ്പോലെ ഉള്ളവരെ അതിനു വിട്ടാൽ മതി. അത്രയും ചെയ്താൽ അവന്റെ വോട്ടും നമുക്കു കിട്ടും... ആ അയ്യ ഉണ്ടല്ലോ, മററു ജാതിക്കാരുടെ വോട്ടെല്ലാം തനിക്കു കിട്ടുമെന്ന് ഉറപ്പിച്ച് കുത്തിയിരിക്കയാവും. അതാവണം, അയാളുടെ ഒരു ധൈര്യം... വരു, എന്തെങ്കിലും ഒന്നു ചെയ്യണം. നമ്മുടെ ഏമാൻ വരുംമുമ്പേ എല്ലാം ഏർപ്പാടാവണം. (ഇരുവരും പോകുന്നു.)

['അയ്യ'യുടെ പാർട്ടിയിലെ ഏജൻറായ ചെല്വയ്യ, മാദയ്യ, വീരയ്യ, നീലയ്യ എന്നിവർ പ്രവേശിക്കുന്നു.]

ചെല്വയ്യ: ഇന്ന് നമ്മുടെ മീശ മേലോട്ടാവുമെന്ന് കരുതിക്കോളിൻ. 'അപ്പ' ജാതിക്കാരുടെ വോട്ടും ഉള്ളുകളെ കിട്ടാൻ വേണ്ട വേല ചെയ്തിട്ടാണു ഞാൻ വന്നിരിക്കുന്നത്. അവിടെ വോട്ടു കൊടുത്ത് വരേണ്ട താമസം, ഇവിടെ സദ്യ റെഡി... ബോളി, ലാഡു, പായസം... എല്ലാം റെഡിയാക്കിക്കഴിഞ്ഞു... ചെറിയ അരികൊണ്ടാണ് ചോറ് വെച്ചിരിക്കുന്നത്, ഞാൻ... അത്രയ്ക്ക് ഉണ്ടോ, 'അപ്പ' ജാതിക്കാരുടെ തലയിലെഴുത്ത്! ഉണ്ടാവാൻ സാധ്യമേ അല്ല...

നീലയ്യ: ആ നാഗപ്പയ്ക്ക് ഭ്രാന്തല്ലേ? അയാൾക്ക് ഒരു മെമ്പറാവണമെന്ന് എന്താണിത്ര ഒരു പൂതി? ബോർഡ് കസേരമേൽ ഇരിയ്ക്കാൻ തക്ക യോഗ്യതയുണ്ടോ, അയാൾക്ക്? അയാൾക്കു വേണ്ട, 'അപ്പ' ജാതിക്കാർക്കു തന്നെ ഉണ്ടോ? കാട്ടുമനുഷ്യരെപ്പോലെ അങ്ങുമിങ്ങും തെണ്ടി കഞ്ഞി കുടിക്കുന്നതിനു പകരം 'അയ്യ' ജാതിക്കാരുടെ നേരേ അസ്ത്രം പ്രയോഗിക്കുക എന്നുവെച്ചാലോ?

ചെല്ലവയ്യ: ഇതു് അവസാനത്തെ പോരാട്ടമായിരിക്കും, നോക്കിക്കോളിൻ. ഇനിമേൽ 'അപ്പ' ജാതിക്കാരുടെ അവതാരം തന്നെ നശിച്ചുവെന്നു് ധരിച്ചോളിൻ. ഇനിമേൽ അടുക്കളയിൽനിന്നു് അരമനവരെ 'അയ്യ' ജാതിക്കാരുടെ ആയിരിക്കും കാര്യസ്ഥത...ഇനിമേൽ 'കൊടുത്തുവാങ്ങൽ' മുതലായതെല്ലാം 'അയ്യ' ജാതിക്കാർ തമ്മിൽ വേണം, 'അപ്പ' ജാതിക്കാരുടെ അടുത്തു പോവുകയേ അരുതു് എന്നാണു്, നമ്മുടെ മഠക്കാരും പറയുന്നതു്... ഈ പാതിരിമതക്കാർ ചെയ്യുംപോലെ നമുക്കും ഉറച്ചുനില്ക്കണം. അല്ലാതെ വഴിയില്ല... ഇന്നു് 'അപ്പ' ജാതിക്കാരെ ബോർഡുമെമ്പർ ആവാൻ വിട്ടാലുണ്ടല്ലോ, നാളെ അവർ നമ്മുടെ നെഞ്ഞത്തു് കയറി കുത്തിയിരിക്കും...

മാദയ്യ: ഞാൻ പറഞ്ഞതാണു്, ഈ തവണ നാഗയ്യ നില്ക്കുന്നില്ല, പകരം ആ ശീനയ്യ നില്ക്കുമെന്നു്.

ചെല്ലവയ്യ: ശീനു നില്ക്കുമെന്നോ! കഞ്ഞിക്കു ഗതിയില്ലാത്തവൻ! നാലു കൈയുള്ള കുപ്പായമിട്ട ഒരു വക്കീലാണു് താൻ എന്നൊരു ഗർവ്വമാണു് അയാൾക്കു്! എട്ടണയ്ക്കു് സ്വത്തില്ല. അവനെപ്പോലെ നൂറു് കൃഷിക്കാരുണ്ടു്, നാഗയ്യയുടെ കീഴിൽ! ആ പയ്യനു് ബോർഡുമെമ്പർ ആവാനുള്ള മോഹം അത്രയ്ക്കുണ്ടോ. നാഗയ്യയെപ്പോലുള്ളവർ ഉള്ളപ്പോൾ അവൻ മെമ്പർ ആവുക എന്നുവെച്ചാൽ നാമെല്ലാവരും ചത്തതിനു തുല്യമാവില്ലേ?... ഇത്തവണ മെമ്പർ മാത്രമല്ല, പ്രസിഡൻറും ആവും നാഗയ്യ... നോക്കിക്കോളിൻ.

മാദയ്യ: അദ്ദേഹം പ്രസിഡൻറായാൽ നമ്മുടെമേൽ ചുമത്തിയിട്ടുള്ള തൊഴിൽകരം റദ്ദാവില്ലേ?

ചെല്ലവയ്യ: 'അയ്യ' ജാതിക്കാരുടെ തലയിലുള്ള ചുമടെല്ലാം 'അപ്പ' ജാതിക്കാരുടെ മുതുകത്തു് ഇറക്കിവെയ്ക്കണം... അതെല്ലാം ഇരിക്കട്ടെ, മാദ. മോട്ടോറിനു പറഞ്ഞേല്പിച്ചില്ലേ?

മാദയ്യ: അതു പറയാൻ മറന്നേ പോയി. അയാളുടെ വണ്ടി, ഈ ദിവസം നോക്കിയിട്ടെന്നപോലെ, തകരാറിലായി കിടക്കുകയാണു്. വേറെ ഒന്നും കിട്ടിയതും ഇല്ല.

ചെല്ലവയ്യ: അതു് റിപ്പേർ ചെയ്യാനാവില്ലേ? എല്ലാം നുണ. തനി നുണ. ഇന്നു് കാലത്താവും അങ്ങനെ ആയതു്. അയാളുടെ

ന്നോട്ടും കാശിലാവും. 'അപ്പ' ജാതിക്കാക്ക് വാക്കു കൊടു ത്തിട്ടുണ്ടോ ആവോ ?

മാദയ്യ : എന്തോ കഥ... പക്ഷെ മോട്ടാറില്ലാതെ ഒരു പണിയും ആവില്ല. വലിയ വലിയ 'അയ്യ'ന്മാരെയെല്ലാം നടത്തി ക്കൊണ്ടു വരാൻ ഒക്കുമോ ?... അയാൾക്കു നൂറു രൂപ ജാസ്തി കൊടുത്താലും തരക്കേടില്ല.

ചെല്ലവയ്യ : പണമെല്ലാം കൊടുക്കാം. പക്ഷെ, അവൻ സ്വന്തം ജാതിക്കാരനായിട്ടും എതിർകക്ഷിയിൽ ചേർന്നാലുണ്ടല്ലോ, അവൻെറ ഗതി മോക്ഷമെന്നു വിചാരിച്ചോളിൻ... ആകട്ടെ. ആ നീലയ്യയോട്ട് നാലു കാളവണ്ടി പറഞ്ഞേല്പിച്ചേക്കണം. വേണ്ടിവരില്ല. എന്നാലും ഇരുന്നോട്ടെ... ഇപ്പോൾ എത്ര മണിയായി ?

[മാമുംജി മുത്തപ്പൻ പ്രവേശിക്കുന്നു.]

മാദയ്യ : ഈ മാമുംജിക്കും ഒരു വോട്ട് ഉണ്ടാവില്ലേ ?

ചെല്ലവയ്യ : ഉണ്ട്. അവനോടു സംസാരിക്കാനേ മറന്നുപോയി. ഏയ് മാമുംജി, ഇവിടെ വാ.

മാമുംജി : എന്നെ വിളിച്ചോ ?

ചെല്ലവയ്യ : ഉവ്വ്, നിൻെറ വോട്ട് ആൎക്കു കൊടുക്കാനാണ് വിചാരിച്ചിരിക്കുന്നത് ?

മാമുംജി : നമ്മുടെ അമ്മദ് മെമ്പർ ആവുന്നെന്നു പറഞ്ഞു. നമ്മുടെ ജാതി വിട്ട് മറെറാരുത്തന് എങ്ങനെ കൊടുക്കും ?

ചെല്ലവയ്യ : എടa ഭ്രാന്ത, നിൻെറ അമ്മദ് പിൻവലിച്ചു. നമ്മുടെ ഏമാൻ പറഞ്ഞിട്ടാണ് പിൻവലിച്ചതും.

മാമുംജി : എനിക്ക് അറിയാൻമേല. നമ്മുടെ അമ്മദിൻെറ 'മെമ്പറി' പോയോ ?

ചെല്ലവയ്യ : അതുകൊണ്ടാണു ചോദിച്ചതു്, നിൻെറ വോട്ട് ആൎക്കാണെന്ന് ? നമ്മുടെ ഭാഗയ്യക്കു് തീർച്ചയായും കൊടു ക്കണം.

മാമുംജി : അമ്മദിനു് ഞാനെൻെറ വോട്ട് ഉറപ്പിച്ചുകഴിഞ്ഞു. അതു് ഇനി മറെറാരുത്തനു് എങ്ങനെ കൊടുക്കും ? നമ്മുടെ ജാതിയിലെ മെമ്പർ ഇല്ലെങ്കിൽ വോട്ടും വേണ്ട, ഒന്നും വേണ്ട.

ചെല്ലവയ്യ: അങ്ങനെയല്ല സായ്‌വേ. അമ്മദിനു് അതുകൊണ്ടു പ്രയോജനമില്ല. നമുക്ക തരു. അമ്മദ്ദ് മെമ്പറാവാൻ യിന്നിട്ടുമില്ലല്ലോ.

മാമുംജി: നാഗപ്പയും അങ്ങനെതന്നെയാണു പറഞ്ഞതു്.

ചെല്ലവയ്യ: പക്ഷെ, നാഗപ്പയ്ക്കു മാത്രം കൊടുക്കരുതു്. തീർച്ചയായും കൊടുക്കരുതു്. നിൻെറ വോട്ടു് നാഗയ്യയ്ക്കു കൊടുക്കണം. നിൻെറ ഒരു വോട്ടിനു് ഒരു രൂപ ദക്ഷിണ തരുവിയ്ക്കാം.

മാമുംജി: ഒരു രൂപ തരുമോ? അങ്ങനെയാണെങ്കിൽ ഞാൻ നിങ്ങൾക്കു് രണ്ടു വോട്ടു തരാം.

ചെല്ലവയ്യ: നിനക്കു് ഒരു വോട്ടല്ലേ ഉള്ളൂ.

മാമുംജി: എന്നുവെച്ചാൽ... എനിക്കു് അല്പം ബുദ്ധിമുട്ടുണ്ടു്... അടുത്ത തവണത്തെ വോട്ടും ഇപ്പോൾതന്നെ തരാം—രണ്ടു രൂപ തന്നാൽ.

ചെല്ലവയ്യ: എന്തായാലും ഇപ്പോഴത്തെ ഒരു വോട്ടു് താ.

മാമുംജി: അതു നമ്മുടെ അമ്മദിനോടു ചോദിച്ചിട്ടു് തരാം... ആട്ടെ. നിങ്ങൾ എപ്പോൾ തരും, രൂപ?

ചെല്ലവയ്യ: വോട്ടു് തന്ന ഉടൻ.

മാമുംജി: അതു നല്ല കച്ചവടമാണല്ലോ.... ഇപ്പോൾത്തന്നെ രൂപ തന്നാൽ എൻെറ വോട്ടു് നിങ്ങൾക്കു്. അല്ലെങ്കിൽ അമ്മദിനു്.

ചെല്ലവയ്യ: ഇതാ പിടിച്ചോ, രൂപ. ഇനി വിശ്വാസമായില്ലേ?

മാമുംജി: വെറും ഒരു രൂപയല്ലേ തന്നുള്ളൂ, നിങ്ങൾ!

ചെല്ലവയ്യ: (ഒരു രൂപ കൂടി കൊടുത്തിട്ടു്) മതിയായില്ലേ? ഇനി നാഗപ്പ പണം തന്നാൽ വാങ്ങരുതു്.

മാമുംജി: അന്നേരം ഇതു നിങ്ങൾക്കു തിരിച്ചു തന്നേക്കാം.

ചെല്ലവയ്യ: അതു വേണ്ട. രണ്ടുപേരുടെ പണവും നീ എടുത്തോ. പക്ഷെ, വോട്ടു് മാത്രം അദ്ദേഹത്തിനു കൊടുക്കാതെ ഞങ്ങൾക്കു തന്നാൽ മതി, മനസ്സിലായോ?

മാമുംജി: വോട്ടു് അമ്മദിനോടു് ചോദിച്ചിട്ടു തരാം.

ചെല്ലുവയ്യ: എടോ, നിന്റെ അമ്മദ്ദ് തുലയട്ടെ... നീ ആ രൂപ ഇങ്ങോട്ടു താ.

മാദയ്യ: വേണ്ട, രൂപ എടുത്തോട്ടെ. ഇവന്റെ അമ്മദ്ദും നമ്മുടെ ഏമാനും ചേന്ന്, ഒരുമിച്ച് പണിയെടുക്കാൻ തീർച്ചപ്പെടുത്തി കഴിഞ്ഞു. ഇപ്പോൾ ഇവൻ പൊയ്ക്കോട്ടെ... എടോ, ഇവന് അമ്മദിനെപ്പററിയല്ലാതെ മറെറാരു ചിന്തയില്ലല്ലോ.

ചെല്ലുവയ്യ: പോളിങ്ങ് ആഫീസർ വന്നപോലെ ഉണ്ടല്ലോ. നമ്മുടെ ഏമാൻ എങ്ങു പോയോ? ഇനി എന്തെല്ലാമുണ്ട്, ചെയ്യാൻ കിടക്കുന്നു.

[പോളിങ്ങ് ആഫീസർ ഒരു പെട്ടിയും താങ്ങിപ്പിടിച്ച് അകത്തേക്കു പോവുന്നു. ജനങ്ങൾ ഇറയത്തു് കൂട്ടംകൂടുന്നു. ഇരു കക്ഷിയിൽ പെട്ടവരും ഉണ്ടു്. നാഗപ്പ, നാഗയ്യ മുതലായവർ വരുന്നു.]

നാഗപ്പ: സുബ്ബപ്പ, എല്ലാം ശരിയായില്ലേ—വന്നവക്ക് കാപ്പി-പലഹാരങ്ങൾ, വരാനുള്ളവക്ക് മോട്ടോർ, അങ്ങനെ എല്ലാം ശരിയായില്ലേ?

സുബ്ബപ്പ: ഇതാ, വന്നുവല്ലോ നമ്മുടെ തിമ്മപ്പ. അയാളുടെ വക യാണ് ഇന്നത്തെ ഹല്വവയും കാപ്പിയും... (തിമ്മപ്പ വരുന്നു.) ഏയ് തിമ്മ, ഹല്വ തെയ്യാറായില്ലേ?

തിമ്മപ്പ: ഓ. എല്ലാം റെഡി. പക്ഷെ അല്പം 'പാകം' കുറവായിപ്പോയോ എന്നു സംശയം. ഹല്വക്കു് അല്പം വെള്ളം കൂടിപ്പോയി എന്നു തോന്നുന്നു. കാപ്പിക്ക് വെള്ളം പാകമായിട്ടുണ്ടു്. ഹല്വക്കു് കുറച്ചുകൂടി മാവു് ചേത്തു് രംഗ ശരിപ്പെടുത്തുന്നുണ്ടു്. ഇതാ, ഇപ്പോൾ ഞാൻ വരാം...

നാഗപ്പ: മോട്ടോറിന്റെ കാര്യം എന്തായി? ഞാൻ ആ ടാക്സി ക്കാരനോടു പറഞ്ഞിട്ടുണ്ടായിരുന്നു. ഇനിയും വന്നില്ലേ, അയാൾ?

സുബ്ബപ്പ: അതു് 'അയ്യ' ജാതിക്കാരുടെയല്ലേ? അതുകൊണ്ടു് ഞാൻ വേണ്ടെന്നു പറഞ്ഞു. എന്നിട്ട് കാളവണ്ടി ഏർപ്പാടു ചെയ്തു.

നാഗപ്പ: എടോ, അതല്ല ബുദ്ധി. 'അയ്യ'ജാതിക്കാരേക്കാൾ അധികം നമ്മൾ ആളുകളെ സന്തോഷിപ്പിക്കണം. എന്നാലേ നമ്മുടെ മീശ പൊങ്ങിനിൽക്കുകയുള്ളു.

സുബ്ബപ്പ: എന്നാലും അതു ശരിയല്ല. ഒററക്കാശും 'അയ്യ'ജാതിക്കാരുടെ കൈയിൽ പോവാതെ നമുക്കു നോക്കണം. നിങ്ങൾ ഒട്ടും വിചാരപ്പെടണ്ട. ഇപ്പോൾ വരും, നാലു കാളവണ്ടി... അതിരിക്കട്ടെ. ഞാൻ ഒരു കാര്യം ആലോചിക്കുകയായിരുന്നു. നമ്മുടെ 'അപ്പ'ജാതിക്കാർ 'അയ്യ'ജാതിക്കാരുടെ കൃഷി നടത്താൻ പോകരുതു്. അവർ മണ്ണു തിന്നട്ടെ, അട്ടത്ത കൊല്ലം.

നാഗപ്പ: അതുതന്നെയാണു് ഞാനും ആലോചിക്കുന്നതു്. അതെല്ലാം മെല്ലെ ചെയ്യാം...

[ശികേര പ്രവേശിക്കുന്നു.]

ശികേര വന്നു. അവനെ അകത്തേക്കു കൂട്ടിക്കൊണ്ടു പോ, സുബ്ബു. കാപ്പിയും ഹല്വയും കൊടുക്കു്, ഇങ്ങു് എത്തിയ ഉടൻ.

ശികേര: ഹല്വയും കാപ്പിയും വല്ലില്ലാത്തവർക്കു്. നല്ല ഫോഴ്സുള്ളതു് ഉണ്ടെങ്കിൽ മാത്രം, എന്റെ വോട്ടു്...

സുബ്ബപ്പ: നീ പറഞ്ഞതു് ഏപ്പാടു ചെയ്തിട്ടുണ്ടു്, ശികേര. നീ വോട്ടു ചെയ്യു്, വാ. എല്ലാം റെഡി.

ശികേര: ഉറപ്പല്ലേ... കള്ളു്...

സുബപ്പ: അതേ, അതുതന്നെ... പോ, വോട്ടു് ചെയ്തിട്ടു വാ.

ചെല്വയ്യ: ശികേര, അവിടെ നിൽക്കു്. നാഗയ്യ വിളിക്കുന്നുണ്ടു്.

ശികേര: സലാം, സ്വാമി. വോട്ടിനു വന്നതാണു്.

നാഗയ്യ: നമുക്കല്ലേ, നിന്റെ വോട്ടു്? വേറെ ആർക്കും കൊടുക്കരുതു്.

ശികേര: പാതിരിയേമാനും അതുതന്നെയാണു പറഞ്ഞതു്.

നാഗയ്യ: നമുക്കു തരാനല്ലേ പറഞ്ഞതു്?

ശികേര: അദ്ദേഹത്തിനു് എന്നു്...

നാഗയ്യ: അദ്ദേഹത്തിന് എന്നുവെച്ചാലോ. ശികേര, പാതിരിയേമാന് എന്തിനാണു വോട്ട്?... നീ ഇങ്ങോട്ടു വാ. കൈ നീട്ട്... (രൂപ വെച്ചുകൊടുക്കുന്നു, കൈയിൽ.)

സുബ്ബപ്പ: ഛേ. കാര്യം കുഴപ്പമായോ... ശികേര, ഇങ്ങു വാ. ഞങ്ങൾ ഇരട്ടി തരാം; വോട്ടു ചെയ്തതിനുശേഷം തന്നാൽ മതി എന്നു കരുതി. (അവൻെറ കൈ വലിക്കുന്നു. മറെറ കൈയിൽ ഒരു രൂപ വെച്ചുകൊടുത്തിട്ട്) ഇനി വോട്ടു ഞങ്ങൾക്കല്ലേ? വാക്കു താ...

നാഗയ്യ: ശികേര, നാട്ടുകാർക്കും സ്വന്തക്കാർക്കും വിട്ട് വേറെ ആർക്കും കൊടുക്കേണ്ട.

സുബ്ബപ്പ: ഞങ്ങളുടെ നാഗപ്പ ഒരു കാട്ടുമൂലയിൽ കിടക്കുന്നവനല്ല. അദ്ദേഹം മെമ്പറായി, പ്രസിഡൻറിൻെറ സ്ഥാനം കിട്ടിയാൽ നിനക്ക് ഒരു പ്യൂണിൻെറ പണിയെങ്കിലും കിട്ടും.

ശികേര: ആകട്ടെ, വോട്ട് ചെയ്തപോലെ കരുതിക്കോളിൻ.

സുബ്ബപ്പ: ഞങ്ങളെയാണ് പാതിരി സഹായിക്കുന്നതു്. നിൻെറ വോട്ട് ഞങ്ങൾക്കു തരണം.

ശികേര: ആകട്ടെ, സ്വാമി...

നാഗയ്യ: ശികേര, 'നാഗയ്യ' എന്നുള്ള സ്ഥലത്ത് ശീട്ട് ഇടണം, മനസ്സിലായോ?

ശികേര: (ചെവിയിൽ) എല്ലാം ശരി, സ്വാമി.

[അകത്തേക്കു പോകുന്നു.]

നാഗയ്യ: രാമപ്പ, അകത്തേക്കു പോവു. ഇവിടെ നിൽക്കണ്ട... തൻെറ ചേരിയിൽ ഉള്ളവരെല്ലാം വന്നില്ലേ. എല്ലാവരും വരിവരിയായി പോയി വോട്ട് ചെയ്തിട്ടു വരിൻ. അടുത്ത കൊല്ലം നിങ്ങൾക്ക് പാട്ടം ഇളവു ചെയ്തുതരാം.

നാഗപ്പ: സുബ്ബപ്പ, അയാൾ നമ്മുടെ ജാതിക്കാരനല്ലേ? എന്താണ് വിട്ടുകളഞ്ഞതു്? ഇതാണ് വിഡ്ഢിത്തം. നമ്മുടെ ജാതിക്കാരുടെ വോട്ട് നമുക്കല്ലാതെ...

സുബ്ബപ്പ: അങ്ങു മിണ്ടാതിരിക്കു. ഞാൻ അയാളെ അപ്പോഴേ തിരിച്ചിട്ടാണു വന്നിരിക്കുന്നതു്.

നാഗയ്യ: രാമപ്പ, എതിർകക്ഷിക്കാർ രൂപ തന്നാൽ കീശയിൽ ഇട്ടോ. എന്നിട്ട് അകത്തു പോയി അവരെ ഗോപി തൊട്ടുവിച്ചിട്ടു വാ. അവരുടെ കാശു വിടണ്ട.

രാമപ്പ: എൻെറ ജോലി എനിക്കറിയാം. (മുന്നോട്ടു വരവേ, സുബ്ബപ്പ അയാളുടെ കൈയിൽ രൂപ വെച്ചുകൊടുക്കുന്നു.)

സുബപ്പ: രാമപ്പ, താൻ വന്നോ! താൻ അവരുടെ മുമ്പിൽ എതിരൊന്നും പറയേണ്ട. വോട്ട് ചെയ്യുംനേരം ഞങ്ങൾക്കു ചെയ്താൽ മതി. രഹസ്യമായിട്ട്, അവരെ ഗോപി തൊട്ടുവിച്ചാൽ മതി.

രാമപ്പ: ഗോപി തൊട്ടുവിക്കുന്ന കാര്യം ഞാനേററു. അതു ഞാൻ ചെയ്തോളാം. അകത്തേക്കു പോവട്ടെ? (അകത്തേക്കു പോവുന്നു.)

സുബപ്പ: ഏയ്, വെങ്കപ്പ, തിമ്മപ്പ! നിങ്ങൾ ആദ്യമേ വോട്ട് ചെയ്തിട്ടു വരിൻ. എതിർകക്ഷിക്കാരുടെ ഈരണ്ടു രൂപയും വാങ്ങിക്കോളിൻ...

ചെല്ലവയ്യ: ഏയ്, നീല, മാദ! ഇവിടെ വെറുതെ നില്ക്കണ്ട. വേഗം വോട്ട് ചെയ്തിട്ടു വരിൻ. ഇനി വരുന്നവരെ പരിചരിക്കാൻ ആൾക്കാർ വേണ്ടേ? മറേറ കൂട്ടരിൽനിന്നു കിട്ടുന്ന 'ദക്ഷിണ' മാത്രം വിട്ടുകളയരുത്. മനസ്സിലായോ?

[അവർ അകത്തേക്കു പോവുന്നു. ഇനിയും ജനങ്ങളുടെ ബഹളം തുടരുന്നു. മാമുംജി പ്രവേശിക്കുന്നു.]

നാഗയ്യ: മാമുംജി, ഇവിടെ വാ... അമ്മദുതന്നെ പറഞ്ഞിട്ടുണ്ട്, നിങ്ങളുടെ ജാതിക്കാരുടെ വോട്ടെല്ലാം എനിയ്ക്കാണെന്നു്.

മാമുംജി: ഞങ്ങളുടെ വോട്ടെല്ലാം അമ്മദ് പറയുംപോലെ. അങ്ങോർ പറയുംപോലെയേ ഞങ്ങൾ ചെയ്യൂ.

നാഗയ്യ: അങ്ങനെതന്നെ വേണം, ജാതിയിലുള്ള് ഒരു അഭിമാനം! മാമുംജി, ആ കക്ഷിക്കാർ തൻെറ തല തിരിച്ചു കളയും. കരുതിയിരിക്കണം, കേട്ടോ.

സുബ്ബപ്പ: മാമുംജി, ഇങ്ങ് വാ. താൻ വഴിയിൽ പോകുന്നവരെ അങ്ങനെ വിശ്വസിക്കണ്ട. നാഗപ്പ ഏമാൻ ഉള്ളപ്പോൾ താൻ എന്തിനാണ് 'അയ്യ' ജാതിക്കാർക്ക് വോട്ടു

കൊടുക്കുന്നതു്? പ്രാണൻ പോയാലും ശരി, തന്റെ വോട്ട് ഞങ്ങൾക്കുതന്നെ തരണം. എന്താ, മനസ്സിലായോ?

മാമുംജി: നിങ്ങൾക്കു വോട്ടു തന്നാൽ പ്രാണൻ പോവുമോ?

സുബ്ബപ്പ: അതല്ല, അപ്പൂപ്പ! ഇന്നത്തെ സമരത്തിൽ ഞങ്ങൾ ജയിച്ചാൽ, നിങ്ങൾക്കുവേണ്ടി ഒരു ഉർദു സ്കൂൾ സ്ഥാപിക്കും, തീർച്ചയായിട്ടും.

മാമുംജി: കൊറാൻ സ്കൂളും സ്ഥാപിക്കില്ലേ? അങ്ങനെ ഒരു സ്കൂൾ ഇല്ലാത്തതുകൊണ്ടു് ഞങ്ങളുടെ ജാതിക്കാർക്കു് വലിയ തൊന്തരവുണ്ടു്.

നാഗപ്പ: ഒരു ഉർദു സ്കൂൾ തീർച്ചയായും സ്ഥാപിക്കും. അതു പോലെ നമ്മുടെ 'അപ്പ' ജാതിക്കാർക്കും ഒരു സ്കൂൾ സ്ഥാപിക്കണമെന്നുണ്ടു്. നമ്മുടെ കുഞ്ഞുങ്ങൾ കണ്ണിൽക്കണ്ട 'അയ്യ' ജാതിക്കാരോടൊപ്പം കുത്തിയിരുന്നു പഠിക്കുന്നതു് കൊള്ളില്ല. ഒരു ബോർഡിങ്ങും ഉണ്ടാക്കണമെന്നുണ്ടു്... ആകട്ടെ, അകത്തേയ്ക്കു് പൊയ്ക്കോ. 'അയ്യ'യ്ക്കു് ഒരു ഗോപി തൊട്ടുവിച്ചിട്ടു് വാ.

മാമുംജി: അമ്മദും അതുതന്നെയാണു് പറഞ്ഞതു്. (ആത്മഗതം) ഞങ്ങളുടെ അമ്മദിനല്ലാതെ ഇയ്യാൾക്കു് ഞാൻ വോട്ടു കൊടുക്കുമോ? (പോകുന്നു.)

[ശികേര പുറത്തേയ്ക്കു വരുന്നു.]

ശികേര: എല്ലാം ആയി, സ്വാമി.

നാഗയ്യ: എനിയ്ക്കുതന്നെ അല്ലേ?

ശികേര: ഞാൻ ആദ്യം പറഞ്ഞപോലെതന്നെ ചെയ്തിട്ടു വന്നു. ഇനി എന്റെ ഫോഴ്സ് വരട്ടെ.

സുബ്ബപ്പ: ഇയ്യാളെ ഫോഴ്സിന്റെ പന്തലിലേയ്ക്കു് കൂട്ടിക്കൊണ്ടു പോ, വെങ്കപ്പ.

നാഗപ്പ: (പുറത്തേയ്ക്കു വന്നവരോടു്) ഇതുവരെ ചെയ്തവരിൽ അധികംപേരും മറ്റേ കൂട്ടരെ ഗോപി തൊട്ടുവിച്ചിട്ടുണ്ടാകുമല്ലോ, ഇല്ലേ?

രാമപ്പ: അദ്ദേഹം ഒരു മെമ്പറാവാൻ പോവുന്നുണ്ടോ, ഈ ജന്മത്തിൽ? എന്തുണ്ടു് ഒരു യോഗ്യത?

നാറയ്യ: ചെല്ലവയ്യ, ഇതുവരെയുള്ള സ്ഥിതി എങ്ങനെ ?

ചെല്ലവയ്യ: 'അപ്പ' ജാതിക്കാരെല്ലാം വിഡ്ഢികളായി ! പണം ഉണ്ടായാൽ എല്ലാം ആയി എന്നാണ് വിചാരം ! 'അയ്യ' ജാതിക്കാൎക്കുള്ള മൂള എങ്ങനെയുണ്ടാവും, അവൎക്ക് ?

[ അപ്പയ്യ പ്രവേശിക്കുന്നു. ]

എയ്, അപ്പയ്യ, വാ, വാ !... വോട്ടുചെയ്തു വരേണ്ട താമസം, ഭക്ഷണം റെഡി...

സുബ്ബപ്പ: എയ്, അപ്പയ്യ, ഫലവഹം കാഫിയും ഞങ്ങൾ 'അപ്പ' ജാതിക്കാരാണ് തെയ്യാറാക്കിയിരിക്കുന്നത്. ഇനി മേൽ 'അയ്യ' ജാതിക്കാരുടെ ഹോട്ടൽ നിന്നു എന്നു കരുതിക്കോ.

ചെല്ലവയ്യ: ഹഹ! ഇനി എവിടെയാണ് ക്ഷാമകാലം ! 'അപ്പ' ജാതിക്കാർ ഹോട്ടൽ ഇട്ടാൽ, കാപ്പിക്കു കട്ടകം വറുത്തിടും.

സുബ്ബപ്പ: മതി, മതി. നിങ്ങൾ 'അയ്യ' ജാതിക്കാരുടെ ഒരു മേനി പറച്ചിൽ ! അടുത്ത കൊല്ലം 'അയ്യ' ജാതിക്കാരുടെ തലയിൽ ചാണകക്കുട്ട കയറും... നോക്കിക്കോളിൻ !

ചെല്ലവയ്യ: അതു വളരെ നന്നായി ! അടുത്ത കൊല്ലം 'അപ്പ' ജാതിക്കാർ കല്യാണച്ചടങ്ങെല്ലാം തന്നെത്താനെ നടത്തേണ്ടി വരുമല്ലോ !

സുബ്ബപ്പ: 'അയ്യ' ജാതിക്കാർ അവരുടെ 'കുഴി' (കക്കൂസ്) താനേ വൃത്തിയാക്കട്ടെ.

ചെല്ലവയ്യ: എന്തു പറഞ്ഞു ? 'അയ്യ' ജാതിക്കാർ അവരുടെ 'കുഴി' താനേ വൃത്തിയാക്കുമെന്നോ ?

സുബ്ബപ്പ: 'അപ്പ' ജാതിക്കാർ വന്നില്ലെങ്കിൽ, താനേ ചെയ്യേണ്ടി വരില്ലേ ?

ചെല്ലവയ്യ: നിങ്ങളുടെ കല്യാണച്ചടങ്ങിനു 'അയ്യ' ജാതിക്കാർ വരാതിരുന്നാൽ, നിങ്ങൾക്കും അതു് താനേ നടത്തേണ്ടിവരും—കഴുതകളെപ്പോലെ.

[ മാമുംജി പുറത്തേയ്ക്കു വരുന്നു. ]

മാമുംജി: നിങ്ങളുടെ ഏപ്പാട്ട് ശരിയല്ല. ഞങ്ങളുടെ ജാതിയെ നോക്കിൻ. ഞാൻതന്നെ പണിയെടുക്കുന്നു. ഞാൻതന്നെ 'കുഴി' വൃത്തിയാക്കുന്നു. ഞങ്ങളുടെ കല്യാണച്ചടങ്ങ് ഞങ്ങളുടെ ജാതിക്കാർതന്നെ നടത്തുന്നു.

സുബ്ബപ്പ: ഇനിമേൽ അങ്ങനെതന്നെ ആവണം, ഞങ്ങളുടെ ഇടയിലും! ഈ 'അയ്യ' ജാതിക്കാരില്ലെങ്കിൽ ഞങ്ങളുടെ കല്യാണം നടക്കുമോ ഇല്ലയോ എന്ന് നോക്കണം.

മാമുംജി: സബാഷ്! അതാണ് പവറ്! ഏയ്, സ്വാമി! ഞമ്മുടെ അപ്പയ്യ ആർക്കാണ് വോട്ട് കൊടുക്കുന്നത് എന്ന് നോക്കിയോ?

ചെലുവയ്യ: ഞങ്ങൾക്കുതന്നെ!

സുബ്ബപ്പ: ഞങ്ങൾക്കുതന്നെ! അയാൾ അപ്പയ്യ അല്ലേ?

ചെലുവയ്യ: അവൻ അപ്പയ്യനാണെങ്കിൽ അവന്റെ വോട്ട് ഞങ്ങൾക്കുതന്നെ!

അപ്പയ്യ: ഓരോരുത്തക്കും ഓരോ വോട്ടുചെയ്യ് ഈ വഴക്ക് ഇല്ലാതാക്കാൻ കഴിയില്ലേ?

ചെലുവയ്യ: അതു് ആക്കും പ്രയോജനമാവില്ല. ഏയ്, അപ്പയ്യ! നീ എങ്ങനെയായാലും ഒരു അയ്യ! ഞങ്ങളുടെ മഠക്കാരോട് പറഞ്ഞു്, തന്നെ 'അയ്യ' ജാതിയിൽ ചേത്താൽ പോരേ? വോട്ട് നാഗയ്യയ്ക്കു് കൊടുക്കണമെന്ന മാത്രം.

സുബ്ബപ്പ: ഏയ്, അപ്പയ്യ! ഏതായാലും താൻ ഒരു അപ്പയ്യ! തന്നെ 'അപ്പ' ജാതിയിൽപെടുത്താൻ ഒരു വിരോധവുമില്ല. അക്കൂട്ടർ മഠത്തിലേയ്ക്കു് എഴുതി സംഗതി ശരിപ്പെട്ടുംമുമ്പേ, നമ്മുടെ നാഗപ്പയുടെ വീട്ടിൽനിന്നു് തനിയ്ക്കു് ഞാൻ 'പ്രസാദം' തരുവിയ്ക്കാം. അദ്ദേഹമല്ലേ, നമ്മുടെ ജാതിക്കാരിൽ ബുദ്ധിയുള്ളവൻ!

ചെലുവയ്യ: ഏയ്, അപ്പയ്യ! ഈ 'അപ്പ' ജാതിക്കാരുടെ കൂട്ട് തനിയ്ക്കു് ജന്മജന്മാന്തരങ്ങളിലും വേണ്ട.

സുബ്ബപ്പ: ഏയ്, അപ്പയ്യ! താൻ ഇനിമേൽ ഈ നശിച്ച 'അയ്യ' ജാതിക്കാരുടെ മുഖംതന്നെ കാണരുതു്!

ചെല്ലവയ്യ: ഏയ്, സുബ്ബപ്പ! ഈ 'നശിച്ച അയ്യജാതിക്കാർ' എന്നു് പറഞ്ഞാലുണ്ടല്ലോ? ഈ 'അപ്പ' ജാതിക്കാർ അട്ടത്തിന്മേൽ കയറിയാലും എത്ര കയറും? തുള്ളുകയാണു്, ഈ അപ്പ! പശുക്കുട്ടിയാണെങ്കിൽ തൊഴുത്തിന്റെ ഇറയത്തു്!

സുബ്ബപ്പ: ഏയ്, അയ്യ! പൈക്കിടാവു്, പോത്തു്, ആടു്, നായ എന്നെല്ലാം പറഞ്ഞാലുണ്ടല്ലോ, പല്ലു കൊഴിയ്ക്കും! ഏയ്, മാമുംജി! താൻ കണ്ടില്ലേ, ഇയ്യാൾ ഞങ്ങളുടെ ജാതിയെ അപമാനിയ്ക്കുന്നതു്? താൻ ഒരു സാക്ഷിയാണു്!

ചെല്ലവയ്യ: ഏയ്, മാമുംജി! 'അയ്യ' ജാതിക്കാരുടെമേൽ ആദ്യം ചാടിവീണതു് ആരാണു്? ഞാനോ ഇയ്യാളോ? എന്തായാലും 'അയ്യ' ജാതിക്കാർ 'അപ്പ' ജാതിക്കാരേക്കാളും മേലേ അല്ലേ? എന്നിട്ടും, താൻ, നീ, ഇവൻ എന്നെല്ലാമല്ലേ പറയുന്നതു്? മാമുംജി, താൻ എല്ലാം കേട്ടതാണു്, കണ്ടതാണു്. താൻ ഒരു സാക്ഷിയാണു്.

മാമുംജി: എനിയ്ക്കെന്താണു്? ഞങ്ങളുടെ അമ്മദു് പറയും പോലെ ഞാൻ കോടതിയിൽ സത്യം പറഞ്ഞോളാം.

സുബ്ബപ്പ: ഓ! ഇവനെ 'നിങ്ങൾ' എന്നു് പറയണമോ? 'അപ്പ' ജാതിക്കാർ 'അയ്യ' ജാതിക്കാരെ 'നിങ്ങൾ' എന്നു് പറയുന്ന കാലം കഴിഞ്ഞുപോയി.

ചെല്ലവയ്യ: എന്തു് പറഞ്ഞു? ഇനിയും 'നീ' എന്നു് പറയുമെന്നോ? (ഒരടികൊടുക്കുന്നു.)

സുബ്ബപ്പ: നിന്നെ മാത്രമല്ല നിന്റെ തന്തയേയും 'നീ' എന്നു് പറയും. അന്നേരം നോക്കിക്കോ, 'അപ്പ' ജാതിക്കാരുടെ കൈയോ, 'അയ്യ' ജാതിക്കാരുടെ കൈയോ മേലേ എന്നു്!

[അടിയ്ക്കുന്നു. വഴക്കു മുറുകുന്നു. നാഗപ്പ, നാഗയ്യ എന്നിവർ വരുന്നു.]

നാഗപ്പ: എന്താണു്? എന്താണു് സംഗതി? നമ്മുടെ സുബ്ബപ്പയെ തല്ലിയോ, ഈ നായ?

നാഗയ്യ: നായ! ആരാണു് നായ? ചെല്ലവയ്യയെ നീ നായ എന്നു് വിളിയ്ക്കുന്നോ? 'അപ്പ' ജാതിക്കാരുടെ കുലമാണു്, നായ.

നാഗപ്പ: ഹെന്തു്? 'അപ്പ' ജാതിക്കാരെ തെറി പറയുന്നോ? ഞങ്ങളുടെ ജാതിയിൽപെട്ടവരുടെ രക്തം എങ്ങനെയുണ്ടെന്നു് കാണിച്ചുതരാം. (മാമുംജി ഒരു വടി എടുത്തുകൊണ്ടു വന്നു് നാഗപ്പയുടെ കൈയിൽ കൊടുക്കുന്നു.) ഈ നാട്ടിൽ 'അയ്യ' ജാതിക്കാർ ഇനിമേൽ ഇല്ലാത്തമാതിരി ഞാൻ ചെയ്തുകളഞ്ഞേയ്ക്കാം. (തല്ലുന്നു.)

നാഗയ്യ: ഹയ്യോ! (വീഴുന്നു. മാമുംജി മറെറാരു വടി എടുത്തുകൊണ്ടു വന്നു്, ചെലുവയ്യയുടെ കൈയിൽ കൊടുക്കുന്നു.)

ചെലുവയ്യ: പ്രാണൻ പോയാലും ഞാൻ ഭയപ്പെടുന്നവനല്ല. നാഗയ്യയ്ക്കു് തല്ലുകൊണ്ടശേഷം എനിയ്ക്കു് മറെറന്താണു് ഒരു ആശ? ഈ 'അപ്പ' ജാതിക്കാരുടെ കുലത്തെ ഞാൻ നശിപ്പിയ്ക്കും.

[അടിപിടിയാവുന്നു.]

മാമുംജി: ഞങ്ങളുടെ ജാതിക്കാർ വഴക്കിട്ടാൽ ഇങ്ങനെയാണോ ഉണ്ടാവുക? ഇയ്യാൾ തല്ലാൻ പേടിയ്ക്കയാണു്. മാനം പോയാൽ പിന്നെ ജീവനെന്തിനു്? ഞങ്ങളുടെ ജാതിക്കാർ ആയിരുന്നെങ്കിൽ ഇതിനുള്ളിൽ എല്ലാവരും എത്തിക്കഴിയുമായിരുന്നു! ഇവർ ഇത്ര പേരുണ്ടു്, ഇവിടെ. എല്ലാവരും ചുമ്മാതെ നിൽക്കുകയല്ലേ? നിന്നു കാണുകയല്ലേ?

ചെലുവയ്യ: സത്യമാണു് താൻ പറയുന്നതു്, മാമുംജി! ഏയ്, 'അയ്യ' മാരേ! നിങ്ങൾക്കു് ജാതിയില്ലേ? വരിൻ, ഒരു കൈ നോക്കാം. ഈ 'അപ്പ' മാരെ ഭയന്നു് നാം കഴിഞ്ഞാൽ, അവർ പിന്നീടു് നമ്മളെ കീറിത്തിന്നും!

സുബ്ബപ്പ: ഏയ്, 'അപ്പ' മാരേ! വരിൻ! നമ്മുടെ ജാതിക്കാർ പരസ്പരം സഹായിച്ചില്ലെങ്കിൽ, പിന്നെ ആരു വരും, സഹായത്തിനു്?

[ആളുകൾ കൂട്ടംകൂടുന്നു. ബഹളം ആയിത്തീരുന്നു. ശികേര പ്രവേശിയ്ക്കുന്നു.]

ശികേര: എന്താണിതു്, മുത്തപ്പ? ഈ അടിപിടിയിൽ താൻ മിണ്ടാതിരിയ്ക്കുന്നല്ലോ? ആർക്കെങ്കിലും ഒരു കൊടുക്കരുതോ?

മാമുംജി: താനെന്താണു് ചുമ്മാതെ ഇരിയ്ക്കുന്നതു്? താനും വോട്ടു് ചെയ്യാൻ വന്നതല്ലേ?

ശികേര: ഇതു് ഞങ്ങളുടെ ജാതിക്കാരുടെ വഴക്കല്ല. വെറുതേ എന്തിനു് ഇതിൽ ചെന്നു പെടണം?

മാമുംജി: അപ്പോൾ, ഞങ്ങളുടെ ജാതിക്കാരുടെ വഴക്കാണോ? ഞങ്ങൾ വഴക്കുണ്ടാക്കണമെങ്കിൽ ഞങ്ങളുടെ അമ്മദു് പറയണം. ഞങ്ങളുടെ അമ്മദു് വരാത്തതോണ്ടു് എല്ലാം ചുണ കെട്ടുപോയി. അയാൾ വന്നാൽ വഴക്കു് ഇങ്ങനെയാവുമോ? തൊലി ഉരിച്ചുകളയുമായിരുന്നു, ഞങ്ങൾ.

[അപ്പയ്യ വഴക്കിൻെറ നടുക്കുനിന്നു് തടിതപ്പി പുറത്തുവരുന്നു.]

അപ്പയ്യ: ഇതെന്തൊരു വഴക്കാണപ്പ! ഈ വഴക്കിൽപെട്ടു് ഞാനും ചതഞ്ഞുപോയല്ലോ! ഈ രണ്ടുപേരുടെ ജാതിയും നമുക്കു വേണ്ട. ഇപ്പോൾ ഉള്ള ജാതി മതി എനിക്കു്. ഏയ്, മാമുംജി! കാണുന്നില്ലേ? ചുമ്മാതെ നിൽക്കണ്ട. ഇവരിൽ ഒരാൾ ചാവും, തീർച്ച. അല്പം സൂക്ഷിച്ചുനിന്നോ, മനുഷ്യ! ഏയ്, ശികേര, നീയും സൂക്ഷിച്ചോ.

ശികേര: എനിക്കു് വേറെ വേലയുണ്ടു്. അവിടെ കൊണ്ടുവന്നു വെച്ചിട്ടുള്ള കുപ്പികൾ തീരുംവരെ എഴുന്നേല്ക്കരുതെന്നു പറഞ്ഞു, സുബ്ബപ്പ, വഴക്കുകേട്ടു് വന്നതാണു്. ഞാൻ പോകയാണു്, ഇനി.

അപ്പയ്യ: ഏയ്, മാമുംജി! സ്വല്പം ശ്രദ്ധിച്ചോ! അല്പം ഏററക്കുറച്ചിൽ വന്നാൽ, നിന്നേയും എന്നേയും പിടിച്ചു് നാളെ മുറിയിലാക്കും. അവർ പണമുള്ളവർ. എങ്ങനെയെങ്കിലും രക്ഷപ്പെട്ടും. നമ്മുടെ ഗതി എന്താവും?

മാമുംജി: നമ്മളെ മുറിയിലാക്കുമെന്നോ? നമ്മളെന്താണു് ചെയ്തതു്? അങ്ങനെ എന്തെങ്കിലും ചെയ്താൽ നമ്മുടെ അമ്മദില്ലേ?

അപ്പയ്യ: ഇവനും ഇവൻെറ ഒരു അമ്മദും! ഇപ്പോൾ എന്തെങ്കിലും ഒരു വഴിയുണ്ടാക്കപ്പ! പോലീസിനെ വിളിക്കുന്നതാണു് നല്ലതെന്നു തോന്നുന്നു. ... അയ്യോ! ...അയ്യോ! ... വലിയ അടിപിടി! ... 'അയ്യ' ജാതിക്കാരും 'അപ്പ' ജാതിക്കാരും തമ്മിൽ വലിയ അടിപിടി...

മാമുംജി: അയ്യയ്യോ!... (ഒരു പോലീസുകാരൻ വരുന്നു.) പോലീസു് വന്നു ... (ഓടുന്നു.)

ചെല്ലവയ്യ : ആര് ? എന്ത് ? എവിടെ പോലീസ് ! ശരിക്കം പോലീസ് സബ്ബ് ഇൻസ്പെക്ടർ വന്നല്ലോ !... ഓടിക്കോളിൻ കുട്ടികളേ ! ഓടിക്കോളിൻ !...

സുബ്ബപ്പ : എന്റെ തേവരേ ! ആരാണ് പോലീസിനെ വിളിച്ചു വരുത്തിയതു ? നമ്മൾ തമ്മിലുള്ള ജാതിവഴക്കിൽ പോലീസിനെന്തു കാര്യം ? ഏയ്, 'അപ്പ' മാരേ ! ഓടിക്കോളിൻ ! ('അപ്പ' ജാതിക്കാർ ഓടുന്നു.)

[ക്രോധംപൂണ്ടു നിൽക്കുന്ന നാഗപ്പ... ഓടാൻകഴിയാതെ നിന്ന രാമപ്പ ... മുറിവേററു വീണ നാഗയ്യ ... പോലീസുകാരൻ ... പോളിങ്ങ് ആപ്പീസർ ... ]

പോളിങ്ങ് ആപ്പീസർ : എന്താണീ അടിപിടി? ഇതു് പോളിങ്ങ് ആപ്പീസ്സാണോ ചന്തയാണോ? വഴക്കുകൂട്ടുന്നവക്ക് വേറെ സ്ഥലമില്ലേ ? ഇത്രയുംപോലും ചെയ്യാൻ ആവാതെ വെറുതെ വഴക്കുണ്ടാക്കുന്നല്ലോ ! എന്താണ് ഇതിനത്ഥം ?

നാഗപ്പ : സ്വാമി, അങ്ങെന്താണ് പറയുന്നതു് ? അങ്ങ് ആരെയാണ് ചീത്തപറയുന്നതു് ? 'അയ്യ' കൾ വഴക്കിട്ടു് ഞങ്ങളുടെ മേൽ കയറി. എന്നിട്ടും അങ്ങ് കണ്ണു് ചുമപ്പിച്ചു് ഞങ്ങളെ പേടിപ്പിയ്ക്കുന്നല്ലോ !

പോളിങ്ങ് ആപ്പീസർ : സ്വാമി, നിങ്ങളോ ? ഞാൻ കണ്ടതല്ലേ! വഴക്ക് ഏറിയപ്പോൾ ഞാൻ വന്നു. എന്താണീ കുററൻ വഴക്ക് ? പ്രാണൻ പോകുംപോലെ തല്ലിയല്ലോ. ആരാണ് അവർ ?

പട്ടേൽ : സ്വാമി, പ്രാണൻ പോവാൻ ഇനിയെന്തുണ്ടു് ? പ്രാണനേ പോയി, ഇവിടെ ! വീണുകിടക്കുന്നു, നോക്കു. (നാഗയ്യയെ എഴുന്നേല്പിച്ചിട്ടു്) അയ്യോ ! അയ്യോ ! നാഗയ്യ ചത്തുപോയല്ലോ !

നാഗയ്യ : അയ്യയ്യോ ! ഞാൻ ചത്തില്ലപ്പ ! ... വെള്ളം ... വെള്ളം...

പോളിങ്ങ് ആപ്പീസർ : എന്തു പററി, സ്വാമി ? തലയ്ക്കു് തല്ലിയോ ?

നാഗപ്പ : ആര് ? ഞാനോ ?

പോളിങ്ങ് ആപ്പീസർ: നിങ്ങൾ തല്ലിയെന്നല്ല പറഞ്ഞതു്. ആരെങ്കിലും അദ്ദേഹത്തിനു് ഇത്തിരി വെള്ളം കൊടുക്കിൻ. ഓമ്മ തെളിയാൻ പാകത്തിൽ ചെയ്യേണ്ടേ ?

നാഗപ്പ: അയാൾക്കു് ഞാൻ വെള്ളം കൊടുക്കുകയോ ? 'അയ്യ' ജാതിക്കാരുടെ കുലം തുലഞ്ഞുപോവട്ടെ. എന്നിട്ടു് ഞാൻ കൊടുക്കാം, വെള്ളം !

പോളിങ്ങ് ആപ്പീസർ: ഇത്ര പകയോടെ സംസാരിക്കുന്നതെന്താണു്, സ്വാമി ?

തിമ്മപ്പ: നിങ്ങളിങ്ങനെ പറയുന്നല്ലോ ! ഞങ്ങളെ ഇത്ര അപമാനിച്ച ശേഷവും 'അയ്യ' ജാതിക്കാർക്കു് കുടിക്കാൻ ഞങ്ങൾ വെള്ളം കൊടുക്കുകയോ ? അവക്കു് വെള്ളം കൊടുക്കില്ല, കുടിക്കാൻ. കോർട്ടിൽ പോയി അവരെക്കൊണ്ടു് മണ്ണു് തീററിക്കും.

നാഗപ്പ: തീർച്ചയായിട്ടും. കോർട്ടിൽ പോവാതെ തീരുന്ന ഒരു സംഗതിയല്ല, ഇതു്. കോർട്ടിൻെറ പടി കയററി, അവരെക്കൊണ്ടു് മതി മതി എന്നു് പറയിക്കും, ഈ ഞാൻ !

തിമ്മപ്പ: ഈ വോട്ടു് ഇവിടെ കിടക്കട്ടെ ! അതു് നമുക്കല്ലാതെ വേറെ ആക്കും കിട്ടില്ല. ആദ്യം വേണ്ടതു്, കോർട്ടിൽ പോയി, ഈ 'അയ്യ' ജാതിക്കാക്കെതിരെ പരാതി ബോധിപ്പിക്കുകയാണു്. അതല്ലാതെ മറെറാരു ഉപായവും ഇല്ല.

നാഗപ്പ: തിമ്മപ്പ, താൻ പറഞ്ഞതു ശരിയാണു്. ഇപ്പോൾ തന്നെ പോയി, ഒരു പരാതി ബോധിപ്പിച്ചിട്ടു് വരാം.

തിമ്മപ്പ: ഇവിടെ മജിസ്റ്റ്രേട്ടു് 'അയ്യ' ജാതിയിൽപെട്ടവൻ അല്ലേ ? അപ്പോൾ അവിടെ എങ്ങനെ കേസ്സു് ഹാജരാക്കും ? നമുക്കു് വലിയ ഒരു കേസ്സു് നടത്തണം.

നാഗപ്പ: അതു് ശരി. പക്ഷെ വലിയ കേസ്സു് നടത്താൻ ആരെങ്കിലും ചാവാതെ പററുമോ ?... ഇപ്പോൾ എന്തു ചെയ്യണം ?

തിമ്മപ്പ: നമ്മുടെ കക്ഷിയിൽപെട്ട ആരെങ്കിലും ചത്തിട്ടുണ്ടെങ്കിൽ മതി, ഈ ബഹളത്തിൽ... ഇത്ര ബഹളമുണ്ടായിട്ടു് ആരെങ്കിലും ചത്തിട്ടില്ല എന്നുവരുമോ ?

നാഗപ്പ: ചത്തിട്ടുണ്ടാവും... തിമ്മപ്പ, താൻ എല്ലാടത്തും ഒന്ന് അന്വേഷിച്ചിട്ടു വാ. ആക്കാക്ക് എന്തെന്തു് സംഭവിച്ചു എന്ന് നോക്കിയിട്ടു വാ. നമ്മുടെ കക്ഷിയിൽപെട്ടവർ ഓടിപ്പോയില്ലേ, അവരിൽ ആരെങ്കിലും ചത്തോ എന്നു് നോക്കി വാ. ഉം, പോ, പോ. ...ഞാൻ ഇപ്പോൾ പോകട്ടെ, സ്വാമി! എനിയ്ക്കു് ഇത്ര അപമാനമായ ശേഷം, പരാതി ബോധിപ്പിക്കാതിരിക്കാൻ സാദ്ധ്യമല്ല. ഞാൻ പോവട്ടെ. എന്തായാലും വോട്ടു് ജാസ്തി എനിയ്ക്കു് കിട്ടാതിരിക്കില്ല.

പോളിങ്ങു് ആപ്പീസർ: നിങ്ങൾ എന്തൊരു മനുഷ്യൻ! അങ്ങോരു് ഇവിടെ ചാവാൻ പാകത്തിൽ കിടക്കുന്നു! അപ്പോഴാണു് നിങ്ങൾക്കു് വോട്ടിന്റെ ഒരു ചിന്ത! ഉം. പോവൂ. ഞാൻ നോക്കിക്കോളാം.

നാഗപ്പ: ഞാൻ പോവട്ടെ! നിങ്ങൾ ദേഷ്യപ്പെടരുതു്! (ആത്മഗതം) അവൻ ചത്താൽ ഞാൻതന്നെ ആവുമല്ലോ, മെമ്പർ! (പോവുന്നു.)

പട്ടേൽ: സ്വാമി, ഇദ്ദേഹത്തെ ആസ്പത്രിയിലാക്കണം. നല്ല മുറിവുപററിയിട്ടുണ്ടു്... ഇത്തിരി വെള്ളം വായിൽ ഒഴിച്ചു കൊടുക്കാതെ ജീവൻവെയ്ക്കുയേ ഇല്ല. ഏയ്, നാഗപ്പ, എന്താണു് ഉണ്ടായതു്?

പോളിങ്ങു് ആപ്പീസർ: അത്രയ്ക്കു് അപായം നേരിട്ടോ? ആരെങ്കിലും അടുത്തില്ലാതെ ഇപ്പോൾ എന്തുചെയ്യാൻ പററും? ആങ്! ഇദ്ദേഹത്തിന്റെ ഏജൻറു് ചെല്ലുവയ്യ വന്നല്ലോ. ഏയ്, ചെല്ലുവയ്യ! തന്റെ പണി കൊള്ളാം! തന്റെ എമാൻ ഇവിടെ വീണുകിടക്കുന്നു. എന്നിട്ടു് താനെങ്കിലും ഇവിടെ ഇല്ലെന്നുവന്നാലോ!

ചെല്ലുവയ്യ: ആക്കു്? എമാനോ? എന്തു് സംഭവിച്ചു? ഞാൻ അവിടെ ഒന്നുരണ്ടു് വോട്ടുകാരെ വിളിയ്ക്കാൻ പോയതാണു്... ആരാണു തല്ലിയതു്?... സംഗതി എന്താണു്...

പട്ടേൽ: താൻ അദ്ദേഹത്തെ വീശിക്കൊണ്ടിരിയ്ക്കു. അപ്പോഴേയ്ക്കും ഞാൻ കുറച്ചു വെള്ളം കൊണ്ടുവരാം. (ഓടുന്നു.)

ചെല്ലുവയ്യ: സ്വാമി, ആപ്പീസർ ഏതു് ജാതിക്കാരനാണു്? 'അപ്പ' ജാതിക്കാരനാണെന്നു് തോന്നുന്നു. ഹും! കൊള്ളാം.

ചാവുംനേരം 'അപ്പ' യുടെ വെള്ളം കുടിയ്ക്കുകയോ? ഒരിയ്ക്കലും വയ്യ. ഞാൻതന്നെ കൊണ്ടുവരാം, വെള്ളം! (ഓടുന്നു.)

പോളിങ്ങ് ആപ്പീസർ: (അയാളെ വിളിച്ച്) ആ കിണററിലെ വെള്ളം വേണ്ട. അതു് 'അപ്പ' വീട്ടുകാരുടെ കിണർ ആണു്. (ചിരിയ്ക്കുന്നു.)

[ വെള്ളം കൊണ്ടുവരുന്നു. ]

പട്ടേൽ: ഞാൻ കൊണ്ടുവന്ന വെള്ളം വേണ്ടേന്നോ?

പോളിങ്ങ് ആപ്പീസർ: വേണ്ട, വേണ്ട. ഇതു് 'അപ്പ' ജാതിക്കാരും 'അയ്യ' ജാതിക്കാരും തമ്മിലുള്ള വഴക്കല്ലേ?

പട്ടേൽ: അങ്ങനെയാണോ?

[ ചെല്ലുവയ്യ വെള്ളം കുടിയ്ക്കാൻ കൊടുക്കുന്നു. ]

നാഗയ്യ: അയ്യയ്യോ! ചെല്ലുവയ്യ! പ്രാണൻ പോവുന്നല്ലോ! ആ നാഗപ്പ കൊന്നുകളഞ്ഞു, എന്നെ!... ഏയ് തേവരേ, ഞാൻ ചാവാറായല്ലോ!...

പട്ടേൽ: ഏയ് ചെല്ലുവയ്യ, നിങ്ങൾ പോയി ഏതെങ്കിലും ഒരു ഡോക്ടരെ വിളിച്ചു കൊണ്ടുവരു. ചോര ഒഴുകുന്നല്ലോ, ഒരു പുഴപോലെ!

ചെല്ലുവയ്യ: ഡോക്ടരെയോ?

പട്ടേൽ: അതെ. ഒരു എരുമയെപ്പോലെ നിന്നുകളഞ്ഞല്ലോ! വേഗം പോവരുതോ?

ചെല്ലുവയ്യ: എരുമ കിരുമ എന്നെല്ലാം വിളിച്ചാലുണ്ടല്ലോ— ഞാൻ പല്ലു കൊഴിയ്ക്കും! ഡോക്ടർ 'അപ്പ' ജാതിക്കാരനെന്നു് എനിയ്ക്കു് അറിയാൻ മേലേ?... ഇനി നിങ്ങൾ നാഗയ്യയെ തൊട്ടുപോവരുതു്...

പട്ടേൽ: ഏയ്, ഭ്രാന്തന്മാരെപോലെ വെറുതെ പുലമ്പേണ്ട. ആദ്യം ചാവാൻ കിടക്കുന്നവരെ രക്ഷിയ്ക്കു്. എന്നിട്ടാവാം, 'അപ്പ'–'അയ്യ' വഴക്കെല്ലാം...

നാഗയ്യ: അയ്യോ! ചെല്ലുവയ്യ, വെള്ളം... (വെള്ളം കുടിയ്ക്കുന്നു.) ചെല്ലുവയ്യ, ഞാൻ ചാവാറായി! ഡോക്ടരെ വിളിയ്ക്കൂപ്പ! പ്രാണൻ പോകുന്നല്ലോ! രക്ഷപ്പെട്ടാൽ ഞാൻ നാഗപ്പയെ ശരിപ്പെടുത്തിക്കോളാം...

പോളിങ്ങ് ആപ്പീസർ: പോവൂ, ചെല്യവയ്യ! അദ്ദേഹംതന്നെ പറഞ്ഞില്ലേ, ഡോക്ടരെ വിളിച്ചു കൊണ്ടുവരാൻ!

ചെല്യവയ്യ: സ്വാമി, പ്രാണൻ പോയാലും 'അപ്പ' ജാതിയിൽ പെട്ട ഡോക്ടരെ വേണ്ട. ചാവാൻ പോവും നേരം, ആ ജാതിക്കാരുടെ മരുന്നു കുടിച്ചിട്ടു വേണോ, ചാവാൻ? വിഷമം കൊണ്ടു പറയുകയാണ്, അദ്ദേഹം. പക്ഷെ എനിയ്ക്കു ബോധമില്ലേ? നാളെ ഞങ്ങളുടെ ജാതിക്കാർ എന്തു പറയും? എത്രയെല്ലാമായിട്ടും 'അപ്പ' യുടെ വെള്ളം കുടിയ്ക്കാൻ കൊടുത്തില്ലേ — എന്നു ചോദിയ്ക്കില്ലേ എന്നോടു് ഞങ്ങളുടെ ജാതിക്കാർ?

നാഗയ്യ: ഹാം. (ശ്വാസം വിടുന്നു.)

പട്ടേൽ: ഇനി വിളിയ്ക്കു! 'അയ്യ' ജാതിക്കാർ വന്നു 'കുഴി' തോണ്ടട്ടെ!

[ എല്ലാവരും പോകുന്നു. ]

## കഥാപാത്രങ്ങൾ

ശ്രീരാമൻ

ബ്രാഹ്മണൻ

മൃത്യു

സ്ഥലം : ശംബൂകാശ്രമം—അയോധ്യ

# ശൂദ്രതപസ്വി

## രംഗം ഒന്നു്

[ശംബൂകാശ്രമം സ്ഥിതിചെയ്യുന്ന അരണ്യത്തിൻെറ ബഹിർ വലയത്തിൽ, ആശ്രമത്തിൻെറ മഹാദ്വാരത്തിനു് കാവൽ എന്നപോലെ നിൽക്കുന്നു, ബൃഹദാകാരത്തിലുള്ള ഒരു വടവൃക്ഷം. ശാന്തിക്കു് മാതൃഗൃഹമായ ആ വനം, കാണെക്കാണെ, പ്രക്ഷുബ്ധമായിത്തീരുന്നു. കൊടുങ്കാററു് വീശുന്നു. കിളികൾ ചിലയ്ക്കുന്നു. മരക്കൊമ്പുകൾ തമ്മിൽ കൂട്ടിയുരസി, ആർത്തനാദത്തിനു തുല്യമായ ചീൽക്കാരം കേൾക്കാകുന്നു. ദൃഷ്ടിയെ കേന്ദ്രീകരിച്ചുള്ള രംഗത്തിൻെറ മുൻഭാഗത്തുള്ള ആ മഹാവടവൃക്ഷം ക്ഷോഭിച്ചു് ആടിയുലയുന്നു. മാൻപററം പേടിച്ചരണ്ടു് ദിക്കുകൾതോറും പായുന്നു. വടവൃക്ഷത്തിൻെറ ഇലകൾ കൊഴിഞ്ഞുകൊഴിഞ്ഞു് വീഴുന്നു. കൊടുങ്കാററിൽ പൊന്തിയ പൂഴി വനമാകെ നിറയുന്നു. വടവൃക്ഷം മൂടൽമഞ്ഞിൽ മാഞ്ഞപോലെ ആയിത്തീരുന്നു. അങ്ങനെയിരിക്കെ, പയ്യെപ്പയ്യെ, ആ മരത്തിൻെറ സ്ഥാനത്തു് ഭീമാകാരനായ ഒരു വൃക്ഷഭൈരവൻ ദൃഷ്ടിഗോചരനായിത്തീരുന്നു. അവൻെറ തരുശാഖകളെപ്പോലെ എണ്ണമററ കൈകളിൽ ത്രിശൂലായുധസമൂഹം ഒരു സൈന്യവ്യൂഹം കണക്കു് ഭീതി ഉളവാക്കുന്നു. അവൻ കോപിച്ചു്, പുരികം കോട്ടി, എരിയുന്ന കണ്ണുകൾ നാലുപാടും പായിച്ചു്, നോക്കുന്നു. തന്നോടുതന്നെ എന്നപോലെ ഗർജ്ജിക്കുന്നു.]

ഭൈരവൻ : എന്തു് അവിനയം ഇന്നീപ്രകൃതി സാധിപ്പു് !
ഉഗ്രധീയായ ശംബൂകയോഗിയെ ലക്ഷ്യമാക്കാതെ,
വൃക്ഷഭൈരവനാമെന്നെയും കൂസാതെ,
അലഞ്ഞുനടക്കുന്നു തപോവനത്തിൽ അവൾ.
മന്ഥനക്രിയയിൽപെട്ട കടലലകൾ പോൽ
കാടുകളും കുന്നുകളും വിറയ്ക്കുന്നു, മോങ്ങുന്നു.
പക്ഷികൾ, കീചകങ്ങൾ, കക്കശം
കൂവുന്നു. കാലും പൊക്കി പായുന്നു മൃഗസമൂഹം.
എന്തുനിമിത്തമോ, അറിയാൻമേല

ഈ ധൂർത്തയിൻ ദുഷ്കൃത്യം ചങ്ങലയ്ക്കിടാതിരുന്നാൽ
തപസ്വിയിന്നാഗ്രഹത്തിന് ശൂന്യനാകും, ഞാൻ ?

[വീണ്ടും ചുററും നോക്കുന്നു; ധ്യാനിക്കുന്നു. പെട്ടെന്ന്, ഉണ
ന്നെഴുന്നേററവനെപ്പോലെ മുന്നിലേക്കു നോക്കി അധികാര
ത്തോടെ ആജ്ഞാപിക്കുന്നു.]

നില്ക്ക് ! നില്ക്ക് ! അവിടെത്തന്നെ നില്ക്ക് !
അടുത്തേക്ക് വരരുത് ! അവിടെ, അവിടെത്തന്നെ നില്ക്ക് !

[കാണെക്കാണെ, ഒന്നുമില്ലാതിരുന്ന പ്രദേശം അല്പം ഇരുളുന്നു. കറുത്ത മൂടൽമഞ്ഞ് ഘനീഭൂതമായിത്തീരുന്നു. അവസാനം, മൃത്യുവിൻെറ കരാളരൂപം, സ്പഷ്ടവും അസ്പഷ്ടവുമെന്ന മട്ടിൽ, നിലകൊള്ളുന്നു.]

നീ ആർ ? നിനക്കെന്തു കാര്യം ഇവിടെ, ഘോരമുഖീ ?

മൃത്യു : (ഭീഷണസ്വരത്തിൽ)
പേർ ചോദിക്കാൻ നിനക്കത്ര ധൈര്യമോ ?

ഭൈരവൻ : (ഉഗ്രനായിട്ട്)
ഉള്ളതിനാൽ ചോദിച്ചേൻ, വികൃതവദനേ !
അധികപ്രസംഗിയാകേണ്ട !

മൃത്യു : എൻ നാമശ്രവണത്താൽ മാത്രം—
തൻ കുരളിൽനിന്ന് ഒച്ചയിടുന്നു നരകം ;
ഗിരിഗഹ്വരങ്ങളിൽനിന്ന് വിലപിക്കുന്നു പൃഥിവി ;
ഉടൻ വിളറിപ്പോകുന്നു സ്വർഗ്ഗത്തിൻ വദനം ;
പേർ കേട്ടു പേടിച്ച് വിറയ്ക്കുന്നു, മൂന്നുലോകവും !

ഭൈരവൻ : നിന്നെ ഭയന്ന് ഞാൻ പേർ ചോദിയ്ക്കാതിരിക്കുമോ? പറയ്, വേഗം, അല്ലെങ്കിൽ നീ ഇതുവരെ കാണാത്തതു് അനു ഭവിപ്പിക്കും.

മൃത്യു : അത്ര ഗർവ്വമുണ്ടെങ്കിൽ കേൾക്ക്—
മൃത്യു ഞാൻ ! ദുർമ്മൃത്യു ഞാൻ !
വരാൻ തോന്നി, വന്നേൻ ഞാൻ
ഈ തപോവനത്തിൽ !

ഭൈരവൻ : (വികൃതമായി ചിരിച്ച്)
കെട്ടതി എന്തു വന്നു നിനക്കിപ്പോൾ ?
മാർഗ്ഗത്തിനോ മനസ്സിനോ ?

മൃത്യു: നീ ആർ ചോദിക്കാൻ ?

ഭൈരവൻ: തപോവനം കാക്കും വൃക്ഷഭൈരവൻ ഞാൻ !
അമൃതമീക്ഷേത്രം !
നിനക്കിതു് ഇടമല്ല വരാൻ !

മൃത്യു: മൂവുലകത്തിലും മീശയുള്ളവനെ കണ്ടില്ല ഞാൻ,
എന്നെ എതിരിടാൻ തക്ക പുരുഷനെ !
നിൻ തടയോ വൃക്ഷവാസി ?

ഭൈരവൻ: (കട്ടഹാസ്യത്തോടെ)
ആണ്ട് ! മഹാസുന്ദരിയല്ലോ നീ !
നിന്നോട്ട് തോല്ക്കാൻ ആരുണ്ടു്?—എന്നാലും കേൾ.
മഹർഷി ശംബൂകനുടെയുജ്ജ്വലതപഃപ്രഭാവത്താൽ,
എനിക്കു ലഭിച്ച കർത്തവ്യധർമ്മബലത്താൽ,
നിന്നെ, മുന്നോട്ടടിവെയ്ക്കാത്തവണ്ണം,
തടകെട്ടാൻ ഞാൻ സമർത്ഥൻ.
കയറി മുന്നോട്ടു വരാൻ തുനിഞ്ഞാൽ
ഈ എന്റെ കൈകളിലെ ത്രിശ്ശൂലങ്ങൾ
ചെന്നായ്ക്കൾ ആട്ടിൻപററത്തെ എന്നപോലെ
പായിക്കും നിന്നെ ആലയത്തിൽ.

മൃത്യു: ലയമേ ഞാൻ ; എനിക്കെങ്ങു് ലയം ?

ഭൈരവൻ: അസംബന്ധം പുലമ്പാതിരിക്കു്, ശബ്ദാർത്ഥമറിയാതെ പ്രകോപനമുണ്ടാക്കരുതു് അനർത്ഥത്താൽ.

[മൃത്യുച്ഛായ മുന്നോട്ടു നീങ്ങാൻ പ്രയത്നിക്കുന്നു.]

ഭൈരവൻ: (രൌദ്രസ്വരത്തിൽ)
മഹർഷി ശംബൂകദേവനാണേ !
നില്ക്കവിടെ കല്ലുപോൽ !

(തന്റെ കൈയിലുള്ള തിളങ്ങുന്ന ത്രിശ്ശൂലങ്ങളെക്കൊണ്ടു് മൃത്യുവിനെ വിലക്കുന്നു.)

മൃത്യു: എട മൂഢ ! കേൾക്കു്—
ശംബൂകമഹർഷിയുടെ മാനം കാക്കാൻ വന്നു ഞാൻ
ധർമ്മദേവന്റെ കല്പനയാൽ.
നീ മഹർഷിയുടെ അംഗരക്ഷകൻ :

ഞാനോ പ്രാണൻ ; മാനരക്ഷിക ;
ഇതറിഞ്ഞു് മാറ്റം നല്ല്—പരിഹസിക്കാതിരിയ്ക്കൂ് !

ഭൈരവൻ : (ആശ്ചര്യപ്പെട്ട്)
ധർമ്മദേവന്റെ കല്പനയോ ? മഹർഷിയുടെ മാന
ത്തിനോ ?
മൃത്യുവിന്റെ തപോവനപ്രവേശം ?
ജടിലമീ വാർത്ത ; കണ്ടകനികുഞ്ജത്തിൽ
പെട്ട എൻ മനം; മോചിപ്പിയ്ക്കൂ് ആദ്യം അതിൽ
നിന്നു് !

മൃത്യു : ഇന്നു് ആരാരെ ഈ വനത്തിൽ വരാൻ സമ്മതിച്ചു ?
—പറയു !

ഭൈരവൻ : സൂര്യദേവന്റെ കിരണദൂതന്മാരെ.

മൃത്യു : പിന്നെ ?

ഭൈരവൻ : പുണ്യലക്ഷ്മിയൊന്നിച്ചു്
വസന്തഗന്ധാനിലസമേതയായി വന്ന
ശ്രീരാമചന്ദ്രന്റെ കീർത്തികാന്തയെ.

മൃത്യു : പിന്നെ ?

ഭൈരവൻ : പ്രകൃതിദേവിയുടെ ദൈനംദിനപരിവാരത്തെ.

മൃത്യു : പിന്നെ ?

ഭൈരവൻ : തൻ മകനോടൊപ്പം പൂജാവിധിക്കു്
പൂ പറിയ്ക്കാൻ വന്ന ബ്രാഹ്മണനെ.

മൃത്യു : അതു നിമിത്തമീ എൻ വരവു്!

ഭൈരവൻ : കാരണം ?

മൃത്യു : അയാൾ ചെയ്ത അധർമ്മം.

ഭൈരവൻ : എന്തു് ?

മൃത്യു : അവഹേളിച്ചു.

ഭൈരവൻ : ആരെ ?

മൃത്യു : മററാരെ ? മഹർഷിയെ !
നിൻ ഗുരുദേവനാം ശംബൂകമഹർഷിയെ !

ഭൈരവൻ : (ക്രോധിച്ച്)
എന്ത് ? അത്ര ഗവ്വമോ ബ്രാഹ്മണന്ന് ?

മൃത്യു : ജന്മനാ അയാൾ ശൂദ്രനാണെന്ന് !

ഭൈരവൻ : (പെട്ടെന്ന് വിലക്കംവെച്ച് ശൂലങ്ങളെ പൊക്കി)
ശിവ ! ശിവ ! എന്തു കൊട്ടംപാപം—
ശ്രീരാമനാളുമീ ധമ്മരാജ്യത്തിൽ !

[മൃത്യു മെല്ലെ മെല്ലെ കരിമൂടലായി, ആശ്രമത്തിലേക്ക നീങ്ങുന്നു. ഭൈരവൻ വീണ്ടും വൃക്ഷരൂപം പ്രാപിച്ച് നിലകൊള്ളുന്നു.]

[തിരശ്ശീല വീഴുന്നു.]

രംഗം രണ്ട്

[വെൺനിലാവിൻ പാൽ തുളുമ്പിയ അയോധ്യ. ശ്രീരാമചന്ദ്രൻെറ അരമനയുടെ അട്ടുത്തുള്ള തോട്ടത്തിൽ ഒരു ബ്രാഹ്മണൻ ഉറക്കെ വിലപിക്കുന്നു. ചുററും പല നിറമുള്ള പൂക്കൾ, പൊന്തകൾ, വള്ളികൾ, മരങ്ങൾ—അകലേക്ക പരന്ന്, ശോഭിക്കുന്നു. ധാരായന്ത്രങ്ങൾ നത്തകികളെപ്പോലെ നടനമാടുന്നു. അകലെ വെണ്ണക്കല്ലിൽ പണിത അരമന ശോഭിക്കുന്നു. അതിൻെറ സോപാനനിരകൾ, തരംഗവിന്യാസംപോലെ, തോട്ടത്തിലേക്ക ചാഞ്ഞിറങ്ങുന്നു.]

ബ്രാഹ്മണൻ : മോനേ ! ഓ എൻെറ മോനേ !
ഞാനെങ്ങനെ സഹിക്കും ഹൃദയാഗ്നി
നിൻ വേർപാടിൽ ?
എൻ കണ്ണിൻ തിളക്കം നീ ;
എൻ വാഴ്വിൻ ശ്വാസം നീ ;
വാദ്ധക്യത്തിന്ന് ഒരു ഊന്നായിരുന്നു, നീ മോനേ!
നിൻ മരണത്താൽ ഉള്ളതെന്തും തുലഞ്ഞു ;
ഇന്നു ഞാൻ ലോകമാം ശ്മശാനത്തിൽ ജംഗമശവം !
നീ ഒരുത്തനേ കണ്ണായിരുന്ന
കുരുടിയാം നിൻ തായയെ ഞാനെങ്ങനെ നോക്കും ?
ഞാൻ സമീപിയ്ക്കെ,
കാലടിയൊച്ച കേട്ട് 'വാ, കുഞ്ഞേ, വാ' എന്നരിയാടി,
മുഖത്തെ ചുളി മാഞ്ഞ്, ഉന്മേഷം തുടിക്കുമാ
കൈകൾ നീട്ടും അവൾ.

പൈക്കിടാവു് അകന്ന പശുവിൻെറ പാൽ കറക്കും
ഇടയൻ പോൽ,
ഞാൻ എന്തു തീററി ഇട്ടു നിറച്ചു്,
ജീവിതക്കടൽ കുടിക്കും ബഡവാഗ്നിയെ സമാ
ധാനിപ്പിക്കും ?
പറയു്, മോനേ ! പറയു്! പറയു്!

(അല്പനേരം മൂകനായിനിന്നു്, വിതുമ്പി വിതുമ്പി കരയുന്നു.)

പോയ ജന്മങ്ങളിലെ എന്തു ദുഷ്കൃതമോ ?
അല്ലെങ്കിൽ,
ജീവിതാന്തത്തിൽ കിട്ടിയ ഒരേ മകൻ
കൺമുന്നിൽവെച്ചു മരിക്കുന്നതു് കാണണമോ,
ഈ പുണ്യയുഗത്തിൽ ?
അപ്രാപ്തയൌവനൻ,
അകൃതപിതൃകാര്യൻ,
അപാപജീവിതൻ,
പഞ്ചവത്സരക്കാരൻ, എൻ വത്സൻ,
ഏതുകാരണത്താൽ രാമരാജ്യം ത്യജിച്ചു്
യമരാജ്യം പൂകി ?
ഞാൻ എന്തു പാപം ചെയ്തെന്നു് ഓർമ്മിപ്പീല ;
അസത്യം എന്നും ഉരിയാടീല.
ഒരു ജീവിയെയും ഹിംസിച്ചീല.
എങ്കിൽ, മററൊരുത്തൻെറ ദുഷ്കൃത്യം
കൊന്നുകളഞ്ഞോ എൻ മകനെ ?

(ദുഃഖാധിക്യത്താലും ക്രോധത്താലും)

പറയു്, പറയു്! ഓ നിലാവുലാവും രാവേ, നീ !
പറയു്, നീ ! ഓ ഇക്ഷ്വാകുരഘുദിലീപാദി-
രവികുലനരേന്ദ്രരാജ്യശ്രുപിണി !
ഓ അയോധ്യാനഗരലക്ഷ്മി !
മുമ്പെന്നും കണ്ടിട്ടില്ല ഇത്ര ഘോരകൃത്യം ;
പിന്നെ, കേട്ടിട്ടുമില്ല.
ശ്രീരാമനാളുമ്പോൾ രാമപ്രജയ്ക്കോ കളങ്കം ?
രാജാവിൻ ദോഷമേ കാരണം പ്രജയിൻ ദുഖത്തിന്നു്.
എന്തോ പാപം രാമന്നുണ്ടാകാം.

(ആലോചിച്ച്, അല്പം മുന്നോട്ടു നീങ്ങിയിട്ട്)
മറെറന്തു് ?

ഇതുപോരേ, ശൂദ്രതപസ്സിനാൽ ക്രുദ്ധമാം ധർമ്മത്തിൻ
ശാപത്തിനു് ?

(ധീരസ്വരത്തിൽ)

ചത്ത മകനെ തിരിച്ചുതന്നില്ലെങ്കിൽ—
കേൾക്കൂ, ഓ, രാമചന്ദ്ര—
എൻ മരണം അങ്ങയുടെ അരമനവാതില്ക്കൽ !
സുഖിച്ചിരിക്കൂ, ബ്രഹ്മഹത്യയാൽ സുഖിച്ചിരിക്കൂ !

(ഉറക്കെ)

ആകാശമേ, നീയേ സാക്ഷി !
ശീതകരനേ, നീയേ സാക്ഷി !
ഓ അയോധ്യേ, നീയും സാക്ഷി !
കേൾക്കൂ, ഓ സ്വർഗ്ഗത്തിലമരും സൂര്യൻെറ അരുകി
ലിരിക്കും രാജാക്കന്മാരേ !
നിങ്ങളേവരും എൻ പ്രതിജ്ഞയ്ക്കു് സാക്ഷി !

(വീഴുന്നു)

[നിലാവിൽ തിളങ്ങുന്ന വെണ്ണക്കല്ലരമനയിൽനിന്നു്, ശ്യാമ വർണ്ണനായ ശ്രീരാമചന്ദ്രൻ, കരുണരസം മുററിയ മുഖത്തോടെ, എന്തോ തിരയുംപോലെ, ചുററും നോക്കിക്കൊണ്ടു്, ഗാംഭീര്യ ത്തോടെ, ആശപോലെ, ആശീർവ്വാദംപോലെ, പ്രവേശിക്കുന്നു. അകലെനിന്നുതന്നെ അദ്ദേഹത്തെ മനസ്സിലാക്കിയ ബ്രാഹ്മ ണൻ, ഭയഭക്തികളോടെ എഴുന്നേററു് കൈക്കൂപ്പി നില്ക്കുന്നു. ശ്രീരാമൻ അടുത്തടുത്തു വരുംതോറും ബ്രാഹ്മണൻെറ വ്യസന ഭാവം അനുഗൃഹീതഭാവമായി മാറുന്നു. ശ്രീരാമൻ അടി വെച്ചു് അടിവെച്ചു് മുന്നോട്ടു വരവേ, ആ ഓരോ അടിവെ യ്പിനും ഓരോ വാക്കു് എന്ന മട്ടിൽ ധ്വന്യാത്മകമായി, ബ്രാഹ്മണൻ തന്നോടുതന്നെ പറയുന്നു.]

ത്രിഭുവനപുളകകാരിയാം ധന്യമീദർശനം !
ക്രമവിന്യാസം സപ്തസാഗരജീവിതക്രമം !
വ്യോമത്തിൻെറ ദേഹകാന്തി !
വനാദ്രിയോടു ചേന്നു് വനാദ്രിയായിരിക്കും !

ദശരഥപുത്രനിദ്ദേഹം, രഘുശ്രേഷ്ഠൻ, ദൃഢം !
കരുണാമൂത്തി, കൌസല്യാനന്ദനൻ !
മഹർഷിശിഷ്യൻ, മഹാസംയമി !
ഹരധനുസ്സൊടിച്ചവൻ, സുർധനുസ്സുന്ദരൻ !
മൈഥിലീമനോഹരൻ, കസുമകോമളൻ !
നീലമേഘശ്യാമൻ, ഗിരിവനപ്രിയൻ !
ദശഗ്രീവാരി, ഉഗ്രനിദ്ദേഹം, വജ്രപ്രജ്ഞാകഠോരൻ!
അഞ്ജനാസുതഹൃദയമിത്രൻ, പവിത്രപുരുഷൻ !
പഞ്ചവടിയിൽ വാണവൻ ;
ഗോദാവരീസ്നാനം ചെയ്തവൻ ;
ദൈത്യകോടിയെ കൊന്നവൻ !—
ശബരിതൻ കൈയാൽ ഫലങ്ങൾ ഭക്ഷിച്ചോൻ ;
മേരുഭവ്യൻ !—
സ്നേഹമൂത്തി ! ധമ്മമൂത്തി ! ക്ഷമാമൂത്തി !
ശിഷ്ടരക്ഷാമൂത്തി, ദുഷ്ടശിക്ഷാമൂത്തി,
നരദേവൻ, പരദൈവമിദ്ദേഹം !—
ആശാസ്വരൂപിയിദ്ദേഹം !
വരുന്നു, ആശീവ്വാദം ഉടലേന്തിയപോൽ !
ധന്യനായേൻ, ജീവിച്ചേൻ !
ജീവിച്ചേൻ ! ജീവിച്ചേൻ !
ജീവിയ്ക്കില്ലേ എന്റെ നന്ദനൻ ?
ജീവിയ്ക്കും, അവനും ജീവിയ്ക്കും !

(ഇമ ഇളക്കാതെ നോക്കിനിൽക്കുന്നു.)

ശ്രീരാമൻ : (രാജകീയഗാംഭീര്യത്തോടെ ആഗമിക്കുന്നു.)
ഈ വസന്തപൌണ്ണമീരജനിയെ,
ഈ അയോധ്യാപ്രശാന്തിയെ,
തൻ കരുണകഥയാൽ അശാന്തമാക്കീ ഈ ദുഃഖിതൻ!

(നെടുവീപ്പിടുന്നു.)

വേർപെട്ട മെയ്യാളെ നിനച്ചിരിക്കും എന്റെ
സീതാശോകം വീണ്ടും ഓമ്മിപ്പിക്കുന്നു, ഈ
ദുഃഖിതൻ !—
എവിടെയാണ് ? എവിടെ പോയി ?

(ചുററും നോക്കിയിട്ട്)
ഇവിടുന്നാണ്, ഈ തോട്ടത്തിൽനിന്നാണീ
രോദനം !
(വ്യംഗ്യസ്മിതത്തോടെ)
എൻെറ ചെവിക്ക് എപ്പോഴും
രോദനമേ ഗാനമായല്ലോ !
അവതാരപുരുഷന്നാഹാരം വൈവശ്യം ;
പാനീയം അശ്രുധാര !
(അടുത്തേക്കു വരുന്ന ബ്രാഹ്മണനെ ശൌനിച്ചിട്ട്)
ആരോ വരുന്നല്ലോ ഇങ്ങോട്ട്.
(തറച്ചു നോക്കിയിട്ട്)
കിഴവൻ ; ബ്രാഹ്മണൻ ; ദുഃഖജർജ്ജരിതൻ.
ഇയ്യാളോ വിളിച്ചുകരഞ്ഞതു് ഇതുവരെ ?
(രണ്ടടി മുന്നോട്ടു വെയ്ക്കുന്നു.)

ബ്രാഹ്മണൻ : (തെരുതെരെ മുന്നോട്ടു വന്നിട്ട്)
അനാഥരക്ഷക ! ദുഃഖവിമോചക !
സർവ്വലോകപ്രഭു ! രക്ഷിയ്ക്കു, രക്ഷിയ്ക്കു !
(കാല്ക്കൽ കുനിയുന്നു.)

ശ്രീരാമൻ : എഴുന്നേൽക്കു, എഴുന്നേൽക്കു, വൃദ്ധബ്രാഹ്മണ !
അങ്ങു് ഗുരുതുല്യൻ എനിക്ക്!

ബ്രാഹ്മണൻ : ശരീരം സഹജമട്ടിൽ പ്രണമിച്ചുപോകുന്നു, ദാശരഥി !
കരയുന്നവനുണ്ടോ വിവേകം ? തെണ്ടിയ്ക്കു വിടെ പെരിമ ?

ശ്രീരാമൻ : ആർ ഭവാൻ ? ദുഃഖമെന്തു് ?

ബ്രാഹ്മണൻ : അങ്ങു് വിചാരിച്ചാൽ പിന്നെ ദുഃഖമെന്തുണ്ട്?
അങ്ങു് ബ്രാഹ്മണനെ മുഖത്തുനിന്നു് ജനിപ്പിച്ചവനല്ലേ ?
കാലത്തെ കുഞ്ഞായിക്കരുതും
അങ്ങയെക്കാൾ ആരുണ്ടു്, വൃദ്ധൻ ?
വിശ്വത്തെ സൃഷ്ടിച്ചവനേക്കാൾ ആരുണ്ടു് വലിയവൻ ?
അങ്ങയുടെ മുന്നിൽ തല കുനിച്ചതു് വിരോധാഭാസമല്ല.

മനുഷ്യരീതിയ്ക്കനുസരിച്ച് അങ്ങയെ,
ഭൂപതിയെ, പ്രണമിക്കുന്നതേ വഴക്കം !
സ്നേഹസാധനയാൽ അങ്ങ് മഹാതപസ്വിയല്ലേ ?
മഹത്വമുണ്ടേതു് തപസ്സിന്നും.
ഗുണത്തിനുണ്ടോ കാര്യം ?

ശ്രീരാമൻ : മഹത്വം ഓതുന്നവരും മഹാന്മാർ, വിപ്രോത്തമ !
പറയൂ, അങ്ങയുടെ അഴൽ.

ബ്രാഹ്മണൻ : അപഹരിച്ചു പഞ്ചവത്സരക്കാരനാമെൻ നന്ദനനെ...

ശ്രീരാമൻ : ആർ ആ നീചൻ ?

ബ്രാഹ്മണൻ : യമനെന്നു പുകൾപെററ വൈവസ്വതൻ !

ശ്രീരാമൻ : സത്യമോ ?

ബ്രാഹ്മണൻ : ഒപ്പം വന്നാൽ ഞാൻ ഇടം കാണിയ്ക്കാം,
എൻെറ ഒരേ മകൻെറ പിണവും.
(വിലപിച്ചുകൊണ്ടു്)
ഹേ ദയാനിധി!
ക്ലേശകാലങ്ങളിൽ ഏവരും അങ്ങയുടെ നാമം ഉച്ചരിച്ച്
രക്ഷയ്ക്കായെത്തുന്നു ; അങ്ങയോടപേക്ഷിക്കുന്നു.
എൻെറ മകനെ ഞാൻ യാചിക്കുന്നു.
അങ്ങയുടെ കാരുണ്യക്കടൽ എവിടെ ?—
സുലഭസാധ്യം അങ്ങയ്ക്കു് ; അതത്ര കഠിനമോ ?
ലോകാപവാദത്താൽ—അർദ്ധാംഗിയെ,
അഗ്നിക്കുള്ളിൽ പ്രവേശിച്ച് പുറത്തുവന്ന പരിശുദ്ധയെ,
ആ സൗന്ദര്യലക്ഷ്മിയെ, സീതാദേവിയെ,
നിറവയറോടെ കാട്ടിൽ തള്ളി,
തൻ ഭീഷ്മപൌരുഷം കാണിച്ചില്ലേ ?

ശ്രീരാമൻ : (ദീർഘശ്വാസം വിട്ടു്, മ്ലാനമുഖത്തോടെ)
മതി കഥനം, ദ്വിജന്മാവേ !—
കാട്ടുതീ നാട്ടുതീയിനെ കെടുത്തുംപോൽ,
അങ്ങയുടെ അഴലിന്നു് എൻ അഴൽ പരിഹാരമോ ?

ബ്രാഹ്മണൻ : ക്ഷമിയ്ക്കു, മഹീശ്വര !
എൻമകനെ യാചിയ്ക്കാൻ വന്നേൻ ഞാൻ ;
അതു തരു, കൃപചെയ്യു്.

ശ്രീരാമൻ : ദ്വിജോത്തമ, അങ്ങയുടെ വാക്ക് ആശ്ചര്യകരം—
ധർമ്മശാസനൻ, വൈവസ്വതൻ,
എൻെറ രാജ്യത്തിലങ്ങനെ ചെയ്യില്ല—
എന്തോ ധർമ്മച്യുതി നേരിട്ടിരിക്കും.
അപ്രാപ്തയൌവനനെ, ബാലകനെ,
അപഹരിച്ച കാലനെ നശിപ്പിക്കും ഞാൻ,
കുററം അവൻേറതെങ്കിൽ—പക്ഷെ,
കുററം അവൻേറതെന്നു് കരുതുന്നില്ല, ഞാൻ.
അങ്ങു് ചെയ്തോ എന്തെങ്കിലും അപൂജനീയം?

ബ്രാഹ്മണൻ : സുസംസ്കൃതർ എൻെറ മാതാപിതാക്കൾ ;
വിദ്യ നല്കിയ ഗുരുക്കൾ സജ്ജനർ ;
ബ്രാഹ്മണരിൽ പിറന്നതാണു് എൻെറ
ആത്മാവു്, പ്രഭോ !

ശ്രീരാമൻ : മാന്യൻ ഭവാൻ !
ധന്യം അങ്ങയെപ്പോലുള്ളവരെ ലഭിച്ച എൻെറ രാജ്യം !
മററാരാനും ചെയ്തോ അധർമ്മം
അങ്ങയുടെ മകൻ മരിയ്ക്കാൻ ?
അറിയാമെങ്കിൽ ഉരയ്ക്കു—
ഞാൻ അവസാനിപ്പിക്കും ആ കാരണം.
കാരണം അവസാനിപ്പിച്ചാൽ അവസാനിക്കുന്നു കാര്യവും.

(ദൃഢസ്വരത്തിൽ)

എൻെറ രാജ്യത്തിൽ ജീവിയ്ക്കില്ല, ധർമ്മശൂന്യൻ !

(ശ്രീരാമൻെറ ധാർമ്മികരോഷത്തിനു മുമ്പിൽ
ബ്രാഹ്മണൻ നടുങ്ങുന്നു. തളന്ന അയാളെ
ശ്രീരാമൻ ധൈര്യപ്പെടുത്തുംപോലെ)

കളയൂ പേടി ! സത്യമുരയ്ക്കു !

ബ്രാഹ്മണൻ : ക്ഷമിയ്ക്കു, മഹാപുരുഷ, നാവു പതറുന്നു !

ശ്രീരാമൻ : സത്യമോതുന്നതിനോ ?

ബ്രാഹ്മണൻ : അങ്ങയുടെ മുമ്പിൽ അങ്ങയുടെ പേർ ഉച്ചരി ക്കാൻ സങ്കോചം.

ശ്രീരാമൻ : (അല്പം ചിന്തിതനായി, തന്നോടുതന്നെ)
അപരാധങ്ങൾക്കെല്ലാം ഞാനോ മൂലം ?
അന്ന് വെളുത്തേടൻ പറഞ്ഞു ; ഇന്ന് ഈ ബ്രാഹ്മ
ണനും.
(ബ്രാഹ്മണനോട്)
സത്യം സർവ്വപൂജ്യം !
സത്യത്തെ പേടിക്കുന്നതു് ഉത്തമമോ ? പിൻതിരി
ഞ്ഞിട്ടില്ല എന്നും
സത്യം കേൾക്കേ, ഈ ദശരഥസുതൻ.
സത്യമാർഗ്ഗമേ ക്ഷേമം, എളിമയേ പെരിമ,
പറയുന്നവർക്ക്, കേൾക്കുന്നവർക്ക്—സങ്കോചംവേണ്ട
എന്റെ തെറ്റെന്തു് ? അധർമ്മമെന്തു് ?
ജന്മംകൊണ്ടു മാത്രമല്ല, കർമ്മംകൊണ്ടും
ഭവാൻ ഗുരുവര്യൻ !

ബ്രാഹ്മണൻ : ശിഷ്ടപരിത്രാണമൂർത്തേ, കേൾക്കൂ—
ഇന്ന് വെളുക്കുംമുമ്പേ, ദേവാർച്ചനയ്ക്കു്
പൂവറുക്കാൻ പോകവേ, ഞാൻ പുത്രനൊന്നിച്ച്
എത്തീ ഒരു കാട്ടിൽ.

ശ്രീരാമൻ : പേരുണ്ടോ കാടിനു് ? ഉണ്ടെങ്കിൽ അതെവിടെ ?

ബ്രാഹ്മണൻ : പാപകരമെന്നു കരുതി പറയുന്നില്ല പേർ.
അതുള്ളതു് മൃത്യുദിശയിൽ.

ശ്രീരാമൻ : പേരിലെന്തു് പാപം ? പറയൂ.

ബ്രാഹ്മണൻ : ശംബൂകാശ്രമമെന്നു പറയും ആ കാടിനെ.

ശ്രീരാമൻ : (അല്പനേരം ചിന്താമഗ്നനായി നിന്നിട്ട്, പിന്നീട്)
ഓഹോ ! ഇപ്പോൾ എനിക്കു വിളക്കം കിട്ടുന്നു—
എന്നിട്ട് ?

ബ്രാഹ്മണൻ : എന്നിട്ടെന്തു് ? മഹാപ്രഭോ !
കണ്ടു ഇരുവരും തപസ്യ ചെയ്യും
ശൂദ്രനെ, ശംബൂകനെന്ന പേരുള്ളവനെ,
ഋഷിവേഷത്തിൽ പാഷണ്ഡനെ.

[ശ്രീരാമൻെറ പുരികക്കൊടി ക്രോധത്താൽ ചുളിയുന്നു. ബ്രാഹ്മണൻ തന്നോടുതന്നെ എന്ന മട്ടിൽ തുടരുന്നു.]

ഇപ്പോൾ ആ ശൂദ്രനു് തക്കതു് കിട്ടും.
അധർമ്മശ്രവണത്താൽ മാത്രം, കോപം പൂണ്ടു്,
എങ്ങനെ രൌദ്രമായിത്തീരുന്നു, രാവണരിപുമുഖം!

ശ്രീരാമൻ : (സൌമ്യനായിട്ടു്,ബ്രാഹ്മണൻെറ നേരെനോക്കി)
പ്രണമിച്ചോ, അങ്ങു് ?

ബ്രാഹ്മണൻ : (ചെവി പൊത്തിയിട്ടു്)
ശിവ ! ശിവ ! ശിവ !
അത്ര ഘോരമാം കൃത്യം ഞാൻ ചെയ്തില്ല.
അറിവില്ലാക്കുമാരൻ കൈകൂപ്പാൻ തുടങ്ങവേ—
'അരുതു്, ശൂദ്രനെ കൈകൂപ്പരുതു്'
എന്നുരച്ചു്, കൌമാരബുദ്ധിയെ തിരുത്തി, തടഞ്ഞു.

ശ്രീരാമൻ : (വ്യംഗ്യത്തോടെ)
എന്തായാലും അങ്ങു് വേദമൂർത്തിയല്ലോ !

ബ്രാഹ്മണൻ : അങ്ങയുടെ രാജ്യത്തിൽ ജീവിച്ചു് ഇത്രയെങ്കിലും അധർമ്മത്തെ ഞാൻ തടയാഞ്ഞാൽ നരകമാവില്ലേ നമുക്കു്?

ശ്രീരാമൻ : ഓ ! ഓഹോ ! കൊള്ളാം ! സ്വർഗ്ഗപ്രാപ്തിയിൻ
കൃത്യം ചെയ്തു കുട്ടി ;
ആ ഒരേ കൃത്യത്താൽ അർഭകൻ സ്വർഗ്ഗം പൂകി എന്നു
കരുതുന്നോ ഭവാൻ ?

ബ്രാഹ്മണൻ : അതല്ല, അതല്ല, രാമചന്ദ്ര !
ശൂദ്രൻ തപസ്സുചെയ്ത അധർമ്മത്താൽ—
വർണ്ണാശ്രമധർമ്മം ഉല്ലംഘിച്ചതിൻെറ പാപത്താൽ—
അങ്ങയുടെ ഒരു ബാലപ്രജ ബലിയായ്ത്തീർന്നു—
ഭാവിയിൽ എന്തു മഹാകൃത്യം ചെയ്യാനിരുന്നോ അവൻ !
എന്തെന്തു ശാസ്ത്രം പഠിയ്ക്കാനിരുന്നോ അവൻ !
എന്തു തപസ്സിനാൽ എന്തു സിദ്ധി നേടാനിരുന്നോ അവൻ !
അങ്ങയുടെ ആ പ്രജ ശൂദ്രൻെറ ദുഷ്കൃത്യത്തിന്നു് ബലി
യായ്ത്തീർന്നു !

ശ്രീരാമൻ : (ആത്മഗതം, സഹാനുഭൂതിയും കോപവും പൂണ്ടു്)
ഈ ജാതിദർപ്പാന്ധനെ,

ഈ ശാസ്ത്രമൂഢനെ എങ്ങനെ ബോധവാനാക്കും ?
ശംബൂകൻ മഹായോഗി !
തപസ്വിയെ ധിക്കരിച്ചോ, ക്രോധിച്ചു ധർമ്മം.
അതിനാൽ നേരിട്ടു ഈ വത്സലകുമാരന്ന്
എൻ രാജ്യത്തിൽ അകാലമൃത്യു ;
തൻ തെററ് അറിയാത്തോനിവൻ,
ഉള്ളാലെ എന്നെ,
പുറമേക്കു് ശംബൂകയോഗിയെ
നിന്ദിക്കുന്നു.
(ആലോചിച്ച്, നിർണ്ണയിച്ച്, വീണ്ടും)
കാട്ടിത്തരൂ, ദ്വിജന്മാവേ, ശംബൂകവിപിനത്തെ.
നടക്കാം അങ്ങോട്ടേക്കു്; നശിപ്പിക്കും അധർമ്മം ഞാൻ.
രാമരാജ്യത്തിൽ അധർമ്മമേ മൃത്യു.
അധർമ്മസംഹാരമേ മൃത്യുവിജയം.
അധർമ്മത്തെ ജയിക്കൽ യമന്റെ തോൽവി !
ധർമ്മം ജീവിച്ചാൽ, അങ്ങയുടെ മകനും ജീവിക്കും !

ബ്രാഹ്മണൻ : (ആത്മഗതം)
രാമനിന്ദയും വ്യർത്ഥമായില്ല !
പ്രകീർത്തിച്ചാൽ എന്താകുമായിരുന്നോ ഫലം ?

(ശ്രീരാമനോട്)

പോകാം, രാക്ഷസാരി ; ധന്യനായി ഞാൻ.

ശ്രീരാമൻ : വരൂ. (ആകാശത്തേക്കു നോക്കിക്കൊണ്ടു്)
പുഷ്പകത്തിലേറി ശംബൂകാശ്രമം പൂകാം.

[ശ്രീരാമൻ ഉത്തരദിശയിലേക്കു നോക്കി പുഷ്പകത്തെ സ്മരിക്കുന്നു. അസംഖ്യം മണികളുടെ 'ടിൻടിൻ' എന്ന മധുര നാദം കേൾക്കാകുന്നു. ഇച്ഛാസ്വരൂപമായ ആ വാനയാനം, നിലാവിൽ ഉറയൂരുംപോലെ, മേഘമാലകളെ താണ്ടി, നിലത്തേക്കു് ഇറങ്ങുന്നു. ശ്രീരാമനോടൊപ്പം ബ്രാഹ്മണനും തേരിൽ പിടിച്ചുകയറുന്നു. വിമാനം മേലോട്ടു മേലോട്ട് ഉയന്നു പറന്ന്, ദൃഷ്ടിയിൽനിന്നു മറഞ്ഞു്, നാദാവശേഷമായിത്തീരുന്നു.]

തിരശ്ശീല വീഴുന്നു.

രംഗം മൂന്ന്

[ശംബൂകാശ്രമത്തിന്റെ വന്യസീമ, പൌർണ്ണമിയിലെ നിലാവിൽ കുളിച്ചുനിൽക്കുന്നു. എങ്ങുമെങ്ങും നിശ്ശബ്ദത. പൂപ്പൊന്തയുടെ അടുത്തുള്ള ഒരു പുററിന്നരികെ ബ്രാഹ്മണകുമാരൻ കിടക്കുന്നു. അവന്റെ ശരീരത്തിനു സമീപത്തു് ഛായാരൂപിയായ മൃത്യു നിൽക്കുന്നതു് കാണാകുന്നു. അങ്ങു് അത്ര ദൂരത്തല്ലാതെ സമാധിസ്ഥനായ ശംബൂകമഹർഷിയുടെ ധ്യാനസ്ഥിതമായ ആകാരം കാണപ്പെടുന്നു. ചുററും പുററു് വളർന്നു് പൊന്തിയിരിക്കുന്നു. മുഖശ്മശ്രുക്കളും ജടാസ്രോതസ്സുകളും ലതകളുമായി കെട്ടുപിണഞ്ഞിരിക്കുന്നു. പുററു് ശരീരത്തിന്റെ പകുതി വരെ വളർന്നുപൊങ്ങിയിട്ടുണ്ടു്. ആ ഭവ്യരംഗത്തെ ആവരണം ചെയ്തു്, ദിവ്യതേജസ്സിന്റെ പരിവേഷം കാണപ്പെടുന്നു, സൂക്ഷിച്ചുനോക്കിയാൽ മാത്രമേ കാണാനാകൂ എന്ന മട്ടിൽ പ്രകൃതിലീനമായിത്തീർന്നിരിക്കുന്നു, മഹർഷിയുടെ ആകാരം. അങ്ങനെ പെട്ടെന്നു് ചൈതന്യസഞ്ചാരം ഉണ്ടായപോലെ. അനിലൻ വന്നു് പൂവള്ളികളിലും പൊന്തകളിലും തലയാട്ടാൻ തുടങ്ങുന്നു. മൃത്യു ഭക്തിയാൽ വണങ്ങി, കൈകൂപ്പുന്നു. ശ്രീരാമൻ ബ്രാഹ്മണസമേതനായി പ്രവേശിക്കുന്നു. അദ്ദേഹത്തിന്റെ മുഖം ഭാവദീപ്തമായിത്തീരുന്നു. ആനന്ദത്താൽ, തന്നോടുതന്നെ എന്ന മട്ടിൽ, സംസാരിക്കുന്നു.]

ശ്രീരാമൻ : എന്തു ശാന്തി കളിയാടുന്നു ഈ കാന്തിയിൽ !
അനുഭൂതിയേ ഓതുന്നു—ഇതു താപസന്റെ ഇടമെന്നു്.
തപോമഹിമയ്ക്കുണ്ടോ മറെറാന്നു തുല്യം ?

(രസാനുഭൂതിയാലെന്നപോലെ, ധ്യാനഭംഗിമയിൽ നിൽക്കുന്നു.)

ബ്രാഹ്മണൻ : (ആത്മഗതം)
ആശ്ചര്യകരം രാജേന്ദ്രന്റെ മുഖഭാവം !
അരമനയിലിരിക്കുംപോൽ ഗിരിവനപ്രകൃതിയിലും !
ഇതെന്തു സ്നേഹമോ ? ഇതെന്തു മോഹമോ ?
സീതയെ അരണ്യത്തിൽ തള്ളിയോനു്
അരണ്യമേ സീതയായ്തോന്നുംപോൽ!

ശ്രീരാമൻ : (ബ്രാഹ്മണനോടു്) കാട്ടിത്തരൂ, ആ സ്ഥാനം.

ബ്രാഹ്മണൻ : വരൂ, പ്രഭോ ! കാണിക്കാം. (മുന്നോട്ട നടന്നു്)
നോക്കൂ ഇവിടെ ! നോക്കൂ ഇവിടെ, കോസലേശ്വര !
വീണുകിടപ്പൂ എന്റെ കുലഗോപുരത്തിൻ കലശമണി !

(മുന്നോട്ടാഞ്ഞു്)

രക്ഷിയ്ക്കൂ, രക്ഷിയ്ക്കൂ, എന്റെയീകൺമണിയെ !

(ശവത്തിന്നടുത്തു് മറിഞ്ഞുവീഴുന്നു.)

ശ്രീരാമൻ : (ശ്രമിച്ചിട്ടും തടയാനാകാതെ ഒഴുകുന്ന കണ്ണീരോടെ, ചഞ്ചലപ്പെട്ടു്, ആത്മഗതം)
സ്ഥിതപ്രജ്ഞനേയും അധീരനാക്കുന്നു
പുത്രശോകത്തിൻ വിലാപം!
എൻ വേർപാടിൻ നേരം ഹൃദയം പിളർന്നു വിലപിച്ച
പിതാവിനെ ഓർമ്മിപ്പിപ്പൂ ഈ വൃദ്ധൻ !
എന്തു് മായയോ !
അമൃതസാക്ഷാൽക്കാരം നേടിയവർക്കും
മൃത്യു സങ്കടകരം !
നാടകസത്യം അറിയൽ
നേപഥ്യം പൂകിയാലല്ലോ !

(ബ്രാഹ്മണന്റെ സമീപത്തു ചെന്നു്)

വിലപിയ്ക്കാതിരിയ്ക്കൂ അജ്ഞാനിയെപ്പോൽ, വേദവേത്താവേ!
നടന്ന അധർമ്മം പരിഹരിയ്ക്കും,
അമൃതനാകും അങ്ങയുടെ ചിരംജീവി !

ബ്രാഹ്മണൻ : (ഉന്മത്തഹർഷത്താൽ പിടഞ്ഞെഴുന്നേററു്)
' അമൃതനാകും അങ്ങയുടെ ചിരംജീവി ! '—
ഇതു സത്യമായ്ത്തീരട്ടെ, ഇക്ഷ്വാകുകുലേന്ദ്ര !
ഇനിയെൻനന്ദനൻ ചിരംജീവി !
നശിപ്പിയ്ക്കൂ അധർമ്മചാരിയെ ശീഘ്രം !

ശ്രീരാമൻ : (കൈകൂപ്പിനിന്നിരുന്ന മൃത്യുദേവതയെ പ്രസന്നദൃഷ്ടിയോടെ നോക്കിയിട്ടു്)
ഇതെങ്ങനെ നീ ഈ തപോവനത്തിൽ ?

(പുഞ്ചിരി തൂകിക്കൊണ്ടു്)

ഉപവാസമോ നിനക്കു് എന്റെ രാജ്യത്തിൽ ?

മൃത്യു : (പുഞ്ചിരി തൂകിക്കൊണ്ട്)
തപസ്സു ചെയ്യുന്നു, ഞാൻ.

ശ്രീരാമൻ : (വിനോദം കലന്ന്)
ആരുടെ അമംഗളത്തിൻെറ സിദ്ധിയ്ക്കോ ?

മൃത്യു : ദൈത്യവൈരിയുടെ ധർമ്മസിദ്ധിയ്ക്ക്.

ശ്രീരാമൻ : അനേകം വന്ദനം നിനക്ക്.

മൃത്യു : ധന്യ ഞാൻ.

ബ്രാഹ്മണൻ : (ശ്രീരാമനെ വിസ്മയത്തോടെ നോക്കി സ്വഗതം) ആരോടീ സംവാദം—ആകാശവണ്ണൻെറ ?

ശ്രീരാമൻ : ദ്വിജോത്തമ, അങ്ങു ചൊന്ന അനധികാരി, ആ ശൂദ്രൻ,
തപസ്സു ചെയ്യും ഇടം കാട്ടിത്തരൂ വേഗം.

ബ്രാഹ്മണൻ : (വിരൽ ചൂണ്ടിയിട്ട്)
അങ്ങോട്ടു നോക്കൂ, വല്മീകത്തിന്നടുത്തു് !

ശ്രീരാമൻ : (ആത്മഗതം)
എന്തൊരു നാവു് ഈ ബ്രാഹ്മണൻെറ ?
ഓരോ വാക്കും എൻെറ മർമ്മത്തെ തുളയ്ക്കുന്നു.
വല്മീകമെന്ന പദം കേൾക്കേ,
സീതയെ പോററും മഹാകവീശ്വരൻെറ
സ്മൃതി അങ്കുരിക്കുന്നു എന്നിൽ.
എന്തൊരു ധാരായന്ത്രമാക്കിത്തീർക്കുന്നു മനസ്സിനെ ദിവ്യദുഃഖം!
ആ ഋഷികവിയും ശംബൂകനെപ്പോൽ
ശൂദ്രനല്ലോ ?
വ്യാധവൃത്തിയിൽ ഇരുന്നിട്ടും, ഉഗ്രതപസ്സാൽ
മഹർഷിപദത്തിൽ ഏറിയില്ലേ ?
തപോമഹിമയ്ക്കു തുല്യമുണ്ടോ മറെറാന്നു് !

(ബ്രാഹ്മണൻ വിരൽ ചൂണ്ടിയ ഇടത്തേക്കു നോക്കിയിട്ട്, ബാണം തൊടുക്കുന്ന ഭാവത്തോടെ, കൈകൂപ്പുന്നു, ശംബൂക മഹർഷിയെ.)

ബ്രാഹ്മണൻ : (അമ്പരന്നിട്ട്, ആത്മഗതം)
ഇതെന്തു് ?

തപസ്സു ചെയ്യും പാഷണ്ഡനെ കൈക്കൂപ്പുന്നോ ?
അതോ, വില്ലിൽനിന്നമ്പെയ്യുംപോലുള്ള വിദ്യ കാണിക്കുന്നോ ?
അറിയാൻമേല, ഈ പാർത്ഥിവേന്ദ്രൻെറ വിചിത്രകൃത്യം.

(ആശ്ചര്യപ്പെട്ടു നോക്കിനിൽക്കുന്നു.)

ശ്രീരാമൻ : (ബ്രാഹ്മണൻെറ നേരെ തിരിഞ്ഞു്)
ക്ഷത്രിയന്നൊരു സന്ദേഹമുള്ളതു് നിവാരണം ചെയ്യാൻ കൃപ തോന്നണം.

ബ്രാഹ്മണൻ : (സവിനയം)
ഈ അല്പബുദ്ധിക്കു് തോന്നുംപടി പറയാം.

ശ്രീരാമൻ : (വ്യംഗ്യത്തോടെ, എന്നാൽ ഗാംഭീര്യത്തോടെ)
പൂജ്യ, ഉദാത്തബുദ്ധിയോടെ ഉരച്ചാലും.

ബ്രാഹ്മണൻ : കഴിവനുസരിച്ചു്, രാജേന്ദ്ര.

ശ്രീരാമൻ : തപസ്സു് പൂജ്യകൃത്യമല്ലേ, ദ്വിജേന്ദ്ര ?

ബ്രാഹ്മണൻ : തപസ്സിനു തുല്യം മറ്റൊന്നുണ്ടോ, രാഘവേന്ദ്ര ?

ശ്രീരാമൻ : തപസ്സു ചെയ്യുന്നവനും പൂജ്യനല്ലേ, വിബുധവര്യ ?

ബ്രാഹ്മണൻ : അതു ദൃഢം, ധർമ്മമൂർത്തേ !

ശ്രീരാമൻ : പൂജ്യനെ നിഹനിക്കൽ പാപകരമല്ലേ, സത്വശീല?

ബ്രാഹ്മണൻ : നിസ്സംശയം, ബാലിസംഹാരി !

ശ്രീരാമൻ : (പുരികം കോട്ടി, മെല്ലെ മെല്ലെ)
അങ്ങനെയിരിക്കെ—
ഈ തപസ്വിയെ കൊല്ലുന്നതും പാപമാകില്ലേ ?

ബ്രാഹ്മണൻ : യുക്തിയേക്കാൾ മേലെയല്ലേ ശ്രുതിവാക്യം !
തപസ്സിന്നു് അനധികാരി ശൂദ്രൻ
എന്നതേ ശാസ്ത്രപ്രസിദ്ധം !
കൃതയുഗത്തിൽ തപസ്സിന്നർഹൻ ബ്രാഹ്മണൻ മാത്രം.
ത്രേതായുഗത്തിൽ ക്ഷത്രിയനും അർഹൻ.
വൈശ്യനും തപസ്സു ചെയ്യാം ദ്വാപരത്തിൽ
കലികാലം വന്നാൽ ശൂദ്രനും തപസ്വി !
കൃതയുഗത്തിൽ നാല്ക്കാലിയായി നിന്ന ധർമ്മം,
ത്രേതായുഗത്തിൽ മുക്കാലിയാകും,

ദ്വാപരത്തിൽ ഇരുകാലിയും ;—
കലിയുഗത്തിലോ, ഒററക്കാലിൽ മുടന്തി,
തളർന്നു ചത്തുവീഴുന്നു !
കേൾക്കൂ, വർണ്ണാശ്രമധർമ്മപാലക,
പാൽ പൂജ്യമെങ്കിലും,
ജീവനൌഷധമെങ്കിലും,
ത്യാജ്യംതാൻ നായിൻപാൽ !
നായിൻപാലിനു തുല്യം ശൂദ്രന്റെ തപസ്സും !

ശ്രീരാമൻ : (തന്റെ കോപം പ്രകടമാക്കാതെ, വ്യംഗ്യത്തോടെ)
സാത്ഥകം അങ്ങു നേടിയ വിദ്യ, ആചാര്യ !

(നെടുവീർപ്പിട്ട്)
അങ്ങയ്ക്കു സമ്മതമല്ലേ ബാണപ്രയോഗം ?

ബ്രാഹ്മണൻ : സമ്മതം താൻ, ധനുർദ്ധര !
ശിക്ഷയ്ക്കർഹനീ ശൂദ്രതപസ്വി !

ശ്രീരാമൻ : ശൂദ്രനെങ്കിലും തപസ്സ് ശക്തിദായകം
മതിയാവില്ലിവനെ കൊല്ലാൻ സാമാന്യസായകം.

ബ്രാഹ്മണൻ : ഏതു ദിവ്യാസ്ത്രത്താൽ ദൈത്യേന്ദ്രരാവണൻ തൻ
പത്തുതലകളുമുരുണ്ടോ, അതു തൊടുക്കൂ, അരിംദമ !
പാപകൃത്യത്തിൽ ഇവൻ അവനേക്കാൾ താഴെയല്ല.

ശ്രീരാമൻ : ബ്രഹ്മാസ്ത്രം അതിഭയങ്കരം, ദ്വിജന്മാവേ !
തൻ രിപുവിനെയറിയാതെ അസ്ത്രം തൊടുക്കരുത് !

[ശ്രീരാമൻ തൂണീരത്തിലേക്കു കൈയിട്ടനേരം, ഭൂമി നടുങ്ങുന്നു. ഗഗനം കുടുങ്ങുന്നു. ബ്രാഹ്മണൻ പേടിച്ചരണ്ട്, നേരെ നിൽക്കാനാകാതെ, ശ്രീരാമന്റെ പിന്നിലേക്കു നീങ്ങുന്നു. മൃത്യു ഭ്രാന്തുപിടിച്ച് കൂവുന്നു.]

മൃത്യു : നിൽക്കൂ, നിൽക്കൂ, ഭൂതപ്രഭോ !

ശ്രീരാമൻ : (മൃത്യുവിന്റെ നേരെ നോക്കിയിട്ട്)
നിനക്കെന്തിനീ പേടി ?

മൃത്യു : ഇതെന്ത് ? കളിയോ കാര്യമോ ?
എനിക്കു ബുദ്ധി കാട്ടിത്തരൂ !
എനിക്കു ചരിക്കാൻ ഏതു വഴി ?

ശ്രീരാമൻ : (പുരികം കോട്ടിയിട്ട്)
മൃത്യോ,
അലംഘ്യം എപ്പോഴും കത്തവ്യം അഖിലക്കും—
ഈ മഹാസ്ത്രംതാൻ മാഗ്ഗദശ്കം !

മൃത്യു : കല്പന. (തലകുനിച്ച്, അസ്ത്രത്തെ പിൻതുടരാൻ തയ്യാറാകുന്നു.)

[ശ്രീരാമൻ ബ്രഹ്മാസ്ത്രം തൊടുത്ത്, 'തിരഞ്ഞുകൊല്ലു്, അധമ്മിയെ !' എന്നു് ഉൽഘോഷിച്ച്, വലിച്ചുവിടുന്നു. ഇടിമിന്നൽ പാളുന്നു. ഇടിവെട്ട് മുഴങ്ങുന്നു. കൊടുങ്കാററു് ഇരമ്പുന്നു. പൂഴി ചിതറുന്നു. അരണ്യമാകെ ചീൽക്കാരം മുഴങ്ങുന്നു. മൃത്യുവിൻെറ കരാളച്ഛായ രൌദ്രരോഷത്തോടെ, ശരവേഗത്തിൽ, അസ്ത്രത്തെ അനുസരിക്കുന്നു. താപസൻെറ സമീപമെത്തിയ ബ്രഹ്മാസ്ത്രം അതിൻെറ ഉഗ്രരൂപം വെടിഞ്ഞു്, വിനീതമായി, ശംബൂകമഹർഷിയെ പ്രദക്ഷിണംവെച്ച്, സാഷ്ടാംഗം പ്രണമിക്കുന്നു. പേടിച്ചു പകച്ചു നിൽക്കുന്ന ബ്രാഹ്മണനോട്ട്, പുഞ്ചിരിതൂകി, പറയുന്നു.]

ശ്രീരാമൻ : എന്തിതു്, ആചാര്യ ?

ബ്രാഹ്മണൻ : ഹേ ദാശരഥി ! ഇതെല്ലാം
ശൂദ്രതപസ്സിൻ പ്രഭാവം മാത്രം !
അങ്ങു വിട്ട ബ്രഹ്മാസ്ത്രവും നിഷ്ഫലമായോ?

ശ്രീരാമൻ : ബ്രഹ്മാസ്ത്രം നിഷ്ഫലമാകുമോ ?
ഇതാ സഫലമാകും.

ബ്രാഹ്മണൻ : (ആശ്ചര്യത്തോടെ) എങ്ങനെ ?

ശ്രീരാമൻ : ഋഷിവര്യനെ ആദരിച്ച്
തിരിച്ചുവരും, ഇങ്ങോട്ടു് !

ബ്രാഹ്മണൻ : വീണ്ടും ഇങ്ങോട്ടോ ? അതെന്തിനു് ?

ശ്രീരാമൻ : ധ്വംസിയ്ക്കാൻ തൻെറ വൈരിയെ.

ബ്രാഹ്മണൻ : ആരെ ?

ശ്രീരാമൻ : അധമ്മിയെ.

ബ്രാഹ്മണൻ : ആ ശൂദ്രനെ ?

ശ്രീരാമൻ : അല്ലല്ല, ബ്രാഹ്മണവരേണ്യനെ.

ബ്രാഹ്മണൻ : ബ്രാഹ്മണവരേണ്യനെ ?

ശ്രീരാമൻ : (ഗൌരവധ്വനിയിൽ)
പൂജ്യനെ നിന്ദിച്ചവനെ,
ശാസ്ത്രമൂഢനെ, ദുർവ്വിനീതനെ !

ബ്രാഹ്മണൻ : (ശ്രീരാമന്റെ ഇംഗിതം അറിഞ്ഞു് ഭയത്തോടെ) ഏങ്ങ് ?

ശ്രീരാമൻ : (ബ്രാഹ്മണന്റെ നേരെ നോക്കാതെ)
അങ്ങയെ, ദ്വിജോത്തമ !

ബ്രാഹ്മണൻ : രക്ഷിയ്ക്കൂ, അനാഥരക്ഷക ! ദീനബന്ധോ !

ശ്രീരാമൻ : (ബ്രാഹ്മണന്റെ നേരെ ഇനിയും നോക്കാതെ)
അങ്ങു നിന്ദിച്ചതു് എന്നെയല്ല.

ബ്രാഹ്മണൻ : ഇനി എന്തു ഗതി ? വഴി കാട്ടിത്തരൂ,
ക്ഷമാകന്യാജീവിതേശ്വര !

ശ്രീരാമൻ : (ബ്രാഹ്മണന്റെ നേരെ ഇനിയും നോക്കാതെ)
മാർഗ്ഗദർശകം ആ മഹാസ്ത്രം !

ബ്രാഹ്മണൻ : അങ്ങനെയാകട്ടെ ! കല്പനപോലെ.

ശ്രീരാമൻ : (ബ്രാഹ്മണനെ നോക്കി, ദയാവായ്പോടെ)
നടക്കില്ലിവിടെ വെറും ആജ്ഞാപാലനം.
കൺതുറന്നുകണ്ടേൻ വിബുധപ്രജ്ഞയെ, ദ്വിജന്മാവേ !—
പിതാവും ജീവിക്കും ; നന്ദനനും ജീവിക്കും.

ബ്രാഹ്മണൻ : ശാസ്ത്രവിരോധത്തെ ഭയപ്പെടുന്നു, ക്ഷത്രിയോത്തമ !

ശ്രീരാമൻ : സൽബുദ്ധിയോടെ ചെയ്യുന്ന സൽകൃത്യത്തിനു്
ശാസ്ത്രത്തിൻ പിൻബലമെന്തിനു് ?
എന്നാലും, അങ്ങയ്ക്കുവേണ്ടി പറയുന്നു, ഒരു കാര്യം,
ശ്ലോകത്തിൻ പ്രമാണം ; കേൾക്കൂ, ശ്രോത്രിയ !

ആകാശഭാഷിതം : ' കേവലം ശാസ്ത്രമാശ്രിത്യ ന കർതവ്യോ വിനിർണയഃ ।
യുക്തിഹീനവിചാരേ തു ധർമഹാനിഃ പ്രജായതേ ॥ '

ബ്രാഹ്മണൻ : (ഇമ പൂട്ടാതെ ശ്രീരാമനെതന്നെ നോക്കി ക്കൊണ്ടു്, അല്പനേരം നിന്നു്, പെട്ടെന്നു്)
ബോദ്ധ്യമായെനിയ്ക്കിപ്പോൾ, മഹാപ്രാജ്ഞ !
ബുദ്ധി പഠിപ്പിച്ചതന്നു ഈ ആചാരബദ്ധന്നു്,
ശാസ്ത്രമൂഢന്നു്, ജാതിദർപ്പാന്ധന്നു് !—
ഏതു മരമായാലും ഇന്ധനമല്ലോ !
അഗ്നിക്കുണ്ടോ ഭേദം ?
കാട്ടുതീയ്ക്കുണ്ടോ ദാക്ഷിണ്യം ?—
ആരായാലെന്തു് ? ആരാധ്യർ തപോധനർ !
നമസ്ക്കാരമേ പുണ്യം, തിരസ്ക്കാരമേ പാപം !

ശ്രീരാമൻ : അദ്ദേഹത്തോടു് അന്നേരം ചെയ്തതു്
ഇപ്പോൾ പുണ്യമെന്നറിയുന്നു—
ഭൂമിയിൽനിന്നു ലഭിക്കുന്നതു് അല്പഫലമാകുമോ ?—
മർദ്ദിച്ചാൽ ഇക്ഷു മധുരരസം തരുംപോലെ,
കടഞ്ഞാൽ കടൽ അമൃതു് തരുംപോലെ,
അങ്ങേയ്ക്കു നന്മ ലഭിക്കും, വിപ്രദേവ !

[ഒരു തുണപോലെ മുന്നോട്ടു നടന്നുചെന്നു്, ബ്രാഹ്മണൻ ശംബൂകമഹർഷിയെ കൈകൂപ്പുന്നു, സാഷ്ടാംഗം പ്രണമിക്കുന്നു. വനമാകെ ആഹ്ലാദം കൊള്ളുന്നു. പൂമഴ ചൊരിയുന്നു. ദേവ ദുന്ദുഭി മുഴങ്ങുന്നു. മൃത്യുച്ഛായ തെരുതെരെ ഓടിമറയുന്നു. ബ്രാഹ്മണകുമാരൻ, ഉണർന്നെഴുന്നേൽക്കുംപോലെ, കണ്ണു തിരുമ്മി ചുററും നോക്കി, അച്ഛനെ വിളിക്കുന്നു.]

കുമാരൻ : താത ! ഓ താത !—
പൂവിറുത്തിരുന്ന ഞാൻ ഇവിടെ കിടന്നു് ഉറങ്ങിപ്പോയോ ?
എങ്ങുപോയോ താതൻ എന്നെ ഇവിടെ വിട്ടു് ?—
(പൂവട്ടി എടുത്തു് മുന്നോട്ടു വരവേ, ശ്രീരാമനെ കണ്ടിട്ടു്)
ആരിവൻ, ഭദ്രസത്വൻ ? ദേവനെപ്പോലെ തിളങ്ങുന്നോൻ ?

ശ്രീരാമൻ : പേടിയ്ക്കാതിരിയ്ക്കു്! ഇങ്ങു വാ വത്സ !
നിൻെറ താതൻ അതാ ! (കാണിച്ചുകൊടുക്കുന്നു.)

[ഉണർന്ന നവതേജസ്സുകൊണ്ടു് തിളങ്ങുന്ന ബ്രാഹ്മണനെ കണ്ടു്, കുമാരൻ 'താത ! താത !' എന്നു വിളിക്കുന്നു, ഓടി ച്ചെന്നു് കെട്ടിപ്പിടിക്കുന്നു. മൂകഹർഷത്താൽ കണ്ണീർ പൊഴിച്ചു്

ബ്രാഹ്മണൻ മകനെ ശ്രീരാമൻെറ അടുത്തേക്കു കൊണ്ടു പോകുന്നു.]

ബ്രാഹ്മണൻ : (ഗദ്ഗദത്തോടെ)
കൈകൂപ്പ്, നന്ദന, സീതാപതിയെ,
രാജരാജേന്ദ്രനെ, ശ്രീരാമചന്ദ്രനെ,
നമ്മെ രക്ഷിച്ചവനെ !

[കുമാരൻ സന്തോഷത്തോടെ കൈകൂപ്പുന്നു. ശ്രീരാമൻ അവനെ എടുത്തു് ഉമ്മവെച്ചു്, ശംബൂകമഹർഷിയെ കാട്ടിക്കൊടുക്കുന്നു.]

ശ്രീരാമൻ : നമസ്ക്കരിക്കൂ് ആ മഹാതാപസനെ, ദ്വിജകുമാര!
മഹർഷികൃപയാൽ നീയിപ്പോൾ യഥാർത്ഥദ്വിജനായി !
തപസ്സുള്ളേടത്തു് ദൂരകർമ്മി !

(കുമാരൻ കൈകൂപ്പുന്നു.)

നിൻ കൈകൾ, നിന്നെ ഉയർത്തിയ എൻ കൈകൾ,
ശ്രേയസ്ക്കരമാകട്ടെ അഖിലർക്കും !
സത്യം ജയിക്കട്ടെ !

[കുമാരൻ നമസ്ക്കരിച്ചപോലെ ബ്രാഹ്മണനും നമസ്ക്കരിക്കുന്നു. ശംബൂകമഹർഷിയുടെ ചുററുമുള്ള പൊന്തക്കൂട്ടം ഇളകുന്നു. രണ്ടു കൈകൾ പുറത്തേക്കു കാണാകുന്നു ; ഉടൻ ആശീർവ്വാദസ്ഥിതിയിൽ ഉയർന്നുനിൽക്കുന്നു. വായുമണ്ഡലത്തിലെ ന്പാടും ദിവ്യവീണാനാദം നിറയുന്നു. പുഷ്പവൃഷ്ടി നടക്കുന്നു. ആ വൃഷ്ടിധാരതന്നെ നെയ്ത്ത യവനികപോലെ രംഗത്തു് തിരശ്ശീല വീഴുന്നു.]

## കഥാപാത്രങ്ങൾ

ശ്രീരാമൻ

സീത

ലക്ഷ്മണൻ

രാവണൻ

സൂത്രധാരൻ

സ്ഥലം : പഞ്ചവടിയിലെ പർണ്ണശാലയുടെ അകവും പുറവും

കാലം : ഏതാണ്ട് രൂപകത്തിന്റെയത്രയ്ക്ക്.

# ഹരിണാഭിസരണം

നാന്ദി

ശ്രീരാമപത്നിക്കളവായ മായാമൃഗത്തിൻെറ ആശ
ശ്രീരാമായണമായി, മുനിയുടെ കരുണരസം വഴിഞ്ഞ
ഗാഥയായി;
പഞ്ചവടിയിൽ വാണ ആ ദിവ്യാത്മാക്കളുടെ ദുഃഖം സ്മരിച്ച്,
അല്പരാം നമ്മുടെ ദുഃഖവും നശിക്കട്ടെ!

സൂത്രധാരൻ

മഹിതചരിതം മധുരഗാനത്താൽ അർച്ചിയ്ക്കാൻ
ഇന്ന് കവിയോടൊപ്പം കൂടി ഞങ്ങൾ;
വീടുതോറുമുള്ള മനുഷ്യരുടെ മനസ്സിൻെറ പീഠത്തിലേറി,
വാഴട്ടേ വാഗ്ദേവി എന്ന പ്രാർത്ഥിക്കുന്നു.
അച്ഛൻ മരിച്ചില്ല എന്ന ശുഭവാർത്ത ജ്യേഷ്ഠന നല്കിയ
അനുജൻെറ സ്നേഹം ഓർത്ത്, പർണ്ണകുടീരം വണങ്ങി,
ദുഷ്ടബുദ്ധിഭ്രമത്തിൽ ശക്തി ക്ഷയിയ്ക്കുംമുമ്പേ
നന്നാകട്ടെ ഈ ചിത്തം ജാനകിയെ നിനച്ച്.
കണ്ണിൽപെടുന്നു അതാ ആ ലോകമാതാവ്,
നോക്കു, വനത്തിലെ പൂക്കൾ ഇറുക്കുന്നു,
ആദികവികോകിലത്തിൻെറ കണ്ഠത്തിന്ന് ഇമ്പം നല്കിയ
രാഘവപത്നി, സീത!
വണങ്ങുന്നു മനം ആ മംഗളസുന്ദരതരുണിയെ,
ഇന്ദ്രാണിയുടെ അഴകിനെ കീഴ്പ്പെടുത്തും
തേജസ്സോലും നിർമ്മലയെ;
ഓരോ അടിവെയ്പിലും വിടരുന്നു പൂക്കൾ;
മൃദുപദചലനം പൃഥിവിയെ പുളകംകൊള്ളിക്കുന്നു.
മലകൾ, കാടുകൾ, പുഴകളുടെ വർത്തുളവക്രരേഖകൾ
വരഞ്ഞ് സൃഷ്ടിയിൻ കുമ്പായ് നിറയ്ക്കുന്നു
മോഹനതരുണിയെ കാണെ.
വീക്ഷാസീമയിൽ അമർന്നിരിയ്ക്കും പരമാനന്ദം തുളുമ്പി
ജലധാരപോലെ ഹർഷം ചിതറുന്നു

മോഹനതരുണിയെ കാണെ.
ആർ ഇവളുടെ മുമ്പിൽനില്ലും
പൌരുഷഹീനനാകാതെ, തല കുനിയ്ക്കാതെ ?
പുരുഷൻ ആരുണ്ടു് ഇണയായ് ഇവൾക്കു്
എന്ന സന്ദേഹമുളവാകുന്നു
പുരുഷരില്ലാത്ത ഈ ഇടത്തു് ഈ സൌന്ദര്യം
ആശ്ചര്യകരം ! ഇവൾക്കു് പുരുഷോത്തമനാം
ശ്രീരാമൻെറ പ്രേമം മാത്രം.
മലയിൽ, പൊന്തയ്ക്കിടയിൽ ഒഴുകും
ഗോദാവരീജലത്തെ അർച്ചിക്കുന്ന
ഇവൾ ആർക്കു നല്ലില്ല ആശ്ചര്യം !

(പോകുന്നു)

സീത

തിരക്കുഞ്ഞുങ്ങൾ എടുത്തുകളിക്കും
രവിബിംബം പ്രതിഫലിച്ച ഗോദാവരീ !
നിൻ പ്രഭാപൂരത്താലാടുന്നു,
ലതകൾ കുസുമലഹരിയാൽ.
ഒരു കൈക്കുമ്പിൾ നീരിൽ നാം ജീവിക്കുന്നു, ആശ്ചര്യകരം !
വിപുലജലവാഹിനീ, ഗോദാവരീ !
നിൻെറയതുലചൈതന്യത്തെ കൊണ്ടാടുന്നു,
താഴ്വരകൾ പർവ്വത-വനലഹരിയാൽ.
എന്നിയെ്ക്കന്തുതരാൻ കഴിയും നിനക്കു്, ഗോദാവരീ !
ഇതാ എടുത്തോ,
മന്ദതാരിൽ രൂപംകൊണ്ട ഈ കുസുമമഞ്ജരി !
ശലഭത്തിനെ നിറം പഠിപ്പിയ്ക്കും പൂവേ,
നീ പഠിപ്പിയ്ക്കു് പൂങ്കുലയായി നില്ക്കു്!
ഗാനത്തേക്കാൾ മൌനമേ മധുരം എന്നു കരുതി
തുമ്പിയെ നിറുത്തിയോ മുല്ലമൊട്ടേ, നീ !
അല്ലേ, എന്തിതു് ? മധു ഉള്ളിൽ !
രത്നകുസുമം ! സ്വർണ്ണാങ്കുരം !...
ഓ ! അതു് പൂവല്ല, ഹരിണം—
ഓ ! എന്തു് അഴകു്! ഉന്മാദകരം !
ആര്യപുത്ര ! വേഗം വരൂ !

അതാ നോക്കൂ, എന്തൊരു മാൻ !
വരൂ വേഗം, വരൂ വേഗം !
തൊടാൻ വരുന്ന സൂര്യരശ്മികളെ
നൂറുനൂറുനുറുങ്ങാക്കി പിൻതള്ളുന്ന,
വർണ്ണശബളകാന്തി വിതറുന്ന
ആ ഹരിണത്തെ നോക്കൂ !
വരൂ, വേഗം വേഗം വരൂ !
എന്തൊരു മാൻ !
ഉയിരിനെ പിടിച്ചുതിറുത്തും കഴിവോലും
പൊൻമാൻ !
തോന്നുന്നു, ആ ഹരിണം ചകിതം !
അദൃഷ്ടസുന്ദരം !
വരൂ വേഗം, വരൂ വേഗം !
എന്തൊരു മാൻ !
കാടിനെ, കല്ലിനെ, കാററിനെ
സ്നിഗ്ദ്ധദൃഷ്ടിയാൽ കുളിപ്പിയ്ക്കുന്നു,
പുളപ്പിൻ കിതാവിനെ ഓമ്മിപ്പിക്കുന്നു
ആ ഹരിണം !
വേഗം വരൂ ! നോക്കൂ ! വേഗം വരൂ !
എന്തൊരു മാൻ !
ആര്യപുത്ര ! ലക്ഷ്മണ ! ഓടിവരൂ ! ഓടിവരൂ !

രാമൻ

ഓഹോ ! കാണാൻകൊള്ളും മാൻകുഞ്ഞു് !
വനമൃഗം ആശ്ചര്യകരം ! കണ്ടിട്ടില്ല ഇതുപോലെ !
എന്തൊരു പൊന്മാൻ, പ്രിയേ !
സത്യം, ഭ്രമമുളവാക്കുന്നു ഹരിണം !
അതേ, ഇതു കാനനാഭരണം !
കടലിൻെറ നീലനിറത്തിൻ പൊരി,
കരളിൻെറ ചോപ്പുനിറത്തിൻകുമ്പു്,
ഇടിമിന്നലിൻെറ തരി,
കാലടികളിൽ തത്തിക്കളിക്കുന്നു, കലകൾ !
എന്തൊരു ഹരിണം !
സത്യം, കാനനജീവനാഭരണം !
അതാ നോക്കൂ, കാണുമതെന്തൊരു ഹരിണം !

സീത

അലകൾ, ഞെറികൾ, അലരുകൾ, അരുവികൾ—
എല്ലാമെത്തിയ ഈ തോട്ടത്തിൽ അതു പാഞ്ഞുവരുന്നു, പ്രിയ!
ഉദ്യാനത്തിൽ അതു് കുതിച്ചു തുള്ളിനടക്കുന്നു!
നമ്മുടെ അരമനയ്ക്കുമില്ലാക്കാന്തി
ഏന്തിവരുന്നു, ആ ഹരിണം!
പോകൂ! പിടിച്ചു കൊണ്ടുവരൂ! രമണ!
അതാ നോക്കൂ, എന്തൊരു ഹരിണം!
ഇഷ്ടമായില്ലേ മാൻ, ലക്ഷ്മണ!

ലക്ഷ്മണൻ

സത്യം! എന്തൊരു കാന്തിയുള്ള മാൻ!
നോക്കവേ, പരക്കുന്നു എന്നുള്ളിൽ ആശങ്ക!
മനുഷ്യരെ പേടിയ്ക്കാത്ത മട്ടിനാൽ
തോന്നുന്നു, ഒരു കാട്ടുപന്നിയെപ്പോലെ.
അതു് മായാമൃഗം!
നോക്കവേ, പരക്കുന്നു എന്നുള്ളിൽ ആശങ്ക!

സീത

വനം വിട്ടുംമുമ്പേ നമുക്കു്
ഒരു കാണിയ്ക്കപോലെ, ഈ മാൻ!
എന്തിനു് ആശങ്ക!
തലോടാൻ മോഹിപ്പിക്കുന്നു ഹരിണം!

രാമൻ

മയക്കും വനഗന്ധമേന്തി വരുമാ
ഹരിണത്തിൽ മനമൂന്നിയോ രാജകുമാരിയ്ക്കു്?
വില്ലുമമ്പും കൊണ്ടുവാ, അനുജ!
പോകാം അതിനെ പിടിയ്ക്കാൻ വനത്തിൽ!
അതിനെ നേടാൻ ജാനകിയ്ക്കു് എങ്ങുമില്ലാത്ത മോഹം.
ഉത്സവത്തിന്നലങ്കാരംപോൽ, ആ ഹരിണം!

ലക്ഷ്മണൻ

ആലോചിയ്ക്കൂ, ജ്യേഷ്ഠ,
പിടിയ്ക്കാൻ പോകുംമുമ്പേ

ഹരിണത്തിനെങ്ങനെ ഈ മെയ്നിറം ?
ഭ്രമിപ്പിക്കുന്നു കണ്ണുകൾ !
വേട്ടയാടാൻ നമ്മെ പ്രേരിപ്പിക്കുംപോലെ,
വേട്ടയാടാൻ ക്ഷണിക്കുംപോലെ കളിക്കുന്നു ഹരിണം !
കണ്ടിട്ടില്ല ഇത്തരമൊരു ഹരിണത്തെ !
ചതിയ്ക്കും മായാമൃഗം !—അറിയുന്നു, ഞാൻ !—
മോഹിനി ശൂർപ്പണഖയെ ഓർക്കൂ !
ഇതു് കഴിയുടെ വക്കിൽവെച്ച തീററി !
രാക്ഷസമായയ്ക്കു് വനം ഒരു മാതൃഗേഹം !—
അതിനെ വിട്ടേയ്ക്കൂ വെറുതെ !

സീത

ആര്യപുത്ര, ലക്ഷ്മണനരപ്പതേ സത്യമാകാം—
ഈ മാനിൻെറ അഴകിനാൽ ശങ്കിതമാകുന്നു എൻമനവും.
അതുപോകട്ടെ ! വിട്ടു !—
അതിൻെറ ചന്തംനോക്കി തീരട്ടെ നമ്മുടെ കണ്ണുകളുടെ കടപ്പാടു്!
ഈ ഹരിണം
ആകാൻ യോഗ്യം ജഗദാഭരണം !
അതാ നോക്കൂ, എന്തൊരു ഹരിണം!

രാമൻ

സത്യം ദേവി, സീതേ !
കൽപൂവിൻെറ കുമ്പാരത്തിൻ മുന്നിൽ
എന്തു് അഴകു പൊഴിക്കുന്നു !
കാണെക്കാണെ, എനിക്കുമാശ വളന്നു നിന്നെപ്പോലെ !
ഇത്തരം മാൻ വനവാസവ്യഥ തീക്കുന്നു !
എന്തു് ഭംഗിയായിരിക്കും, സീതേ,
നിൻ കൈക്കുമ്പിളിലെ നീർ അതു കുടിയ്ക്കേ !—
രത്നമെങ്കിൽ കൈക്കൊള്ളാൻ യോഗ്യമിതു്, അനുജ !
ചതിയെങ്കിൽ കൊല്ലാനും യോഗ്യമിതു്, അനുജ !
എന്തായാലും ഹരിണാഭിസരണം
യുക്തമെന്നു തോന്നുന്നു എനിയ്ക്കിപ്പോൾ !
പിടിച്ചു കൊണ്ടുവരും ഞാൻ ആ മാനിനെ, സഖീ !
അതിനോടൊപ്പം നീ കളിച്ചിരിപ്പതേ എൻ സൌഖ്യം !

പൊൻപൊടി, രത്നതാരം,
മിന്നൽച്ചിറകു്, ആ മാൻ !—നിനക്കതിനെ
കൊണ്ടുവന്നു തരാം തരളേ !
പിടിയ്ക്കാതെ പിൻതിരിയില്ല ഞാൻ !
എന്നുമില്ലാതിരുന്ന നിൻെറ ആശ തീർക്കാൻ
ഇണയില്ലാത്ത മാനെ കൊണ്ടുവന്നുതരാം, ഞാൻ !
നിർമ്മിക്കുമിവിടെ തോട്ടം !
കൈയിൽപെട്ടില്ലെങ്കിൽ, ഞാൻ വിടും ബാണം,
പിളക്കും അതിൻെറ മർമ്മം,
കൊണ്ടുവരും സ്വർണ്ണചർമ്മം !
അതു പൊതിഞ്ഞ പീഠം തരും നിനക്കിരിയ്ക്കാൻ !
ഞാൻ പോകെ, രക്ഷിയ്ക്കു് ചേട്ടത്തിയെ, ലക്ഷ്മണ,
രാക്ഷസക്കൂട്ടം വന്നു ചതിയ്ക്കാതെ !

[ധനുർഘോഷം മുഴക്കി പോകുന്നു.]

ലക്ഷ്മണൻ

ശിരോധാര്യം ജ്യേഷ്ഠൻെറ കല്പന !
തീരട്ടെ എല്ലാ ദുരിതവും !
പാലിക്കട്ടെ നമ്മെ മുജ്ജന്മസുകൃതം !

സീത

സൌമിത്രി ! രാക്ഷസപ്പററത്തെ തുണ്ടാക്കിയ അഗ്രജനു്
ഒരു മാനിനെ പിടിയ്ക്കാൻ പോകേ എന്തിനീ പരിഭ്രാന്തി?

ലക്ഷ്മണൻ

അശുഭം അശുഭരൂപത്തിൽ വന്നാൽ
സുകരമതു് പരിഹരിയ്ക്കൽ
ശിവവേഷത്തിൽ അശിവം ചതിയ്ക്കാൻ വന്നാൽ
ദുഷ്ക്കരമതു് ഉപശമിപ്പിയ്ക്കൽ.

സീത

ഹരിണത്തെ രാക്ഷസനായ് നണ്ണി
വ്യർത്ഥചിന്തയ്ക്കടിപ്പെട്ടു, നീ ലക്ഷ്മണ !
അദ്ഭുതത്തിന്നുണ്ടോ കുറവു് വനമദ്ധ്യത്തിൽ !—

വഞ്ചനയ്ക്കുണ്ടാകാമോ ഇത്രയും സുലക്ഷണം!
എന്തു മോഹനം ആ നോട്ടം ! നോക്കു, അതാ പ്രിയനെ—
ആഹ്ലാദകരമല്ലാക്ക് ഈ ഹരിണാഭിസരണം !—
ഘനവിപിനചപലഹരിണത്തെ നോക്കു, അനുജ,
ഘനത്തേക്കാൾ ഘനമുള്ള, ചലനത്തേക്കാൾ ചലനമുള്ള
എന്റെ സൂര്യനെ നോക്കു !
നിലവും വാനും തമത്തി
പൊൻമാനെ പിന്തുടന്നു് പായും എന്റെ വീരനെ നോക്കു.
നേരേ കാണും മഴവില്ലുപോലെ
പായും മൃഗത്തെ പിന്തുടരവേ,
വിക്രമശക്തി സംഭരിച്ചു്,
മലകളിലൂടെ, താഴ്‌വരകളിലൂടെ പറന്നു്,
തളച്ച്യേശാതെ എൻ ആശ തീക്കാൻ
കാട്ടുമാനെ പിന്തുടരും എന്റെ വീരനെ നോക്കു.
തരുക്കൾ തോറും ഖഗസമൂഹം കളരവം പൊഴിക്കേ,
' ധടധട 'യിൽ വെയ്ക്കും ഓരോ അടിവെയ്പിന്റെ
ഒച്ച ഭയന്നു് പായും മൃഗത്തെ പിന്തുടന്നു്,
പവ്വ്തവഹ്നിയുടെ സ്ഫുലിംഗം തടയും കാററിൽ,
ശോഭിക്കുന്നിതാ വേട്ടക്കാരൻ.
മലകൾക്കു് മകുടമായി കുതിക്കുന്ന മാനിന്റെ
പിന്നാലെ പായുന്ന വീരൻ,
തുള്ളും മിന്നൽ പിടിയ്ക്കാൻ വെമ്പും മേഘംപോലെ.
കിട്ടിയെന്നമട്ടിൽ കൈ നീട്ടവേ
തടിതപ്പിയല്ലോ മാൻ !
പേടിച്ചൊളിയ്ക്കാൻ മറയായ്ത്തീർന്നു കാട്ടു്.
ആഹാ ! തൻമെയ്യിന്നു് താനേ വൈരി !
തൻ മറയെ താനേ വെളിപ്പെടുത്തുംപോലെ
ആകർഷിക്കുന്നല്ലോ അന്യർതൻ ദൃഷ്ടി.
കരിമുകിലിന്നിടയിൽ മിന്നി മിന്നുന്ന ചെറുമിന്നൽ
ഓഹോ ! പോ അവിടെ, കാടിന്നിരുളിൽ
വെളിച്ചം പൊഴിയ്ക്കു്, തൻ ശരീരത്തിന്റെ കാന്തിയാൽ.

ലക്ഷ്മണൻ

മായയോ കീയയോ, ഈ കാട്ടുമാൻ—
അതിന്റെ വേഗത്തോടൊപ്പം പായും

രാഘവൻ നവനവമാം അദ്ഭുതം കൊണ്ടുവരും
ഒന്നിച്ചുകൂട്ടുന്നു വായിൽ സുരകിന്നരസമൂഹം
ഭൂമിയെ കടയുന്നോ ജ്യേഷ്ഠൻ മാൻകടകോലിതനക്കൊണ്ടു് ?
അതിനെ കോർത്തുവീഴ്ത്തുന്നില്ലല്ലോ വില്ലിൻമുന ?

സീത

ഓ ലക്ഷ്മണ ! ഇപ്പോൾ അദ്ദേഹം കണ്ണിൽപെടുന്നില്ല !
കാടിന്നഗാധതയിൽ മാഞ്ഞുപോയല്ലോ !
എൻ മനം എന്തോ വ്യഥിതമാകുന്നല്ലോ !
ഓ ലക്ഷ്മണ ! ചതിയ്ക്കും മായയോ മൃഗമിതു് ?
കെടുതി വരുത്തുമോ അദ്ദേഹത്തിന്നു് ?

ലക്ഷ്മണൻ

കൈവെടിയൂ വിഷാദം !
മായയോ കീയയോ ആകട്ടെ അതു് !
കെടുതി അതിന്നാകും !
ദിവ്യരക്ഷയിൽ കഴിയും വീരന്നു്
ആർ വരുത്തും കെടുതി ?

സീത

ഞാൻ അതിനെ ആശിച്ചതു്
ഉചിതമായില്ലെന്നു തോന്നുന്നോ ?

ലക്ഷ്മണൻ

അതു് മായയല്ലെങ്കിൽ—
യോഗ്യം ആശിച്ചതു് വനമൃഗത്തെ !

സീത

മായയെന്നു താൻ തോന്നുന്നല്ലോ—
പതിയ്ക്കു് കേടാകുമോ ?

ലക്ഷ്മണൻ

രാമനെ കെടുത്തിയിട്ടാർ ജീവിച്ചു—
കെടുതിചെയ്തു് കൈകേയി പ്രാപിച്ച ഗതികണ്ടില്ലേ—
അമ്മയെന്നോർത്തു രക്ഷിച്ചു ഭരതൻ

അഗ്രജൻെറ അഭിമതം അറിഞ്ഞിട്ട്
തിന്മചെയ്തു തുലഞ്ഞില്ലേ വിരാധൻ ?
തിന്മചെയ്തു രക്ഷപ്പെട്ടോ ഖരദൂഷണത്രിശരന്മാർ ?—
അതുപോൽ തുലയും ഈ മാനും !—
ചിന്തയെന്തിനു വേറെ ?

[അകലെനിന്നു്, 'ഹാ സീതേ ! ഹാ ലക്ഷ്മണ !' എന്ന വിളി രാമൻെറ ഒച്ചയിൽ കേൾക്കാകുന്നു]

സീത

ഓ ലക്ഷ്മണ !

ലക്ഷ്മണൻ

എന്തിതു് ? മൂർച്ഛിതയായോ മാതാവു് !

സീത

(ബോധം വീണു്)
തുലഞ്ഞല്ലോ ഞാൻ ! തുലഞ്ഞുപോയി ഞാൻ !
പോകു, ലക്ഷ്മണ, പോകു.
കേട്ടില്ലേ രാമൻെറ ആർത്തനാദം ?
പോകു വേഗം, ലക്ഷ്മണ !—
ചുമ്മാതെ നിൽക്കുന്നല്ലോ ?—
ജേഷ്ഠൻെറ മരണം ഇഷ്ടമോ, സൌമിത്ര ?

ലക്ഷ്മണൻ

ജ്യേഷ്ഠൻെറയല്ലാ ധ്വനി, മായയുടെ !—
രാമനിങ്ങനെ വിളിച്ചു കരയുമോ ?
അദ്ദേഹത്തിന്നിത്ര ദീനഭാവമോ ?—
അതു രാക്ഷസമായ !
ചാകും മൃഗത്തിൻെറ വിലാപമതു് !
ശാന്തമായിരിക്കു, തായേ !
ഒരു നിമിഷത്തിൽ വരും രാമൻ !

സീത

ഇനി എങ്ങു വരും രാമൻ ?
ആക്രമകരിക്കുന്നാകും എൻെറ അദ്ദേഹത്തിന്നൊച്ച ?

അയ്യോ ! എന്തൊരാർത്തസ്വരമായി
ധീരഗംഭീരമേഘഘോഷമാ നിസ്വനം !
താത ലക്ഷ്മണ ! പോകൂ, പോകൂ,
അദ്ദേഹത്തിൻെറ രക്ഷയ്ക്കായ് !

ലക്ഷ്മണൻ

രാമന്നു് ഇല്ല നാശമെന്നതു്
വിശ്വസിയ്ക്കാതെ കരയുന്നോ ചേട്ടത്തി ?
സുരനരയക്ഷരാക്ഷസന്മാരുടെ പിടിയിൽ പെടാത്തോനദ്ദേഹം !
വരില്ല തോൽവിയദ്ദേഹത്തിന്നു് !
രാക്ഷസവൈരമീ നമ്മെ പെട്ടുത്തുന്ന വിഭ്രാന്തിയിൽ
പേടിവേണ്ട, കല്യാണി ! രക്ഷയ്ക്കായുണ്ടു് ധർമ്മം !

സീത

നീച ! മതി, മതി, നിൻെറയുപദേശം !
മൃഗം, അല്ല, രാക്ഷസൻ നീ !
കാട്ടിൽ എൻ പതി വെടിയുന്നു പ്രാണൻ !
ഭ്റമിപ്പിക്കും വാക്കുകളോതി കഴിയ്ക്കുന്നു കാലം നീ !

ലക്ഷ്മണൻ

ഭവതിയുടെ രക്ഷ താൻ എൻെറ കർത്തവ്യം !
എന്നെ അതിന്നായ് നിറുത്തിയിരിക്കുന്നു, രാമൻ !
ഭവതിയുടെ അരുകിൽനിന്നു മാറില്ല ഞാൻ
അദ്ദേഹം വരുംവരെ !

സീത

ദുഷ്ട ! എന്തിന്നായ് മാറില്ല നീ എന്നരുകിൽനിന്നു് ?
ഇത്തരം സന്ദർഭം തേടിവന്നു നീ കാട്ടിൽ !
ജ്യേഷ്ഠൻ മരിച്ചാൽ കിട്ടുമല്ലോ നിനക്കെന്നെ !
ധൂർത്ത ! വഞ്ചക ! കുടില !
നീ എന്തു ചെയ്താലും കിട്ടില്ല നിനക്കെന്നെ !
രാമനെക്കൂടാതെ ജീവിയ്ക്കില്ല ഞാൻ ഒരു ക്ഷണം പോലും—
ഞാൻ കുതിച്ചുചാട്ടും താഴ്‌വരയിൽ, വീഴും അരുവിയിൽ—
ഞാൻ വരില്ല നിൻ കൈപ്പിടിയിൽ !

ലക്ഷ്മണൻ

പെണ്ണു നീ നിഷ്ഠുരവാക്കോതാൻ മിടുക്കി !
എനിയ്ക്കുദ്ദേഹം പിതാവു്, ഭവതി മാതാവും എന്നു്
നണ്ണി വാഴുന്നോൻ ഞാൻ !—
പാപമില്ലാത്തേടത്തു് കാണില്ലല്ലോ പാപം !—
രാമൻ ഇരിക്കുന്നു ക്ഷേമത്തോടെ, കേൾക്കു !
ഞാൻ അകന്നാൽ ഭവതിതാൻ ദുഃഖത്തിന്നിരയാകും !

സീത

രാക്ഷസ !
ആ ധ്വനി കേട്ടിട്ടും പറയുന്നോ ക്ഷേമമെന്നു നീ ?
ഇതു പറയാൻ നിനക്കു് എങ്ങനെ തോന്നീ, ദുഷ്ട ?
ചാകുന്ന ജ്യേഷ്ഠനെ വിട്ടു് കാണിക്കുന്നു നീ
ചേഷ്ടകൾ എന്റെ മുന്നിൽ !
അതു കാണെക്കാണെ എൻ മനം മടുക്കുന്നു !
ഇതു ഭ്രാതൃസ്നേഹമോ ചിററമ്മമക്കൾ തമ്മിൽ ?
കെട്ടവൻ ഞങ്ങളെ പിന്തുടർന്നു കാട്ടിൽ
വന്നതിൻ കാപട്യം ഇപ്പോൾ തിരിഞ്ഞല്ലോ !
അറിയു്, ധൂർത്ത, നീ ! എൻ പ്രാണൻ എൻ അധീനത്തിൽ !
അതിനെ വശത്താക്കാൻ നിനക്കില്ല ത്രാണി !—
അയ്യോ, നാഥ ! തുലഞ്ഞു ഞാൻ ? ഇനിയെന്തുചെയ്യും ?
—മാറിപ്പോ, എൻ കണ്ണിൻ മുന്നിൽനിന്നു് മാറിപ്പോ !

ലക്ഷ്മണൻ

രാമ ! രാമ ! കേൾക്കാൻ വയ്യാത്തതു് കേൾക്കേണ്ടിവന്നല്ലോ !
പെണ്ണു, നീ, ശാഠ്യക്കാരി ! പറയാൻ വയ്യാത്തതു പറഞ്ഞല്ലോ !
ഇതാ പുറപ്പെട്ടു ; നിൽക്കില്ലിനി ഞാൻ നിൻ മുന്നിൽ !
ഹാ ! ദൈവമേ ! ഇതോ ഇച്ഛ ?
ഹേ രവി ! ഞങ്ങളുടെ കുലപതി !
ഭവാന്റെ സംരക്ഷണത്തിൽ വിടുന്നു ഞാൻ ഇവളെ—
ഹേ ആകാശരാജാവേ ! മാരുതനേ ! സർവ്വഭൂതങ്ങളേ !
ശിവസത്വങ്ങളേ ! നിങ്ങളുടെ ച്ഛമതലയിൽ വിടുന്നു, ഇവളെ!
ചേട്ടത്തിയമ്മേ, പ്രണമിക്കുന്നു ഞാൻ !
പോകുന്നു ഞാൻ ഭവതിതന്നിഷ്ടപ്പടി !

പൂകു കുടിലിന്നകം ! പുറത്തേയ്ക്കാഗമിയ്ക്കരുത് എന്തായാലും !
ഇരിയ്ക്കു അവിടെത്തന്നെ
ജ്യേഷ്ഠനോടൊപ്പം ഞാൻ വരുംവരെ !

[ലക്ഷ്മണൻ പോകുന്നു]

സീത

(ഉദ്വിഗ്നയായിട്ട്)

ഹേ നാഥ ! ഹേ പ്രിയ ! പുരുഷോത്തമ രാഘവ !

[നെട്ടവീർപ്പിട്ട് കുടിലിന്നകത്തേക്ക പോകുന്നു.]

രാവണൻ

കൊള്ളാം ! കൊള്ളാം !
അദ്ഭുതകരം രാക്ഷസന്റെ പ്രവൃത്തി !
അടവിയിൽ ഈ നരന്മാരെ വിഭ്രമിപ്പിയ്ക്കാൻ
പട്ടവായ ബുദ്ധിയുടെ പ്രവൃത്തി !
ബന്ധനമേറുംപോലെ ബന്ധുരമോഹങ്ങളെ
നിർബ്ബന്ധത്താൽ ഉണർത്തും
ചതുരനടനത്തിൽ മരിച്ചു ദ്ധന്നാ ഭടൻ !
എൻ മനം അനുകമ്പിപ്പൂ !
കൊള്ളാം ! കൊള്ളാം !
കളമൊരുക്കി നീ രാവണേച്ഛയ്ക്ക് !
മാരീച, ഞാൻ തൃപ്തൻ നിൻ പ്രവൃത്തിയിൽ !
ഇതാ ഞാൻ അഭിനന്ദിപ്പൂ !
' ഹാ സീതേ ! ' —വിളികേട്ട ഞാൻ കരുതി
ഒരു കുഞ്ഞിന്റെ വിളിപോലെ !
സന്തോഷം പൂണ്ട ഞാൻ വന്നു !
കണ്ടതെന്തു ഞാൻ ?
മാരീചന്റെ നിർജ്ജീവമാം ദേഹം !
എന്റെ കൈമണ്ണിൻ കടപ്പാട്ട തീർക്കട്ടെ ഞാൻ
എന്റെ ഭൃത്യന്നായി !—
കണ്ടില്ല അവനെ, പിന്നെ അവന്റെ അനുജനെയും
ഇവിടെ ഞാൻ കാക്കും, പക പോക്കും !
വൈരത്തിൻ വില എന്ത്—അറിയട്ടെ അവൻ !—
അവന്റെ പത്നിയെ കാണും ആദ്യം !

അതാ, എന്തു മിന്നിച്ചു ആ ഗവാക്ഷം !—
പെണ്ണ് അതിസുന്ദരി !
ദൃഷ്ടി നിന്നുപോയി അരനിമിഷം ; നിന്നുപോയി എൻെറ
അക്ഷിപക്ഷ്മം !
ആ മുററനഖക്കാരിയുടെ പുകഴ്ത്തൽ വെറും ഇകഴ്ത്തൽ !
എങ്ങനെ പോകും അരികേ ഈ വേഷത്തിൽ ?
ഈ രാക്ഷസരൂപം എവിടെ മറയ്ക്കും ?
ഈ അഴകിൻ തിളക്കം എങ്ങനെയടക്കും കൈയിൽ ?
ഇവളുടെ താപസതേജസ്സിനെ കാണെക്കാണെ
അകന്നുപോയല്ലോ എൻെറ ക്ലിഷ്ടചിന്തകളെല്ലാം.
നിറഞ്ഞുപൊങ്ങട്ടെ ഒരേ ചിന്ത, ഇവളുടെ ചിന്ത !
ഇവളെ സമീപിയ്ക്കാൻ ചേരില്ലയീരാക്ഷസവേഷം !
മുനിയെപ്പോലെ വരും ഞാൻ ;
സാധ്യവദ്ധിതമാക്കാൻ സകലതോഷം !

(കുടിലിന്നുള്ളിൽ)

സീത

പാപി, കൊട്ടുംപാപി, ഈ ആശ !
അതേ എൻെറ ഭീതികാരണമായി !
കാട്ടുമാനിൻെറ ദേഹകാന്തിയിൽ ഞാൻ കൊതികൊൾകേ,
പ്രാണഹീനനായോ എൻ പ്രാണനാഥൻ !
' ഹാ സീതേ ' വിളി കാതരമാക്കി എന്നുള്ളത്തെ ;
തുളുകളഞ്ഞല്ലോ മനശ്ശാന്തി !
കീഴ്മേൽ മറിഞ്ഞു് മറെറാരുത്തിയായി ഞാൻ !
ഭാവിച്ചു കാട്ടിന്നുള്ളിൽ പ്രകാശത്തിന്നാഹ്ലാദത്തെ ;
സ്മരിച്ചു കൊട്ടാരപ്പൂവാടി തൻ വിനോദത്തെ.
മാനിൽ ആശ്ചര്യം പൂണ്ടു് കിലുകിലെ ചിരിച്ചു്
സന്തോഷിയ്ക്കും അമ്മമാരുടെ കിനാവിൽ ഭ്രമിച്ചു ഞാൻ !
പാപി, കൊട്ടുംപാപി, ഈ ആശ !—
പതി മുറിവേററ സ്ഥലത്തെത്തിച്ചേന്നോ ഭത്തൃസോദരൻ ?
വിഷമത്തിൽ അയച്ചല്ലോ—എൻ മനം വ്യാകുലമാകുന്നല്ലോ !
അതിഭീകരാകാരമേന്തുന്നു കാട്ടു് !

രാവണൻ

ഭീതിയാൽ സ്വേദബിന്ദുക്കളിററും കുറുനിര ചിതറിയ മുഖ
മുള്ളോളെ !
വിടൎന്ന കണ്ണിൻ കാന്തി ചുററിലും ചിതറുന്നോളെ !
ആരു നീ ? ആരുടെയവൾ ? എന്തിനു
വന്നു നീ ഈ വനത്തിൽ ?
സ്നേഹിതബന്ധുക്കളെന്യേ
ഈ കാട്ടിൽ എങ്ങനെ വന്നു നീ ?
ഭീരുവല്ലേ നീ തനിയേ ഇരിയ്ക്കാനായ് ?

സീത

ആരതു് ? ആരതു് ?
ആർ ? ആർ ? അണ്ണ !
സന്യാസിയോ രാക്ഷസനോ ?
വ്രതത്തിൽ കാണാകും നിഷ്ഠ !
കാഷായാംബരകമണ്ഡലുകൾ !
പ്രണമിപ്പിയ്ക്കാൻ പ്രേരിപ്പിക്കും മുഖകാന്തി !

രാവണൻ

ദേവി ! ഞാൻ ഭിക്ഷാൎത്ഥി !
ഈ വേഷം കാണിപ്പീലേ എൻ വൃത്തി ?
ദുഃഖമെന്തു് ?
കാണുന്നല്ലോ അശാന്തയെപ്പോലെ !
ഉരിയാട്ടേ കാരണം—ഉചിതമായ്ത്തോന്നുന്നെങ്കിൽ !

സീത

തക്കസമയത്തെത്തീ, സാധുപുരുഷ !
ഭവാൻ അതിഥി, ദേവസമൻ !
എനിക്കു കൈവന്നു, ശാന്തിയും സന്തോഷവും!—
ആ പലകമേൽ വിരാജിയ്ക്കു !
കൊണ്ടുവരാം ഞാൻ അൎഘ്യപാദ്യങ്ങൾ !
പൈദാഹങ്ങൾ നീങ്ങിയശേഷം—
ഞാൻ ഉരയ്ക്കാം എൻ വൃത്താന്തങ്ങൾ !

(അകത്തേക്കു പോകുന്നു.)

രാവണൻ

(സ്വഗതം)

അഹോ !
എന്തൊരു ലാവണ്യം ! ഉന്മാദം കൊള്ളിക്കുന്നു !
അല്ലെങ്കിൽ—സഹാനുഭൂതിയോഗ്യയിവൾ !
ദുഃഖിയ്ക്കെ ഇങ്ങനെയെങ്കിൽ !—
ഹർഷിയ്ക്കെ എത്ര സുന്ദരിയാകാം ?
വിയർപ്പുതുള്ളികളോലും ദേഹം !
മനോനില കെട്ടുത്തും ലാസ്യംപോലെ നടക്കെ,
ഇളകും വക്ഷോജവൃത്തത്തിന്നടിപ്പെട്ടുന്നു നേത്രമീനം !
ഇന്ന്—എന്നെ സ്വാധീനിച്ച സൌന്ദര്യത്തെ കണ്ടു,
സർവ്വസ്വത്യാഗത്തിനുള്ള പാത്രത്തെ കണ്ടു ;
സർവ്വവിഭവങ്ങൾക്കും വില നല്കും നിലത്തെ കണ്ടു ;
കണ്ണുകൾ പത്തു മുഖത്തും ഉളവാകുന്നതിന്നു സുഖമുണ്ടേയ്!

സീത

(പുറത്തേക്കു വന്ന്)

ഓ, സാധോ, സ്വീകരിയ്ക്കൂ അർഘ്യപാദ്യങ്ങൾ !
സ്വീകരിയ്ക്കൂ മധുരമധുപക്കം !—
ഞാൻ ആരെന്നോ ? ജനകസുത, സീത ഞാൻ !
ദാശരഥി എൻ പതി—കഥ കേൾക്കൂ !—
ഭാര്യമാർ മൂന്ന് ദശരഥരാജന്ന് !
ഇളയറാണിയിൽ, കൈകേയിയിൽ പ്രീതിയേറെ രാജാവിന്ന്!
വലിയ റാണി കൌസല്യ, അവരുടെ മകൻ എൻ പതി !
ഇരുവർ സുമിത്രയ്ക്ക്—ശത്രുഘ്നലക്ഷ്മണർ.
കൈകേയിയ്ക്കൊററ മകൻ, ഭരതനെന്നു പേർ.
മൂത്തമകനെ പട്ടംകെട്ടിയ്ക്കാൻ ആശ എൻ ശ്വശുരന്ന്.
ശരി—എൻ പതി പട്ടം കെട്ടുംമുമ്പേ
താൻ നേടിയ ഇരുവരങ്ങൾ നിനച്ചു കൈകേയി...
എന്താണ്, മുനി ? പഴം തിന്നുന്നതെന്തുകൊണ്ടുപേക്ഷിച്ചു ?

രാവണൻ

ചാരുദതി, നീയുരയ്ക്കും കഥ കേട്ടിരുന്നു ഞാൻ
മുന്നോട്ടു പറയൂ, വത്സേ !

സീത

ജ്യേഷ്ഠനാമിദ്ദേഹത്തെ വനത്തിലയയ്ക്കാൻ ഒരു വരം ;
തൻ മകനെ രാജാവാക്കാൻ മറെറാരുവരം.
പിതാവിൻെറ പ്രതിജ്ഞ പാലിക്കാൻ
ഈ സത്യസന്ധൻ, നിർഭയൻ, എൻെറ പതി
എത്തീ കാട്ടിൻ നടുവിൽ,
ഒപ്പം ഞാനും പോന്നു, സൌമിത്രനും പോന്നു—
ചിററമ്മമകനെന്നാലും പിൻബലം നല്കി, അയാൾ.
മഹിതർ അവർ ഇതോവീട്ടിൽ വരുംവേള—
അതേ ഉൽക്കണ്ഠ—ഒരു നിമിഷം കഴിയാനാവില്ലെനിയ്ക്ക്
പതിയെക്കൂടാതെ.
അങ്ങയെ ദർശിച്ചപ്പോൾ എന്തോ തോന്നുന്നു സമാധാനം
ആരെന്നോതു, പറയാമെങ്കിൽ.

രാവണൻ

കല്യാണി, നീ പറഞ്ഞല്ലോ സത്യം—
അതിനാൽ ഞാനും മറയ്ക്കില്ല ഒന്നുംതന്നെ.
ഞാനോ ത്രിലോകാധിപതി ലങ്കേശ്വരൻ
നോക്കൂ, എൻെറ ഈ കൈകളാൽ
നേടിയല്ലോ പരമശിവൻ കൈലാസാന്ദോളനത്തിൻ സുഖം;
അപ്സരവൃന്ദത്തിൻ മദ്ധ്യേ ദുഃഖം നല്കീ ദേവേന്ദ്രന്ന്;
രവി എനിയ്ക്ക് ശശി ; ശശിയോ ഞാൻ മോന്തിയെറിയും
ചഷകം !
പാചകൻ എനിയ്ക്കാ വീതിഹോത്രൻ !
സീമാതീതമെൻ രാജ്യം—അതിന്നൊരു മൂലയ്ക്കായ്
നിൽക്കുന്നു, ഭിക്ഷക്കാരനെപ്പോലെ, എന്നഗ്രജൻ കുബേരൻ !
പാരമില്ല എന്നൈശ്വര്യത്തിന്ന് !
എൻെറയീരത്നങ്ങൾ ദീപ്തമാക്കുന്നു എന്നന്തഃപുരം ;
ഭൂമിയിൽ, സ്വർഗ്ഗത്തിലും, തേടിത്തേടി
കൊണ്ടുവന്നേൻ ഞാൻ അംഗനാമണികളെ.
എങ്ങും കണ്ടിട്ടില്ല നിന്നെപ്പോലൊരു സുന്ദരിയെ !
റാണിയാകാൻ നീയേ യോഗ്യയായവൾ.
ഭൂമിയിൽ അസാമാന്യരത്നമേ ! നിനക്കീ കാടോ ?
വരനല്ല നിനക്ക് ആ നരൻ ;

വരിയ്ക്കൂ എന്നെ, കല്യാണീ! ഞാനിതാ നിൻെറ കിങ്കരനായി!
മഹാമായേ !
ലാവണ്യത്തിൻ മഹാമായേ !
വശപ്പെട്ടു ! എന്നെ ആശിച്ചാലും !
ബന്ധുരേ !
കംബുകന്ധരേ ! ശ്രോണീമന്ദരേ !
വശപ്പെട്ടു, ലങ്കാധീശ്വരിയാകാൻ !

സീത

രാമ ! രാമ ! എന്തുരയ്ക്കുന്നു നീ, നാണംകെട്ടോനേ !
— അയ്യോ ! കപടമുനി ! പോയിത്താഴ് പാതാളത്തിൽ !—
നരകത്തീലെറിയ് നിൻെറയീ നുണകൾ !
ഹേ മായാവീ ! രാക്ഷസ !
സുന്ദരൻ, മന്മഥസുന്ദരൻ, ശിവബന്ധുരൻ,
ദശരഥകുമാരൻ എൻെറ പതി !
ഹേ മായാവീ ! രാക്ഷസ !

രാവണൻ

മോഹനേ ! എൻ ഹൃദയവാഹനേ !
ദശകന്ധരപത്നിയാകാൻ ഇഷ്ടപ്പെട്ടാൽ—
ശചിയേക്കാൾ സതിയാം മണ്ഡോദരി—
അവളേക്കാളും വലിയവളാക്കും ഞാൻ നിന്നെ !

സീത

ഹേ ദുഷ്ട ! ഹേ ഭ്റഷ്ട ! പോ !
എൻ പതി താൻ ഗരിഷ്ഠൻ !
കുലജാതകാന്തയെ വഞ്ചിക്കുന്നോൻ നീ !
പരനാരിയെ മോഹിക്കും കുലഭ്റഷ്ടനെ അരയ്ക്കുന്നോൻ എൻ പതി !
ഹേ മായാവീ ! ......

രാവണൻ

മംഗളേ ! ഹൃദയക്കടലിൻ തിങ്കളേ !
എൻ പേരാശകളെ കുളുർപ്പിയ്ക്കും അംഗങ്ങളേന്തും
മംഗളേ !

സുരരാജാവിൻെറ കരൾ പിഴതോൻ വിക്രമനീ ഞാൻ !
രാജാവിൻെറ ശക്തിയറിയാത്ത കീടം പുകഴ്ത്തുന്നു മനുഷ്യനെ !
മഹാമായേ !
വശപ്പെട്ടു !

സീത

ചോരൻ നീ ! എന്തു വീരൻ നീ!
ഖരദൂഷണത്രിശിരസംഹാര-
രാജഗംഭീരൻ എൻെറ പതി !
അടുക്കരുത് നീ !
മായാവി !

രാവണൻ

ഹേ ധൂർത്തേ !
മതി മതി പതിവ്രത്തേ !
ദേവാസുരമല്ലൻ ഞാൻ പോരാട്ടം ആ ക്ഷുല്ലകനോട്.
വശപ്പെട്ടു, സുന്ദരി ! പയോധരമഞ്ജരി !
സുന്ദരാകാശത്തിൻെറ ഇതളിന്നൊക്കും ചെറുപല്ലിന്നഗ്നി,
മോഹനകണ്ഠത്തിൽനിന്നു ചിതറും തീപ്പൊരിവാക്കുകൾ,
എന്നുള്ളം എരിക്കുന്നു !
മഹാമായേ ! സുന്ദരീ !

സീത

ഹയ്യോ ! കേൾക്കാൻ മേല, കേൾക്കാൻ മേല !
ഹയ്യോ ! ഈ അഴക് കൊണ്ടുവരുന്നല്ലോ തിന്മ!
ഈ ദുഷ്ടഭ്രതത്തിൻെറ കൺകൾക്കിരയാകുന്നല്ലോ !

രാവണൻ

പ്രിയേ ! ചേരുന്നില്ലെന്തുകൊണ്ടീ രാവണൻ തൻ പ്രേമം ?
തായോ തായോ, നിൻ താമരക്കൈയ്യ് രണ്ടും !

സീത

പുറ്റുകരിസ്സ്, തിയ്യേ, ഈ മെയ്യിനെ !
ഹയ്യോ ! മർദ്ദിപ്പോരില്ലേ സ്പർശിയ്ക്കാൻ വരുന്നോനെ ?

രാവണൻ

ഹ ഹ ഹ !
കരണങ്ങളുടെ കെട്ടിതു് !
ഹരണത്തിന്റെ കുടിലിതു് !
ഹർഷത്തിന്റെ പിറവിയിതു് !
ഹ ഹ ഹ !

സീത

ശവമാകട്ടെ ഈ മെയ്പിടിയ്ക്കാൻ വരുന്നവൻ !
നിഷ്ക്കരണനാകട്ടെ നിഷ്ക്കരുണൻ !
ഓ രാമ ! ഓ ലക്ഷ്മണ !

രാവണൻ

ഇരുപതുകൈകളുള്ളോനിൽനിന്നു് രക്ഷപ്പെടാൻ നിനക്കുണ്ടോ ശക്തി ?
വാ, വാ, സുന്ദരി !

സീത

ഓ ലക്ഷ്മണ ! രാമാനുജ ! രക്ഷിയ്ക്കു ! രക്ഷിയ്ക്കു !
ഞങ്ങൾക്കായി സുഖം വെടിഞ്ഞ ധർമ്മിഷ്ഠ !
രക്ഷിയ്ക്കു ! രക്ഷിയ്ക്കു !
രക്ഷിയ്ക്കിൻ ശിവസത്വങ്ങളേ !
മൃഗങ്ങളേ ! പക്ഷികളേ ! രക്ഷിയ്ക്കിൻ ! രക്ഷിയ്ക്കിൻ !
[കാററിന്റെ ഒച്ച. മൃഗങ്ങളുടെ മുക്രയിടൽ. പക്ഷികളുടെ ചിലയ്ക്കൽ. കിഴക്ക് കഴുകന്റെ ചിറകടിയൊച്ച. ചീൽകാരത്തിന്റെ ഒച്ച. ഇതിൻമദ്ധ്യേ അസ്പഷ്ടഗർജ്ജനം.]

ജടായു

ദുഷ്ടരാക്ഷസ ! നിൽക്കു് ! നിൽക്കു് !

[തിരശ്ശീല]

സൂത്രധാരൻ

ദുഷ്ടരാക്ഷസ ! നിൽക്കു് ! നിൽക്കു്—
ഈ മംഗളവാണിയോടെ നിറുത്തട്ടെ രൂപകം.
നല്ലവരെ കെടുത്താൻ വരും കെടുതികൾ തടയാൻ
ഉണർന്നെഴുന്നേൽക്കട്ടേ ശിവസത്വസംജ്ഞാപകൻ !

## കഥാപാത്രങ്ങൾ

പരശുരാമൻ

വടുക്കൾ

ജമദഗ്നി

രേണുക

ദൂതൻ

കശ്യപൻ

# വെണ്മഴ

## രംഗം ഒന്നു്

[ജമദഗ്നിയുടെ ആശ്രമമുള്ള കാട്ടിൽ ഭാർഗ്ഗവരാമൻ വീരാസനസ്ഥൻ. വെണ്മഴ തേയ്ക്കുന്നതിൽ നിരതൻ. തേയ്ക്കുന്ന താളത്തിന്നനുസരിച്ചു് പാടുന്നു. ഇരുവശത്തും വീരാസനസ്ഥരായ. വടുക്കൾ. രാമൻ പറയുന്നതു് ഓരോന്നും ഏററുപറയുന്ന പാട്ടു് തീരുന്നതോടെ തിരശ്ശീല ഉയരുന്നു.]

**പരശുരാമൻ :** മൂർച്ച വരട്ടെ വിപ്ലവത്തിൻെറ ക്രൂരകുഠാരം !

**വടുക്കൾ :** മൂർച്ച വരട്ടെ വിപ്ലവത്തിൻെറ ക്രൂരകുഠാരം !

**പരശുരാമൻ :** നിലംപററട്ടെ വൈരികളുടെ വട്ടാരം !

**വടുക്കൾ :** നിലംപററട്ടെ വൈരികളുടെ വട്ടാരം !

**പരശുരാമൻ :** ചിരിയ്ക്കട്ടെ ആശ്രമമുഖം !

**വടുക്കൾ :** ചിരിയ്ക്കട്ടെ ആശ്രമമുഖം !

**പരശുരാമൻ :** ഇന്നു് തകരട്ടെ തുലഞ്ഞ ദാസ്യം !

**വടുക്കൾ :** ഇന്നു് തകരട്ടെ തുലഞ്ഞ ദാസ്യം !

**പരശുരാമൻ :** മർദ്ദനം ഈ മാഹിഷ്മതിയുടെ—

**വടുക്കൾ :** മർദ്ദനം ഈ മാഹിഷ്മതിയുടെ—

**പരശുരാമൻ :** അതിർ കടന്നു.

**വടുക്കൾ :** അതിർ കടന്നു.

**പരശുരാമൻ :** മാനവജീവൻ രക്ഷിയ്ക്കാൻ—

**വടുക്കൾ :** മാനവജീവൻ രക്ഷിയ്ക്കാൻ—

**പരശുരാമൻ :** വിപ്ലവം അല്ലെങ്കിൽ മരണം !

**വടുക്കൾ :** വിപ്ലവം അല്ലെങ്കിൽ മരണം !

**പരശുരാമൻ :** കൃതവീര്യൻെറ മകൻ എന്ന ഈ രാജാവു്—

**വടുക്കൾ :** കൃതവീര്യൻെറ മകൻ എന്ന ഈ രാജാവു്—

പരശുരാമൻ : നമ്മുടെ മാഹിഷ്മതിയിൽ നിറഞ്ഞുനിൽക്കുന്നു!

വട്ടുക്കൾ : നമ്മുടെ മാഹിഷ്മതിയിൽ നിറഞ്ഞുനിൽക്കുന്നു !

പരശുരാമൻ : നാടിൻെറ യാതന തീർക്കാൻ—

വട്ടുക്കൾ : നാടിൻെറ യാതന തീർക്കാൻ—

പരശുരാമൻ : ചുട്ടവിപ്ലവം അല്ലെങ്കിൽ മരണം !

വട്ടുക്കൾ : ചുട്ടവിപ്ലവം അല്ലെങ്കിൽ മരണം !

[മഴുവിൻെറ അലക് ചാണക്കല്ലിന്മേൽ ചകചകാന്നു് ചുറു ചുറുക്കോടെ തേയ്ക്കുന്നു.]

പരശുരാമൻ : ചാണക്കല്ലിന്മേൽ അലക് തേയ്ക്കണം !

വട്ടുക്കൾ : ചാണക്കല്ലിന്മേൽ അലക് തേയ്ക്കണം !

പരശുരാമൻ : വിപ്ലവം നടത്താൻ വീരവേഷമണിഞ്ഞു്—

വട്ടുക്കൾ : വിപ്ലവം നടത്താൻ വീരവേഷമണിഞ്ഞു്—

പരശുരാമൻ : പരശു തേച്ചു് മൂർച്ചപ്പെടുത്തിൻ !

വട്ടുക്കൾ : പരശു തേച്ചു് മൂർച്ചപ്പെടുത്തിൻ !

പരശുരാമൻ : നാം നാടിൻെറ വീരപുത്രർ—

വട്ടുക്കൾ : നാം നാടിൻെറ വീരപുത്രർ—

പരശുരാമൻ : എന്നറിഞ്ഞു് മൂർച്ചപ്പെടുത്തിൻ പരശു !

വട്ടുക്കൾ : എന്നറിഞ്ഞു് മൂർച്ചപ്പെടുത്തിൻ പരശു !

[പരശുരാമൻ മഴുവിൻെറ മൂർച്ച പരീക്ഷിക്കുന്നു.]

ഒരു വടു : ഭാർഗ്ഗവ ! എത്രയോ കാലമായി, ഈ വിപ്ലവത്തെ പ്പററി പറയാൻ തുടങ്ങിയിട്ടു് ! വിപ്ലവമെന്തിനു് ?

പരശുരാമൻ : എന്തിനെന്നു ചോദിക്കുന്നോ ? താൻ എവിടെ യാണു് ?

വടു : ജമദഗ്നിയുടെ ആശ്രമത്തിൽ.

പരശുരാമൻ : ഹും ! ജമദഗ്നിയുടെ ആശ്രമത്തിൽ ! അവിടെ അല്ല.

ദാസ്യത്തിന്നാവാസത്തിൽ ! താൻ ഇരിക്കുന്നതവിടെ !

താൻ ഒരുത്തൻ മാത്രമല്ല—നാമെല്ലാം ഇരിക്കുന്നതവിടെ !

അന്നത്തെ സവ്വസ്വാതന്ത്ര്യനാട്ട് ഇന്നത്തെ ദാസ്യഗേഹം !
ഇനിയും ചോദിയ്ക്കുന്നോ വീണ്ടും വീണ്ടും—
വിപ്ലവം—വിപ്ലവം എന്തിനെന്ന് ?—
ഒരു പക്കത്തിനു മുമ്പ്,
ആശ്രമത്തിലേക്കു വന്നു ആ കാത്തവീര്യൻ ;
വന്ന്, വിശ്രമിച്ച്, അതിഥിമര്യാദ വെടിഞ്ഞ്,
ആശ്രമധേനുവിനെ, ദിവ്യസുരധേനുവിനെ,
തന്നെയും തൻെറ കൂട്ടരെയും തൃപ്തിപ്പെടുത്തിയ ആ ധേനുവിനെ,
പിടിച്ചുകൊണ്ടുപോകാൻ
തുനിഞ്ഞതു് അറിയാൻ മേലേ ?—
നാം കഴിയുന്നതു് ആ മനുഷ്യൻ ഭരിയ്ക്കുന്ന നാട്ടിൽ,
—മാഹിഷ്മതീക്ഷമയിൽ.
എന്നിട്ടും ചോദിക്കുന്നോ—വിപ്ലവം എന്തിനെന്ന് ?
ആശ്രമസുഖദുഃഖങ്ങൾ പോട്ടെ—
കാത്തവീര്യൻെറ നഗരത്തിൽ—
അറിയാമോ—
അക്രമത്തിൻെറ വാൾമുനയെ ഊട്ടി പ്രജകളെ...
രണ്ടു നാൾ പോലും ആയില്ല... മാഹിഷ്മതിയിൽ...
ഒരുത്തൻെറ സുന്ദരിയായ ഭാര്യ...
അർജ്ജുനൻെറ അളിയൻ നിന്നിരുന്നു, അവിടെ...
സുന്ദരിയെ നോക്കി...
രാജ്യം രാജാവിൻെറ എന്ന്,
രാജാവ് തൻെറ എന്ന് കരുതി,
നാരിയെ വലിച്ച് ഉടയാടയുരിയാൻ തുനിഞ്ഞു.
അവളുടെ ആത്തനാദം കേട്ട് വന്നു ഭത്താവ്
അവൻെറ കൈയിൽ കഠാരി... ക്രോധം ആളിക്കത്തി...
ഭാര്യയുടെ മാനം കാക്കാൻ ഉയത്തി കഠാരി...
അർജ്ജുനൻെറ അളിയനു് രക്താഭിഷേകമായി—
യമനോടൊപ്പം നിഷേകവും.
ഇതറിഞ്ഞു് കോപിച്ചു രാജാവ്; സഹതപിച്ചു അളിയനോട്.
ഭാര്യയുടെ മാനം കാക്കാൻ തുനിഞ്ഞവനെ
പിടിച്ചു കൊണ്ടുവന്നു ; ചാട്ടവാറിനാൽ പുറം തിണർപ്പിച്ചു ;
അവൻെറ സവ്വസ്വവും ഖജനാവിൽ ഇട്ടു ;

അവൻെറ കണ്ണു തുറന്നു്—ഹയ്യോ !—പുറത്തേയ്ക്കെറിഞ്ഞു !
—ഇനിയുമെത്രയോ കഥകളിത്തരം ?—കണക്കില്ല...
ഇതെല്ലാം നിനയ്ക്കേ—
അവനെ തുലയ്ക്കാൻ വെമ്പും ചുടുചോര
ധമനിയിൽ തുള്ളിത്തുളുമ്പുന്നതു് കാണെക്കാണെ—
എനിയ്ക്കു് മതിയായി—പൊറുത്തതേറിപ്പോയി.
അന്തമുണ്ടെല്ലാററിന്നും ; അന്തമുണ്ടിതിന്നും തിട്ടം—
ഇനിയും വിപ്ലവമെന്തിനെന്നോ ? അറിഞ്ഞില്ലേ ?
തിളയ്ക്കുന്നു ചോര മർദ്ദനമവസാനിപ്പിയ്ക്കാൻ...
ധമനിയിൽ ചോര തുടികൊട്ടുന്ന ശബ്ദം കേൾക്കുന്നില്ലേ ?
ചുടുവിയർപ്പൊഴുകവേ, തുടുത്ത ഉലയുടെ മുമ്പിൽ,
മാംസപേശിയാൽ തുടിയ്ക്കും ഭുജമുള്ളോൻ, കൊല്ലൻ,
ഉന്മേഷത്തിമർപ്പോടെ, അടകല്ലിൽ തല്ലും കൂടത്തിന്നടിപോലെ,
ഘുമ്ഘുമെ തിളയ്ക്കുന്നു, ചുടുചോര ധമനിയിൽ.
ഉറപ്പും മിനുസവും കൂടിയ കല്ലു്,
പർവ്വതതുംഗശൃംഗത്തിൽനിന്നു് അടർന്നു്, ഊർന്നു്,
പർവ്വതശരീരത്തിൽ ചിതറിക്കിടക്കും കല്ലുകളിൽ
തീപ്പൊരി പാറിച്ചു വീഴുംപോലെ,
ഘുമ്ഘുമെ തിളയ്ക്കുന്നു, ചുടുചോര ധമനിയിൽ.

[അകത്തുനിന്നു് ' ഭാർഗ്ഗവ ' എന്ന വിളി കേൾക്കാകുന്നു. ഉദ്ദീപ്തനായ ഭാർഗ്ഗവൻ ആ വിളി കേൾക്കുന്നില്ല.]

മലമുകളിൽനിന്നു് എറിയപ്പെട്ടു്, ഒതുക്കുകളുടെ നടുക്കുതണ്ടു്,
ചിന്നിച്ചിതറി, മുക്രയിട്ടു്, സ്വച്ഛന്ദം ഒഴുകി,
ഗർജ്ജിക്കും കന്ദരങ്ങളുടെ കല്ലുഹൃദയം പിളന്നു്,
കീഴെ പതിക്കും ജലപാതത്തിൻമട്ടിൽ,
ഘുമ്ഘുമെ തിളയ്ക്കുന്നു, ചുടുചോര ധമനിയിൽ.

[അകത്തുനിന്നു് 'ഭാർഗ്ഗവ' എന്ന വിളി വീണ്ടും കേൾക്കാകുന്നു.]

വടു : ഭാർഗ്ഗവ ! അതാ ജമദഗ്നി വിളിയ്ക്കുന്നു.

പരശുരാമൻ : പോകാം. പിന്നീടു് വിശദമായി പറയാം.

[എല്ലാവരും പോകുന്നു.]

രംഗം രണ്ടു്

[ജമദഗ്നിയുടെ ആശ്രമം. ക്രുദ്ധനായ ജമദഗ്നിയുടെ മുമ്പിൽ രേണുക തലകുനിച്ചു് നിൽക്കുന്നു — അപരാധിയെപ്പോലെ. ഭാർഗ്ഗവൻ ജമദഗ്നിയുടെ അടുത്തുവന്നു് നമസ്ക്കരിക്കുന്നു.]

പരശുരാമൻ : എന്തിനു വിളിച്ചു, ആര്യ ?

ജമദഗ്നി : വെൺമഴവിൻെറ പുരുഷാ !
ശരിയോ വെൺമഴവിൻെറ അലകു് ?

പരശുരാമൻ : അതെ. ഇതാ ഇപ്പോഴാണു് തേച്ചതു്.

ജമദഗ്നി : കൊള്ളാം. ഇതാ ഇവളെ വധിയ്ക്കണം.

പരശുരാമൻ : എന്തിനു് ? (രേണുകയെ സാഷ്ടാംഗം നമസ്കരിക്കുന്നു.)

രേണുക : മകനേ, ചിരംജീവിയായി നീ വാഴു് !

പരശുരാമൻ : (എഴുന്നേററു്) വരൂ, തായേ !

[രേണുക രാമനെ അനുസരിക്കുന്നു. അവർ പോയ വഴി ജമദഗ്നി നോക്കിക്കൊണ്ടിരിക്കേ, മഴ വീണു് തല വേറെയാകുന്ന ഒച്ച ഉയരുന്നു. കാർത്തവീര്യാർജ്ജുനൻെറ ദൂതനൊരുത്തൻ അന്നേരം ദ്ധടുതിയിൽ വന്നു് ജമദഗ്നിയെ വണങ്ങുന്നു. പിന്നാലെ രാമനും എത്തിച്ചേരുന്നു. അയാളുടെ മെയ്യു് ചോര കൊണ്ടു് നിറഞ്ഞിരിക്കുന്നു. മഴവിൽനിന്നു് ചോര ഇനിയും ഇററിക്കൊണ്ടിരിക്കുന്നു.]

ദൂതൻ : രക്ഷിയ്ക്കണം ! രക്ഷിയ്ക്കണേ !

പരശുരാമൻ : (മഴ പൊക്കി) നായ്ക്കുഞ്ഞു് !

ജമദഗ്നി : രാമ ! മഴ താഴ്ത്തു് ! സംഗതി എന്തായി ?

പരശുരാമൻ : നടന്നു.

ജമദഗ്നി : കൊള്ളാം ! ക്ഷമിയ്ക്കു് ! ആരിവൻ ?

പരശുരാമൻ : പ്രജാപീഡകൻ കാർത്തവീര്യാർജ്ജുനൻെറ ദൂതൻ.

ജമദഗ്നി : (ദൂതനോടു്) എന്തിനു വന്നു, ആശ്രമത്തിൽ ?
പേടിയ്ക്കാതിരിയ്ക്ക ! ധൈര്യത്തോടെ പറയു.
അഭയം നൽകുന്നു, ഞാൻ !

ദൂതൻ : ഹേ മുനിവര്യ ! അർജ്ജുനന്റെ ചാരപുരുഷൻ ഞാൻ. ആശ്രമവാസിനിയായ, സുന്ദരിയായ ഒരു സ്ത്രീയെ, ഇരവുപകൽ ശ്രദ്ധിച്ച്, വാർത്ത അയയ്ക്കണമെന്ന് രാജകല്പന.

ജമദഗ്നി : രേണുകയോ ആ സ്ത്രീ ?

[ദൂതൻ ' അതെ ' എന്ന അർത്ഥത്തിൽ തലയാട്ടുന്നു. ഭാർഗ്ഗവന്റെ കോപം ഏറുന്നു ; വീണ്ടും മഴു ഉയർത്തുന്നു, അയാൾ,]

പരശുരാമൻ : എന്റെ അമ്മ !

ജമദഗ്നി : രാമ! (എന്നു സമാധാനിപ്പിച്ച്, ദൂതനോട്) നടന്നതു കണ്ടോ ? പോയി, അർജ്ജുനനെ അറിയിയ്ക്കൂ. ഇതെല്ലാം അയാളുടെ ചെയ്തികൾ !

[ദൂതൻ പോകുന്നു.]

പിതൃവാക്യപരിപാലക ! സൌഭാഗ്യസാധകമായ സഹിഷ്ണുത പാലിയ്ക്കൂ ! അസഹിഷ്ണുത അപായകരം ! രേണുക മുടിഞ്ഞതെന്തിനെന്ന് അറിയാൻ ആശിക്കുന്നോ ?

പരശുരാമൻ : ദത്താവധാനൻ ഞാൻ.

ജമദഗ്നി : പ്രഭാതവേളയിൽ, പൂവിറുക്കാൻ,
രേണുക പുറപ്പെട്ടു ; നദീമണൽത്തിട്ടിന്നരികെ,
വിടരും പൂമൊട്ടുകൾ ശേഖരിയ്ക്കേ, കൺപാഞ്ഞു നദീജലത്തിൽ;
അവിടെ കണ്ടു—ഹൃദയറാണിയോടൊപ്പം
അർജ്ജുനൻ സരസജലകേളികൾ ആടുന്നതായ് !
കാർത്തവീര്യനെക്കാൺകേ, അവൾ മനസാ ജാരിണിയായി !
ജ്ഞാനദൃഷ്ടിയാൽ അതു ഞാൻ അറിഞ്ഞേൻ !
രേണുക തിരിച്ചെത്തീ ആശ്രമത്തിൽ
മുഖത്ത് അങ്കിതമായിരുന്നു, അപരാധം.
അപരാധത്തിന് ശിക്ഷ വിധിച്ചു, ഞാൻ.

പരശുരാമൻ : ആററിൻമണൽത്തിട്ടിൽ അർജ്ജുനൻ വന്നോ ?

ജമദഗ്നി : ഉവ്വ് ! അർജ്ജുനൻ വന്നു !

പരശുരാമൻ : കാർത്തവീര്യാർജ്ജുനനോ ?

ജമദഗ്നി : കാർത്തവീര്യാർജ്ജുനൻ !

പരശുരാമൻ : മാഹിഷ്മതീഭൂപാലൻ കാർത്തവീര്യാർജ്ജുനനോ?

ജമദഗ്നി: മാഹിഷ്മതീഭൂപാലൻ കാർത്തവീര്യാർജ്ജുനൻ.

പരശുരാമൻ: ഒരു പക്ഷത്തിനു മുമ്പേ, ദേവധേനുവെ
കൈക്കലാക്കാൻ വന്നവനോ ?

ജമദഗ്നി: അതേ, അയാൾതന്നെ.

പരശുരാമൻ: പ്രജാപീഡകൻ കാർത്തവീര്യനോ ?

ജമദഗ്നി: പ്രജാപീഡകൻ കാർത്തവീര്യൻ.

പരശുരാമൻ: അമ്മയെ കണ്ണിട്ടു നോക്കിയോ അവൻ ?

[ജമദഗ്നി തലതാഴ്ത്തി ' ഉവ്വ് ' എന്നു കാണിക്കുന്നു.]

—ആര്യ ! അർജ്ജുനൻ ആശ്രമത്തിൽ എന്തിനു വന്നു ? പാവനം
ആററിൻമണൽത്തിട്ട് അയാൾക്കു കേളീരംഗമോ ?
പ്രജാപീഡകൻെറ തിണ്ടാട്ടം ഏറി ; അമർത്തുകതന്നെ വേണം.

ജമദഗ്നി: നമ്മുടെയല്ല ആ മണൽത്തിട്ട്, മാഹിഷ്മതിയുടെ !
മാഹിഷ്മതി അവൻേറതു് !
ഈ ആശ്രമം അവൻേറതു് !
പാലിൽ മുക്കിത്താഴ്ത്തും അവൻ, നീരിൽ മുക്കിത്താഴ്ത്തും അവൻ !
കേട്ടിട്ടില്ലേ, ഭാർഗ്ഗവ—നാ വിഷ്ണുഃ പൃഥിവീപതിഃ

പരശുരാമൻ: രാജാവിൻേറതല്ല രാജ്യം ; ദേവൻേറതു്—
ആ ദേവൻെറ തിരുമുമ്പിൽ ഭൂപനും ഗോപനും ഒരുപോലെ.
നമ്മെപ്പോലെ തന്നെ അവനൊരുത്തൻ—കാർത്തവീര്യാർജ്ജുനൻ.
രാജാവെന്ന പേർ ഏന്തിയാലുടൻ
സ്വൈരവൃത്തനായി നർത്തനം ചെയ്യാമെന്നോ ?
നമ്മുടെ ഗേഹത്തിൽ നമുക്കു് സ്വാതന്ത്ര്യമില്ലെന്നോ ?
ഗേഹ-മഠ-ബന്ധുക്കളെ രക്ഷിപ്പാൻ
മഴുമാത്രം—ഇനിമേലില്ല സഹനം !

[എന്നുപറഞ്ഞു്, മഴുവിന്മേൽ കൈവെയ്ക്കുന്നു.]

ജമദഗ്നി: ബദ്ധപ്പെടാതിരിയ്ക്കു, ഭാർഗ്ഗവ ! അനീകമുണ്ടു്
അർജ്ജുനനു് ;
കോട്ടകൊത്തളങ്ങളുണ്ടു്, മാഹിഷ്മതിയ്ക്കു്.
സൈന്യസജ്ജിതസാർവ്വഭൌമനെതിരെ
നീ ഒരുത്തൻ, ഒററയാൻ, എന്തുചെയ്യാൻ ശക്തൻ ?

പരശുരാമൻ : നമുക്കില്ലേ ശൌര്യം !
മാഹിഷ്മതിയുടെ കോട്ടകൊത്തളങ്ങൾക്കത്ര ഗണനയോ !
ഒളിയ്ക്കട്ടെ പാതാളത്തിൽ, പോകട്ടെ ബ്രഹ്മഹൃദയത്തിൽ,
കയറട്ടെ മുരഹരൻെറ കുക്ഷിയ്ക്കുള്ളിൽ, പൊൻതാമരയിൽ—
ഈ രൌദ്രപരശുവിൻ മുന അവനെ കാണിയ്ക്കാതെ വിടുമോ ?
കൈയിൽ പരശു ഇരിയ്ക്കേ—സമരാങ്കണത്തിൽ ഞാൻ
പ്രളയകാലാനലൻ ! ആര്യൻ മററൊന്നും ചിന്തിയ്ക്കേണ്ട !
പുതുരക്തപ്രവാഹത്തിന്നാവേശത്താൽ
ഞാൻ പറയുകയല്ല—
കല്ലും കണ്ണീർ വാർക്കും നാടിൻെറ ദുരിതം കാൺകെ—
എൻ ഹൃദയത്തിൽ ചൂടുയരുന്നു—അറിയാമോ ?
രോമത്തിൽ തൂങ്ങുന്ന കുത്തുവാൾ മേലെ—
ഏതു നിമിഷം പൊട്ടി വീഴുന്നോ—ആരുണ്ട് പറയാൻ ?
മാഹിഷ്മതിക്ഷിതിപാലൻ ബുധരിൽ ബുധനാകട്ടെ—
ആടിയ്ക്കും പാവ തൻ മുള വലിച്ചെറിയുംപോലെ
ഒടിയ്ക്കു് എണ്ണായിരം നായ്ക്കുട്ടികളെ ഉരുട്ടും.
നൂറു നൂറു തുണ്ടം തുണ്ടമാക്കി തകർക്കും മാഹിഷ്മതിയെ !
നടുങ്ങി നടുങ്ങി ഭൂമിയ്ക്കടിയിൽ അടങ്ങും മാഹിഷ്മതി !
വില്ലും മഴുവും എന്തിനേന്തുന്നു, ഞാൻ ?
വില്ലാളിയെന്ന പേരിനു മാത്രമോ ?
വെണ്മഴ എൻെറ ചുമലിന്നലങ്കാരം മാത്രമോ ?
മൃഗങ്ങളെ നോക്കൂ, ആര്യ !
വലയ്ക്കിരയാകെ, രക്ഷാമാർഗ്ഗമില്ലെന്നാകിൽ,
അന്ധധൈര്യം നണ്ണി ചെറുക്കാതിരിയ്ക്കുമോ വേട്ടക്കാരനെ ?
കലപ്പ വലിയ്ക്കും കാള—സാധുക്കളിൽ സാധു—
കലമ്പിയാൽ യജമാനനെപ്പോലും
കൊമ്പുകൾ കൂർപ്പിച്ചു് തൂക്കിയെറിയില്ലേ ?
പൊരുതുന്നവർ നാം ; സുഖിക്കുന്നവരല്ല നാം.
ധർമ്മബലമുള്ളപ്പോൾ ദൈവബലവും നമുക്കുണ്ട്.
ദൈവബലമുള്ളപ്പോൾ നമുക്ക വിജയവും തിട്ടം.

ജമദഗ്നി : ഹേ രാമ ! പോരാട്ടം ഘോരം:
ചുററിലുമെങ്ങും ലഘുവല്ല ;
കാലാൾപ്പട ; ആയും കുതിരപ്പട ;—

രക്തം കടലായ്ത്തീരും ; ശൂന്യമത്രേ പക !
ഭീകരമീ സംഗരം ; പിശാചിൻ സഖ്യം,
ഒരിയ്ക്കൽ ചെയ്താൽ പോരും,
അവൾ എന്നെന്നും വിടില്ല.
ശക്തിയുണ്ടെങ്കിലും യുക്തിയോടെ
രക്തത്തുള്ളി ചിന്താതെ ജയിയ്ക്കുന്നവൻ യോഗ്യൻ !

പരശുരാമൻ : ദേവൻ കല്പിക്കുന്നതെന്തും അനുഭവിക്കുകതന്നെ വേണം.
എന്നാലുമീ മനുഷ്യർതൻ അന്യായങ്ങൾ പൊറുക്കാൻ മേല.
രക്തം ചൊരിഞ്ഞാലും ശരി,
ചൊരിഞ്ഞില്ലെങ്കിലും ശരി.

ജമദഗ്നി : അങ്ങനെയല്ല, മകനേ ! കിഴവൻ, ഞാൻ—
എന്നാലും ഈ പ്രജാപീഡനം കാണെക്കാണെ
എന്നുള്ളവും ക്രോധിക്കുന്നു.
എങ്കിൽ നിന്നെപ്പററി എന്തു പറയാൻ ?
പാപി ചോദിച്ച ഒരു മാറു് പാശം കൊടുത്താൽ അവൻതാനേ ചാകും.
പൊറുക്കു്, ക്ഷമിയ്ക്കു് !

പരശുരാമൻ : ക്ഷമിക്കയോ ? ക്ഷമിക്കൽ എത്ര നാൾ ?
സ്വയം ചോദിയ്ക്കു, ആര്യ !
അർജ്ജുനനോടു് ക്ഷമിക്കൽ അബദ്ധം.
ഭവാൻെറ വാക്കു് അത്ഥശൂന്യമെനിയ്ക്കു്.
മനം മടുത്തു, മനം മുനിഞ്ഞു, സഹനബലം തേഞ്ഞുപോയി.
സ്വാതന്ത്ര്യം തന്നെ നമ്മുടെ ജീവൻ—
അതിനു് ഇരിയ്ക്കാൻ ഇവിടെ ഇടമില്ല.
നായ്ക്കുട്ടികളുടെ കടയ്ക്കൽ ചുടുനീർ ഒഴിക്കും ഞാൻ
വൃഥാ പരശു ചുമക്കുന്നോ ഞാൻ ?
ഭൃഗുവംശത്തിൽ പിറന്നതു് അതിനോ ?

ജമദഗ്നി : അതിരിക്കട്ടെ, ഭാർഗ്ഗവ ! പറഞ്ഞതു ചെയ്തു നീ.
നിന്നിൽ സന്തോഷിച്ചു, ഞാൻ; വരമെന്തു വേണം? ചോദിയ്ക്കു് !

പരശുരാമൻ : ആര്യ ! ദോഷമുക്തയാണു്, അമ്മ !

ജമദഗ്നി : പാവന അവൾ.
പരശുപ്രഹാരത്താൽ അവളുടെ ദോഷവും പൊയ്പ്പോയി.

പരശുരാമൻ: എങ്കിൽ അവരെ ജീവിപ്പിയ്ക്കാൻ, കൃപതോന്നണം.

ജമദഗ്നി: നല്ല വരം ചോദിച്ചു, നീ !—
അങ്ങനെയാകട്ടെ, വിപ്ലവവീര !
നിൻെറ ശപഥം ദൃഢം ! എങ്കിൽ
എൻെറ കല്പനയില്ലാതെ എതിരിടരുതു് അവനെ.

പരശുരാമൻ: ആജ്ഞ ശിരോധാര്യം.

ജമദഗ്നി: നിന്നിച്ഛപോൽ ഉണർത്താം അവളെ ! വാ !

[ഇരുവരും പോകുന്നു.]

രംഗം മൂന്നു്

[ജമദഗ്നിയാശ്രമം നിൽക്കുന്ന കാട്ടു്. ഭീഷണമാംവണ്ണം ഭ്രുകുടി വളച്ചു്, ചുമലിൽ പരശുമേന്തി, ദശദിശകളിലും കോപം ചിതറി, ഭാർഗ്ഗവൻ വരുന്നു.]

പരശുരാമൻ: നട്ടുച്ചയ്ക്കു് എന്തു കൊടുങ്കാററു് ! അതെയതെ.
കല്പം നിൽക്കുംവരെ മന്ദമാരുതൻ നിലനിൽക്കും. കൊടുങ്കാററു
വീശുന്നതു് തെല്ലുനേരം മാത്രം !
പകലെല്ലാം പൊഴിയുന്നതു് രവികിരണവർഷം !
നട്ടുച്ചക്കൊടുംവെയിൽ ക്ഷണനേരം മാത്രം !
ജനഹിതം വിയർപ്പിക്കുന്ന അരചൻ
ഭൂമി ഭരിയ്ക്കും തൻെറ പ്രാണൻ നിലനിൽക്കുംവരെ
അക്രമത്തിൻ മദിര മോന്തി, മദമേന്തി,
പിത്തം നെററിയോളം ഏറി, ഉന്മത്തനായീ അയാൾ.
കണ്ണടച്ചു നൃത്തം തുള്ളുന്നു, ഭ്രാന്തൻ,
അക്രമത്തിൻെറ കൈകോർത്തുപിടിച്ചു് ;
ഒരു ഇമ പൂട്ടുന്നതിന്നിടയ്ക്കു തെന്നിപ്പോകും പുഴിയിലേക്കു് !
എണ്ണമററ ആളുകൾ ഉള്ള ദിക്കിൽ
എല്ലാവരേയും വിട്ടു്, ഒററ ഒരുത്തനെ രാജാവായി
ഉയർത്തി നിറുത്തുന്നതെന്തിനു് ?
ശിഷ്ടരെ ദുഷ്ടരിൽനിന്നു് രക്ഷിയ്ക്കാൻ !
ന്യായാന്യായങ്ങളെ വിവേചനം ചെയ്യാൻ !
സർവ്വസമത്വത്തോടെ പ്രജകളെ പാലിക്കാൻ !
സ്വന്തം സീമ മറന്നു് തന്നിഷ്ടപ്പടി നൃത്തം വെയ്ക്കാനല്ല !

അക്രമത്തിൻകത്തി ഊരിച്ചുഴററി ജനതയെ ഹിംസിക്കാനല്ല !
നാട്ടുകാരെ പ്രഹരിച്ച് കഷ്ടപ്പെട്ടുത്താനല്ല !
അവരുടെ സങ്കടത്തിൽ മൂഢനെപ്പോലെ ചിരിയ്ക്കാനല്ല !
ദേവൻ എന്ന ആൾ ഉണ്ട് ന്യായം നല്കാൻ, ശിക്ഷ നടത്താൻ
ദേവൻ എന്ന ആൾ ഇല്ലെങ്കിൽ—ഉണ്ടായിട്ടും വന്നില്ലെങ്കിൽ—
ഞാനുണ്ട് ഇവിടെ—പ്രതികാരം ചെയ്യാൻ, ന്യായം നല്കാൻ !

[ഉള്ളിൽനിന്ന്, 'ഭാർഗ്ഗവ ! തുലഞ്ഞു ! തുലഞ്ഞു !'
എന്നു കേൾക്കാകുന്നു. ഭാർഗ്ഗവൻ ജാഗരൂകനായിത്തീരുന്നു.]

—എന്തിതു വിളി ? ആരിതു് ആർത്തൻ ?

[വീണ്ടും അതേ ഒച്ച.]

—അമ്മയുടെ ഒച്ച ! എന്തായോ, അറിയില്ല !

[വെണ്മഴ മുറുക്കിപ്പിടിച്ച് ശബ്ദത്തെ അനുസരിക്കുന്നു.]

രംഗം നാല്

[ജമദഗ്നിയുടെ ആശ്രമം. ജമദഗ്നി ശരീരത്തിൽ ഒരു കരവാളേററു കിടക്കുന്നു. രേണുക ശോകസന്തപ്തയായി ശവത്തിന്മേൽ ഉരുണ്ട്, ഭാർഗ്ഗവനെ വിളിച്ചുകൊണ്ടിരിയ്ക്കേ, ഭാർഗ്ഗവൻ വന്നുചേരുന്നു.]

രേണുക : ഭാർഗ്ഗവ ! തുലഞ്ഞു ! തുലഞ്ഞു !

പരശുരാമൻ : തായേ ! എന്തു സംഭവിച്ചു ! അച്ഛന്റെ മരണം? ഈ കരവാൾ ആരുടെ ? കൊലയുടെ കൈ ആരുടെ ?

രേണുക : കാ...ർത്ത...വീ...

പരശുരാമൻ : കാർത്തവീര്യൻ ! എങ്ങുമെങ്ങും കാർത്തവീര്യൻ ! എവിടെയാണാ പാപി ?

രേണുക : കേൾക്ക്, മോനേ ! ദൂതനൊരുത്തൻ എന്റെ വധവാർത്ത നല്കിയത്രെ അവനു്. അതുംപറഞ്ഞു് ഇവിടെ വന്ന്, സമാധിസ്ഥനെ ശകാരിച്ചു.
ഉത്തരം നൽകാതെയിരിയ്ക്കേ
ഊരിയ കൈവാൾ ആഴ്ത്തീ, ശരീരത്തിൽ.
എന്റെ വിളികേട്ട് പാഞ്ഞുപോയി.
അവൻ എന്നെ കൺ...

[എന്നു പറഞ്ഞു് നിറുത്തി തല കുനിച്ച് ഉരുണ്ടു വീഴുന്നു.]

പരശുരാമൻ: എല്ലാം മനസ്സിലായി, അമ്മേ!
മദയാനയുടെ എല്ലു തകർക്കാൻ ഇതുതന്നെ അവസാനസമയം.
തീൎന്നു, അവന്റെ കഥ. സഹനശക്തിയ്ക്കു് സമാധിയായി.
അച്ഛന്റെ കല്പന നേടാൻ ഇനി സാദ്ധ്യമല്ല—
അച്ഛന്റെ കല്പനയെന്യേ പോകുന്നു ഞാൻ അങ്ങോട്ടു്.
വിപ്ലവകാളാനലനു് ഇതുതാൻ തക്ക സമയം.
ബ്രഹ്മാണ്ഡകല്മഷം ചുട്ടുകരിയ്ക്കാൻ
പ്രളയദിനത്തിനു പററിയ സന്ദർഭമിതു്.
മെയ്യിൽ കെൽപുണ്ടു്, കരളിൽ കരുത്തുണ്ടു്,
എന്റെ വലംകൈയിനെപ്പററി പൂൎണ്ണവിശ്വാസവുമുണ്ടു്;
ധൎമ്മം നമ്മുടെ പക്ഷത്തിൽ, ശക്തി ചുമലിൽ—
പോരാളിയുടെ മണിമകുടം കൂർമുനയുള്ള വെൺമഴു—
എല്ലാം ഒത്തിണങ്ങിയിരിക്കുന്നു, അമ്മേ—
പ്രളയതുല്യനായി നില്ക്കാൻ സമൎത്ഥൻ ഞാൻ!
കാലനെ പിടിച്ചു വലിച്ചിഴയ്ക്കും ഞാൻ—
അവന്റെ കയർകൊണ്ടു് അവനെ കെട്ടിത്തൂക്കും ഞാൻ!
ദുഷ്ടനിഗ്രഹത്തിന്നായ് ഇന്നു് മഴുവേന്തും ഞാൻ!
ആദ്യം ദുഷ്ടയാം ആ നായ്ക്കുഞ്ഞിനെ ചതയ്ക്കും—
പിന്നീട്ടു് അച്ഛന്റെ സംസ്കാരം നടത്തും.
പരശുപുരുഷനെ ഭൂമി പേടിയ്ക്കും, ഭൂചക്രം കറങ്ങും;
മുവ്വേഴു തവണ ക്ഷാത്രവംശം വേരോടെ പിഴുതു് ചാമ്പലാക്കി ച്ചിതറും!
ക്ഷാത്രകുലക്കുഞ്ഞിന്റെ പേർപോലും ഇല്ലാതാക്കും!
പോയിവരാം ഞാൻ; ആശീൎവ്വദിയ്ക്കൂ, അമ്മേ!
വിപ്ലവത്തിന്നായി സമർപ്പിതം ഈ കൂർമുനയുള്ള മഴു!
എന്റെ ഉയിരിന്നുയിർ ഇതുതന്നെ—
ഇതിനെ ആശീൎവ്വദിയ്ക്കൂ, അമ്മേ!

[രേണുകയുടെ കാല്ക്കൽ മഴു വെയ്ക്കുന്നു. അതിന്റെ അടുത്തു് കുത്തിയിരുന്നു് അമ്മയെ പ്രണമിയ്ക്കുന്നു.]

രേണുക: ധന്യാത്മൻ, ഭാർഗ്ഗവ! ഇതുതന്നെ ദേശഭക്തി!
കൂട്ടതലെന്തു്? നാടിൻ മോചനമല്ലോ നമുക്കു നാകം!
ശത്രുവിന്റെ ശിരസ്സെടുത്തു് പന്തു കളിയ്ക്കു്!
പൎവ്വതംപോലെ ശവക്കുമ്പാരം ഉയരട്ടെ!

രക്തം കടൽപോലലറിയൊഴുകട്ടെ !
നാടിന്റെ കാലടി വണങ്ങി
മുന്നോട്ടു വെയ്ക്കു കാലടി, വീര !—
നാടിൻ മോചനമോർമ്മിയ്ക്കു !
ഞെരമ്പിൽ ഒററ ചോരത്തുള്ളിയുള്ളതുവരെ,
ഉയിർ ദേഹം കൈവെടിയുന്നതുവരെ ഓർമ്മിയ്ക്കു—
നാം മാതൃഭൂമിതനയർ, നാം മാതൃമുക്തിസൈനികർ.
ധർമ്മത്തിന്നായി പൊരുതാൻ ഭൈരവശക്തിയുണ്ട് നമുക്ക്!
ദൈവബലം ലഭിയ്ക്കും നമുക്ക് വിജയം സിദ്ധം !—
ഈ ദൃഢനിശ്ചയത്തിൽ അചലനായി, ഏകതാനനായി
പോർക്കളത്തിൽ കാൽകുത്തു, നീ; ഉറച്ചതു് സാധിക്കു, നീ!
മോചനം നേടും മാതൃദേവി !
വിജയം നിനക്കു നല്കും ദേവൻ !
ജമദഗ്നിക്ക് വിജയം !
വിജയിയ്ക്കട്ടെ വിപ്ലവം എന്നുമെന്നും !

[ആശീർവ്വദിക്കുന്നു.]

രംഗം അഞ്ച്

[ആശ്രമം സ്ഥിതിചെയ്യുന്ന കാട്. ഭൈരവരൂപനായ ഭാർഗ്ഗവൻ ; ചുമലിൽ വിപ്ലവത്തിന്നായി അർപ്പിച്ച വെൺമഴു.]

പരശുരാമൻ : പ്രജാപീഡക ! നിൻ ക്രൂരമുഷ്ടിയിൽനിന്നു്
നാടിനെ, ആശ്രമത്തെ രക്ഷിയ്ക്കണമെനിയ്ക്കു്.
ആരോടും എന്തിനോടും കലമ്പലെന്യേ കഴിഞ്ഞുവന്നു, ഞാൻ.
മഴവേണ്ടിയിരുന്നതു് ഉണങ്ങിയ മരങ്ങൾക്കായി മാത്രം.
കൊലയുടെ നിഴൽപോലും എനിയ്ക്കിഷ്ടമായിരുന്നില്ല.
നീ എന്റെ ശാന്തിയെ തിമർത്തുതിണ്ടാടി,
മാനുഷീകാമൃതം കാളകൂടമാക്കി,
രക്തപാതകത്തിന്നെന്നെ പിടിച്ചുവലിച്ചു, നീ !
നിൻ ജീവിതപ്രകാശം കെട്ടത്താൻ ഒരു തട
ആയിരുന്ന എന്നച്ഛനെ കൊന്നു് നീ ആ കല്ലും നീക്കി.
അപ്രിയമായിരുന്നതെനിയ്ക്കു് ഇന്നു പ്രിയമായി.
തൻ കരളിൻകടയ്ക്കു് മഴവെയ്ക്കാനറിയുന്നോനു്
പരമശത്രുവിന്റെ തല വീഴ്ത്താനുമറിയാം.

ഈ മഴ രക്തത്തിൻ മാധുരി ആദ്യം രുചിച്ചതു്
എൻെറ തായയിൻ പൂതരക്തം പാനം ചെയ്തിട്ടത്രെ.
കാരണമാരാഞ്ഞു—കാരണം നീയ്യെന്നോതി,
മാതൃരക്തത്തിൽ എൻ മഴ സ്നാനം ചെയ്തു.
അന്നേരം, എനിയ്ക്കുളവായ നരകയാതനയ്ക്കിടയിൽ,
നരകത്തിൻെറ തീയുപ്പും വായിൻെറ പീഡയ്ക്കിടയിൽ,
മനസ്സിൽ ഉറച്ചു ഞാൻ—ഇനി മഴ ഉയർത്തൽ
നിൻ തല തകർക്കാൻ മാത്രം, അന്നു്
ഒരു ഘോരപ്രതിജ്ഞ ചെയ്തു ഞാൻ,
അതിൻെറ കടപ്പാടു് ഇനിയും തീർന്നില്ല;
കാലം ഒത്തിണങ്ങി ഇപ്പോൾ.
അരചനായിരിയ്ക്കാം നീ; പരമാത്മാവയച്ച
പ്രതിനിധിയുമാകാം നീ!
എന്നാലും—നിന്നെപ്പോലെ ചെയ്യുമോ പരമാത്മാവു്?
പ്രജകളുടെ കഴുത്തു ഞെരിച്ചു്, ആഹ്ലാദിച്ചു്,
ചീർത്ത നിൻെറ കുഴഞ്ഞാട്ടം ഇഷ്ടപ്പെടുമോ ദൈവം?
ആടിക്കോ, ആടിക്കോ! പാപത്തിനുമുണ്ടു് സീമ!
ദുശ്ചെയ്തിയെ പിന്തുടരുന്നു പകരംവീട്ടൽ!
കാർത്തവീര്യാർജ്ജുന! ഒരുങ്ങു യാത്രയ്ക്കായി,
ദേവൻെറ തിരുമുമ്പിൽ വിവരം ബോധിപ്പിയ്ക്കാൻ!
നിൻെറ ജീവിതപാശം മെലിഞ്ഞു ചെറുതായി!
നിനക്കു ഭുവിൽനിന്നു് ഇന്നേ മുക്തി!
വാ എൻെറ മഴ! നീ എൻെറ വലംകൈ—
ഇന്നുവരെ—നീ ആശ്രമത്തിലെ ദർഭയരിഞ്ഞു;
കിഴങ്ങും പഴവും കണ്ടിച്ചു;
ഹോമത്തിൻെറ മേലരിയെല്ലാം വെട്ടിക്കൂട്ടി.
ഇനിമേൽ നിൻെറ കാര്യമേ വേറെ.
കണ്ടിച്ചിട്ട മരത്തിൽനിന്നു്, ചെടിയിൽനിന്നു്
ജൈവരസം ഒഴുകുന്നതേ കണ്ടിട്ടുള്ളു നീ!
ഇന്നു കാണാം നിനക്കു്—
നാടിൻ പീഡയുടെ കറുത്ത ജൈവരസം ചിന്തുന്നതു്!
ജനരക്തം കുടിച്ച കടക്കാരനെ പിടിച്ചു്
അവൻ കൊണ്ട കടം തിരിച്ചു വാങ്ങും നീ.
വാ, വെൺമഴ!

കുട്ടിക്കാലം മുതൽക്കേ കൂട്ടുകാർ നാം.
എന്റെ ചുമലിൽ തൂങ്ങി വളർന്നവൻ നീ.
ഇന്നുവരെ നീ ചെയ്ത വേലയൊന്നും വേലയേ അല്ല.
ഇനിയുണ്ടൊരു വേല—വിപ്ലവകാലത്തെ വേല !
ഇന്നുവരെ നമുക്ക് ശാന്തി ആയിരുന്നു.
ഇനിയങ്ങോട്ടു നമുക്ക് വിപ്ലവം—പവിത്ര വിപ്ലവം !

[തിരശ്ശീല വീഴുന്നു.]

രംഗം ആറ്

കുറച്ചുസമയം കഴിഞ്ഞ ശേഷം

[അവിടെ, സ്യമന്തപഞ്ചകസരോവരത്തിന്നരികെ, ഉദ്ദീപ്ത നേത്രനായി, മുക്തകേശനായി, ഭാർഗ്ഗവൻ നിൽക്കുന്നു. കീഴെ നിന്നു് വിളിച്ചുകുംകുംപോലെ രക്തം നുരകെട്ടി നിറഞ്ഞു നിൽക്കുന്നു. മഴുവിന്റെ അലകിൽനിന്നു് ഇററുന്ന ചോര ത്തുള്ളികൾ നോക്കി ആഹ്ലാദം പൂണ്ടു്, ഭാർഗ്ഗവൻ ആർത്തു വിളിക്കുന്നു.]

പരശുരാമൻ : ധരണിയിലേക്കിറങ്ങിയ മൃത്യു ഇങ്ങു് !
ഭാർഗ്ഗവന്റെ പ്രതികാരം ഇങ്ങു് !
ഫണം അറുക്കപ്പെട്ട ക്ഷാത്രകാളസർപ്പത്തിന്റെ ദൌഷ്ട്യമിതാ !
വിപ്ലവത്തിന്റെ വിജയം !
വിപ്ലവം നേടിയ നന്മ സമുദായത്തിന്നു് !
ഭാർഗ്ഗവനു് സ്വർഗ്ഗം !
അക്രമത്തിന്റെ ഉഗ്രനാശം !
ക്ഷാത്രഹനനത്തിനു് വിജയം !

[ഇതിനിടയ്ക്കു് കശ്യപൻ വരുന്നു.]

കശ്യപൻ : ഭാർഗ്ഗവ ! മതി, മതി, ഈ കൃത്യം !
പിതൃവിനാശത്താൽ ഉയർന്ന ക്രോധത്തിൻ ഹേതുവാം
കാർത്തവീര്യനോടൊപ്പം ക്ഷാത്രകുലമെല്ലാം തീർത്തു്,
ഖണ്ഡിതപരശുവിന്നലകു് വിജയിക്കുന്നു ;
—നിന്റെ ചുമലിലെ നിശിതപരശു,
ആശ്രമദുരിതത്തിൽ വാണിരുന്ന നിശിതപരശു,
പൂർണ്ണമായി നിന്റെ വ്രതം !

നിൻെറ പ്രതികാരത്തിന്നു ലഭിച്ചു കാണിയ്ക്കു !
ക്ഷാത്രകുലജലധിയിൽനിന്നുയർന്നു കവിഞ്ഞ ചെന്നീരിൻ
സരോവരം സ്യമന്തപഞ്ചകമതാ മുന്നിൽ !
ഇനിയും കുളിത്തില്ലേ നിൻെറ പ്രതികാരേച്ഛ ?
ക്ഷാത്രകുലത്തെ തുലച്ചതു് മഹാകാര്യമല്ല ;
ലോകത്തെ പോററുന്നതത്രേ മഹാകാര്യം.
ഭരിയ്ക്കാൻ പാത്രമായവനെ തെരഞ്ഞെടുക്കലേ മുഖ്യം.
ഇതെല്ലാം മറന്നു്, ചത്ത പ്രതികാരം ഓർമ്മിച്ചു്,
രക്തക്രീഡയാടുന്നല്ലോ നീ !
ഭാർഗ്ഗവ, നീ ജ്ഞാനി, നീ വിവേകി!

[അത്രയേരം ഇമ പൂട്ടാതെ നോക്കിനിന്ന ഭാർഗ്ഗവൻ, മെയ്യും ഉടുപ്പും എല്ലാം ചോരയിൽ മുക്കിയ ഭാർഗ്ഗവൻ, ആഗതനോടു സംസാരിക്കുന്നു. അയാളുടെ വലംതോളിലെ താമ്രമയമായ പരശു ചെന്നിണം കക്കുന്നു, ആദ്യന്തം മറന്നിട്ടു്—]

പരശുരാമൻ : ചത്ത പ്രതികാരം ഓത്തു്, എല്ലാം മറന്നില്ല, താപസ !

അറിവില്ലാതില്ല ഭവാനു്—ഞാൻ ഇന്നു ചെയ്തതെല്ലാം.
വ്രതം തീർത്തു, പിതൃസംസ്ക്കാരം നടത്തി,
സകലലോകവും ദാനം ചെയ്തു സൽപാത്രങ്ങൾക്കു്—
പൂർവ്വഭാഗത്തുള്ളതു് ഹോതാക്കൾക്കു്,
ബ്രാഹ്മണർക്കു് ദക്ഷിണഭാഗം,
അധ്വര്യുക്കൾക്കു് പശ്ചിമഭാഗം,
ഉദ്ഗാതാക്കൾക്കു് ഉത്തരഭാഗം,
ഉപദ്രഷ്ടാക്കൾക്കു് ആര്യാവർത്തം !
ശേഷിച്ചതെല്ലാം ഭവാനും, കശ്യപമഹർഷേ !
ഇതിലും മീതെ എന്തു വേണം, പറയൂ !
ഇനി ഞാൻ തപസ്സിന്നായിറങ്ങുന്നു—
മൃതനാം പിതാവിൻെറ ആത്മശാന്ത്യർത്ഥം !
എൻെറ ദുരിതക്ഷയാർത്ഥം !

കശ്യപൻ : എന്നാലും,ഭാർഗ്ഗവ ! നിൻെറയീ ആറു ദാനം മാത്രം ലോകപാലനത്തിന്നു മതിയാകില്ല.

പരശുരാമൻ : അതെന്തു് ?

കശ്യപൻ : ഭാർഗ്ഗവൻെറ ക്രുദ്ധപരശുവെ പേടിക്കുന്നു പൃഥിവി !

പരശുരാമൻ : അങ്ങനെയോ ?

എൻെറ പ്രാണസഖാവീ പരശു !
എന്നാലും, കൂടെ പിറന്നു്, കൂടെ വളർന്നെന്നാലും,
ഇതിൻെറ കൂട്ടു വെടിയുന്നു, ഹൃദയമിടിപ്പോടെ.
ഇതു കൈയിലെടുത്തു ക്ഷാത്രക്രൌര്യത്തിന്നെതിരേ ലോക കല്യാണത്തിന്നായി,
ഇന്നിതാ കൈവെടിയുന്നു, ലോകകല്യാണത്തിന്നായിത്തന്നെ !!

[എന്നു പറഞ്ഞു് വെണ്മഴ കീഴെ വെയ്ക്കുന്നു.]

കശ്യപൻ : നന്നായി, ഭാർഗ്ഗവ ! തിരിച്ചുവന്നു, നിൻെറ സഹിഷ്ണുതാബോധം

ക്രോധമാശ്രയിച്ചാൽ ചതി പററും,
ഉദ്വേഗം വിനാശത്തിൻെറ കരൾ !
ഭാർഗ്ഗവ ! ദുഷ്ടനാം അർജ്ജുനനോടൊപ്പം
നിർദ്ദോഷികളാം അസംഖ്യം ഭൂഭുജരെ തമർത്തി,
ഈ മഴകൊണ്ടു്, ദ്വേഷമൊന്നിനെ മാത്രം നമ്പുകമൂലം.
മഴ ഇല്ലെന്നാലും, ദ്വേഷമൊന്നിനാൽ മാത്രം
കീഴ്മേൽ മറിയും ഭൂചക്രമാകെത്തന്നെ !
ഇളയാകെ നീ ദാനം ചെയ്കേ,
നിനക്കിങ്ങു തങ്ങാൻ ഇടമില്ല ; കണ്ടോ ?

പരശുരാമൻ : എനിയ്ക്കിങ്ങു തങ്ങാൻ ഇടമില്ലെന്നോ !

കശ്യപൻ : ദാനം ചെയ്തതു് വീണ്ടും അനുഭവിക്കുന്നതു് ഉചിതമല്ല.

പരശുരാമൻ : എങ്കിൽ, എനിയ്ക്കെങ്ങുണ്ടു് സ്ഥാനം ?

കശ്യപൻ : തപസ്യയ്ക്കു് സ്ഥാനം

ആ കുലഗിരികളിലൊരു സ്ഥാനം
ശാശ്വതശാന്തി കളിയാടും സ്ഥാനം !

പരശുരാമൻ : ഞാൻ പോകണമോ അവിടെ ?

കശ്യപൻ : ഉപായമില്ല വേറെ !

ഉള്ള നിലമെല്ലാം ദാനം ചെയ്തുകഴിഞ്ഞല്ലോ,
ഇന്നത്തെ ഇരുൾ തീരുംമുമ്പേ നീ പോകണം.

പരശുരാമൻ : മാതൃഭൂമിയെ വെടിഞ്ഞിട്ടോ ?

കശ്യപൻ : ദാനം ചെയ്കമൂലം.

പരശുരാമൻ : മാതൃഗേഹം വെടിഞ്ഞിട്ടോ ?

കശ്യപൻ : ദാനം ചെയ്യുകമൂലം.

പരശുരാമൻ : ഇന്നൊരു സന്ധ്യ ?

കശ്യപൻ : എങ്കിൽ, വാക്ക തെററും.

പരശുരാമൻ : ഇന്നൊരു സന്ധ്യ ?
കശ്യപ ! ഇന്നൊരു സന്ധ്യ മാത്രം ?

കശ്യപൻ : അങ്ങു നോക്കു് ! സൂര്യൻെറ രശ്മി താണു, പശ്ചിമാംഗനയുടെ അംഗസംഗത്തിൽ വീണു !

പരശുരാമൻ : ഇന്നൊരു സന്ധ്യ മാത്രം ?

കശ്യപൻ : ഇല്ല ; സമയമായി ! അസ്തമയമായി !

പരശുരാമൻ : അസ്തമയമായോ ? അസ്തമയമായോ ?

[എന്നു പറഞ്ഞു് മുന്നോട്ടു നീങ്ങും നേരം,
തിരശ്ശീല വീഴുന്നു.]

## കഥാപാത്രങ്ങൾ

ശംഭുരായൻ — ഗൃഹനാഥൻ

നീലകണ്ഠരായൻ — ഗൃഹനാഥന്റെ പിതാവ്

ഗജാനനൻ — ഗൃഹനാഥന്റെ മകൻ

കാസക്ക — ഗൃഹനാഥന്റെ പത്നി

# പൊക്കിയ കയ്യ്

[പഴയ രീതിയിലുള്ള ഒരു വീടിൻെറ 'പുറത്തളം'. നടുക്ക് ചതുരമുള്ളതും അവിടവിടെ ഏച്ചുതുന്നിയതും ആയ ഒരു ജമുക്കാളം നിലത്തു വിരിച്ചിരിയ്ക്കുന്നു. അതിന്മേൽ ഒന്നുരണ്ട് പിഞ്ഞിക്കീറിയ ഉരുളൻ തലയിണകൾ. ജമുക്കാളത്തിൻെറ ഒരററത്ത് ഭാരമുള്ള, പഴയ മാതൃകയിലുള്ള, ഇരുന്നാൽ ആടുന്ന ഒരു ചാരുകസേര. മറെറാരററത്ത് ഉത്തമശില്പവേലയോടു കൂടിയ, കണ്ണാടി ഘടിപ്പിച്ച, പഴയ, വലിയ ഒരു മേശ. അതിനുമുമ്പിൽ കൈയുള്ള ഒരു കസേര. മേശമേൽ തുണികൾ. പുസ്തകങ്ങൾ, മഷിക്കുപ്പി മുതലായതു് അടുക്കില്ലാതെ ചിതറി ക്കിടക്കുന്നു. ചുമരിന്മേൽ പഴയകാലത്തെ ചിത്രങ്ങൾ, കുല ദേവിയായ അംബാഭവാനിയുടെ ഒരു ഫോട്ടോ. രവിവർമ്മ യുടെ വലിയ സൈസിലുള്ള 'സരസ്വതി'യും 'ലക്ഷ്മി'യും ചുമരിൻെറ മറെറാരു വശത്തു് തൂക്കിയിരിക്കുന്നു. ഒട്ടാകെ പൊടി പററിയിരിക്കുന്നതുകൊണ്ടു് അടുത്തുചെന്നു നോക്കാതെ 'സരസ്വതി'യെ മനസ്സിലാവില്ല. 'ലക്ഷ്മി'യെ ഇടയ്ക്കിടയ്ക്ക് മാല ചാർത്തി പൂജിയ്ക്കുക നിമിത്തം മേൽഭാഗം കൊണ്ടെങ്കിലും അല്പസ്വല്പം മനസ്സിലാക്കാം. രാത്രി ഒമ്പതു മണി. എങ്ങും ഇരുട്ട്. കാസക്ക കൈയിൽ ചിമ്മിനിവിളക്കും പിടിച്ച് പുറ ത്തളത്തിൽ വന്ന്, പുറവാതില്ക്കൽ നിന്ന്, അകലേയ്ക്കു സൂക്ഷിച്ചുനോക്കുന്നു. ആരും വരുന്നതായി കാണപ്പെടുന്നില്ല.]

കാസക്ക : (പുരികം ചുളിച്ചു്, തന്നോടുതന്നെ) ഇദ്ദേഹം എന്തു ചെയ്യുന്നോ ഇത്ര വൈകാൻ? മൂന്നു മണിക്കൂറായി ഇരുട്ടി യിട്ട്. എന്നിട്ടും വരാനുള്ള ലക്ഷണമില്ല. (തിരിച്ചുപോകുന്നു.) വരുമ്പോൾ വരട്ടെ. ഉള്ളവക്ക് വിളമ്പിക്കൊടുത്തേക്കാം. ഏയ് ഗജാ, ഇങ്ങു വാ. (ഗജാനനൻ കണ്ണു തിരുമ്മിക്കൊണ്ടു് വരുന്നു.) പോ. പുറവാതിൽ അടച്ചിട്ടു വാ. പോ...

ഗജാനനൻ : (മുഖം കോട്ടി, കൈയ് കുടഞ്ഞു്) കാസക്ക, ഉറക്കം വരുന്നു...

കാസക്ക : എനിയ്ക്കറിയാം. പോ. നിനക്ക് വിളമ്പിത്തരാം. പോ, വാതിൽ അടച്ചിട്ടു വാ. ഉണ്ടിട്ടു് കിടന്നോ.

ഗജാനനൻ: (മുഖം വികസിച്ചു്) അടയ്ക്കാം. (എന്തോ ആലോചിച്ചിട്ടു്) ശംബണ്ണ വരണ്ടേ ?

കാസക്ക: നിനക്കെന്തിനു വേവലാതി, അദ്ദേഹത്തെപ്പററി? വന്നാൽ വരും. അദ്ദേഹത്തിൻെറ തലേലെഴുത്തു് ദിവസേന കാണുന്നതല്ലേ. നിനക്കു വിളമ്പിത്തരാം. പോ. (ഗജാനനൻ പോകുന്നു.) അങ്ങുമിങ്ങും പോവരുതു്, അദ്ദേഹത്തിൻെറ അട്ടത്തേക്കു മാത്രം പോയി എല്ലാം സംസാരിച്ചു് ഇരുട്ടിനുമുമ്പേ വീട്ടിൽ വരൂ എന്നെല്ലാം പത്തു തവണ ഞാൻ പറഞ്ഞയച്ചതാണു്. പിന്നെ, ഏതു് ചുട്ടകാട്ടിൽ പോയോ എന്തോ! എൻെറ ഭാഗ്യക്കേടെല്ലാം ഞാൻ തന്നെ അനുഭവിയ്ക്കണമല്ലോ. (നെട്ടവീർപ്പിടുന്നു.)

[ഗജാനനൻ വാതിൽ അടച്ചു്, ഉണ്ണാൻ തയാറായിട്ടു വരുന്നു.]

നടക്കു്. അമ്മായിഅപ്പൻ തേവരുടെ തറമേൽ ഉറക്കം തൂങ്ങുകയാണോ എന്തോ! അദ്ദേഹത്തിനും നിനക്കും ഇലയിട്ടു്. മററെല്ലാ കുട്ടികളും സന്ധ്യയ്ക്കുമുമ്പേ ആഹാരം കഴിച്ചു് കിടന്നുറങ്ങി. (ഗജാനനൻ ഉത്സാഹത്തോടെ നടക്കുന്നു. കളിയായിട്ടു് ചിമ്മിനിവിളക്കിന്മേൽ ഊതുന്നു. അതു കെട്ടുപോകുന്നു.) കെടുത്തിയോ, തെമ്മാടി! എൻെറ തലേലെഴുത്തു്! ഇങ്ങനെ ഓരോ അവലക്ഷണം കണ്ടുകണ്ടു് മതിയായി, ഈ ജീവിയ്ക്കു്! പോ. നടുത്തളത്തിലെ റാന്തൽ എടുത്തുകൊണ്ടു വാ. എന്നിട്ടു പുറത്തളത്തിൽ വെയ്ക്കു്! (അകത്തേക്കു പോകുന്നു.)

[ഗജാനനൻ റാന്തൽ കൊണ്ടുവന്നുവെച്ചു് പോകുന്നതിനിടയ്ക്കു് പുറംവാതിലിന്മേൽ ഒച്ച കേൾക്കാകുന്നു. 'ശംബണ്ണ വന്നു' എന്നു പറഞ്ഞു് വാതില്ക്കലേക്കു് ഓടുന്നു. വാതിൽ തുറക്കവേ, പഴയ പാഴ്സിക്കോട്ടു്, വെള്ളയുറുമാൽ മുതലായതു ധരിച്ച ശംഭുരായൻ അകത്തേക്കു കടക്കുന്നു.]

ഗജാനനൻ: ശംബണ്ണ, എന്താണു് വേഗം വരാഞ്ഞതു്? (ശംഭുരായൻ മറുപടി പറയാതെ മുന്നോട്ടു നീങ്ങവേ) ഇനിയും വന്നില്ലെന്നു പറഞ്ഞു് കാസക്ക ശകാരിച്ചു.

ശംഭുരായൻ: ചുമ്മാതിരിയ്ക്കു്, അധികപ്രസംഗി! ഉം. അകത്തേക്കു നടക്കു്.

ഗജാനനൻ: (ഉത്സാഹത്തോടെ) ശംബണ്ണ, ഞങ്ങൾക്കു നാളെ ഒഴിവു്! സ്കൂളില്ല!

ശംഭുരായൻ : എന്തിനു് ഒഴിവു് ? എന്തെങ്കിലും പറഞ്ഞു് സ്കൂൾ മുടക്കണം !

ഗജാനനൻ : അതല്ല. നമ്മുടെ ഇംഗ്ലീഷ്സ്കൂൾ തുടങ്ങിയ ആ താടിക്കാരൻ മാസ്റ്റർ ഇന്ന സന്ധ്യക്കു് ചത്തുപോയത്രെ !

ശംഭുരായൻ : ഹ്ഹം ! അതാണോ ? നിനക്കെന്താണു വേണ്ടതു് ? ഒഴിവിന്റെ രസം. അത്രതന്നെ. വായിക്കണ്ട. എഴുതണ്ട. പോ. അകത്തേക്കു നടക്കു്.

[ഗജാനനൻ പോകുന്നു. ശംഭുരായൻ വാടിയ മുഖത്തോടെ അങ്ങിങ്ങു നോക്കി, കോട്ടോടുകൂടി ചാരുകസേരയിലേക്കു വീഴുന്ന മട്ടിൽ, ഉറുമാൽ എടുത്തു് കൈയിൽ പിടിച്ചു്, കുത്തിയിരിക്കുന്നു. ഒരു നിമിഷം എന്തോ ആലോചിച്ചിട്ടെന്നപോലെ, കൈ മുന്നോട്ടു നീട്ടി, 'പ്രമേയം പാസ്സായി' എന്നു പറഞ്ഞു് പുഞ്ചിരി തൂകുന്നു.]

കാസക്ക : (വന്നിട്ടു്, ആശ്ചര്യത്തോടെ) എന്താണിതു്? എപ്പോഴാണു് വരവു് ? സമയോം കിമയോം ഒന്നും വേണ്ടേ ? (ശംഭുരായൻ കാസക്കയുടെ മുഖത്തേക്കു നോക്കി, മറുപടി പറയാതെ മിണ്ടാതിരിക്കുന്നു) ഇങ്ങനെ വീണപോലെ കിടക്കുന്നല്ലോ, ഉരലിൽ ഉലക്ക ഇട്ടപോലെ ! സംസാരിക്കാൻ വായില്ലേ ? എന്തിനാണു് കൈ ഇങ്ങനെ പിടിച്ചിരിക്കുന്നതു് ? ഇത്രനേരം വൈകിച്ചതെന്തിനു്, വീട്ടിൽ വരാൻ ?

ശംഭുരായൻ : (നേരെ കുത്തിയിരുന്നു്, കൈയു് താഴെ ഇട്ടു്) എന്തിനു് എന്നു ചോദിച്ചാൽ... നേരം വൈകി, അത്രതന്നെ.

കാസക്ക : എന്തുകൊണ്ടു വൈകി, എനിക്കെല്ലാം അറിയാം. തെണ്ടി നടക്കുക, ആ ചായക്കടയിൽ ചെന്നു് റേഡിയോ-പേഡിയോപ്പാട്ടു് കേട്ടു് അങ്ങു് കുത്തിയിരിക്കുക—അല്ലാതെന്തിരിക്കുന്നു ? ഇവിടെ കാത്തിരുന്നു കാത്തിരുന്നു്, പരിഭ്രമിച്ചു പരിഭ്രമിച്ചു്, ചുണ്ടുകയും !

ശംഭുരായൻ : എന്തിനു വെറുതെ പരിഭ്രമിക്കുന്നു ? ശാപ്പാട്ടും കീപ്പാട്ടും കഴിച്ചു് കിടന്നുറങ്ങരുതോ ?

കാസക്ക : എന്തെങ്കിലും ചോദിച്ചാൽ എന്തെങ്കിലും പറയുക ! ഇനിയെങ്കിലും എഴുന്നേല്ക്കു, ഉണ്ണാൻ ! ഇനിയും ആരും ഉണ്ടി

ട്ടില്ല. ആ കോട്ടും ഉറുമാലും ഇങ്ങ്ട് തരുന്ന്. തുക്കട്ടെ! മറന്ന് വല്ല ചപ്പുചവറിൽ ഇട്ടാൽപിന്നെ പണി തീർന്നു! (അവ രണ്ടും വാങ്ങി, കൈയിൽ പിടിച്ച്) ഞാൻ പറഞ്ഞതു് എന്തായി? ഞാൻ പറഞ്ഞപോലെ അങ്ങോരുടെ അട്ടത്തു പോയോ അതോ മറന്നുകളഞ്ഞോ?

ശംഭുരായൻ: അതെങ്ങനെ മറക്കും?... ആദ്യം പോയതു് അങ്ങോരുടെ അട്ടത്തുതന്നെയാണ്.

കാസക്ക: എന്തു പറഞ്ഞു?

ശംഭുരായൻ: നിൻെറ അച്ഛൻെറ ചെങ്ങാതി... ഇവിടുത്തെ ചീഫ് ആഫീസർ...

കാസക്ക: ഹും!... പിന്നെന്തായി? അച്ഛൻെറ കത്തു് കൊടുത്തില്ലേ, അങ്ങോർക്ക്?

ശംഭുരായൻ: കൊടുത്തു... അന്നേരം എന്നോട്ട് ഇരിക്കാൻ പറഞ്ഞു.

കാസക്ക: കൊടുത്തിട്ട്?

ശംഭുരായൻ: കൊടുത്തിട്ട്എന്നുവെച്ചാൽ അങ്ങോർ അതു വായിച്ചിട്ട്, നിൻെറ അച്ഛൻെറ മരുമകനാണ് ഞാൻ എന്ന് മനസ്സിലാക്കിയിട്ട്...

കാസക്ക: (മുഖം ചുളിച്ച്) തൊഴിലൊന്നും ഇല്ലാതെ വീട്ടിൽ കുത്തിയിരുന്നു കുത്തിയിരുന്ന് നിങ്ങൾ കിഴവനായി! (കരയുന്ന മട്ടിൽ) എന്നെ ആക്കാണ്, വില? എന്നെ ചോദിക്കുന്നതു് ആരാണ്?

ശംഭുരായൻ: എന്താണ നീ പറയുന്നതു്? നിനക്കു വിലയുണ്ട്, നിൻെറ അച്ഛൻെറ മരുമകൻ എന്നതുകൊണ്ട് എനിക്കും വിലയുണ്ട്—എന്നു ഞാൻ പറഞ്ഞതു് മനസ്സിലായില്ലെന്നുണ്ടോ, നിനക്ക്?

കാസക്ക: പിന്നെ എന്തായി? എന്തു പറഞ്ഞു അങ്ങേരു്?

ശംഭുരായൻ: അങ്ങനെ ഒന്നുമില്ല... നാലു നല്ല വാക്ക് പറഞ്ഞു. ഒരു സിംഗിൾ കപ്പ് കയ്ക്കുന്ന ചായ തന്നു. പിന്നെ പയ്യെപ്പയ്യെ പറഞ്ഞു, മുനിസിപ്പാലിററിയിൽ ഗുമസ്തൻെറ വേല ഇല്ലെന്നു്. ഉണ്ടെങ്കിൽത്തന്നെ, ഓരോ മെംബറേയും കൈയി

ലാക്കി, അയാളുടെ വോട്ടുപിടുത്തത്തിനു് നോട്ടു കൊടുത്തു്, പത്തുപത്തു് അപേക്ഷക്കാരാണു തിണ്ടാടി നടക്കുന്നതു് എന്നും പറഞ്ഞു.

കാസക്ക: ഇങ്ങനെ പറഞ്ഞോ? എനിയ്ക്കു നല്ല ആശ ഉണ്ടായിരുന്നു. എന്റെ അച്ഛന്റെ സ്വന്തക്കാരനെന്നു് നിങ്ങൾ നേരെ വായ തുറന്നു് പറഞ്ഞിട്ടുണ്ടാവില്ല. എനിയ്ക്കെല്ലാം അറിയാം. ഇങ്ങനെയൊരു മിണ്ടാപ്പൂതം? അതുകൊണ്ടാണു് എന്റെ തലേലെഴുത്തും ഇങ്ങനെ ആയതു്!

ശംഭുരായൻ: (നെടുവീപ്പിട്ടു്) എത്രയാണു പറയേണ്ടതു് എന്നു വെച്ചാൽ പറ, മഹാറാണി! ഒരു കാര്യം പറഞ്ഞു, അങ്ങോരു് —ചവുക്കയിൽ ഒരു ഗുമസ്തന്റെ വേലയുണ്ടു്, വേണമെങ്കിൽ; മാസം പതിനഞ്ചു രൂപ കിട്ടും. അതു് ഇഷ്ടമെങ്കിൽ അറിയിയ്ക്കാനും പറഞ്ഞിട്ടുണ്ടു്.

കാസക്ക: അങ്ങനെ പറഞ്ഞോ? അതിനു നിങ്ങൾ എന്തു പറഞ്ഞു? സമ്മതിച്ചോ ഇല്ലയോ?

ശംഭുരായൻ: ഒന്നും ഉറപ്പിച്ചു പറഞ്ഞില്ല... അങ്ങനെ ഇങ്ങു പോന്നു. അത്രതന്നെ.

കാസക്ക: അങ്ങനെ എന്താണു പോന്നുകളഞ്ഞതു്? അത്ര നിസ്സാരമായ ജോലി എന്തിനു് എന്നു് ദുരഭിമാനം വിചാരിച്ചു പോന്നതല്ലേ? നിങ്ങളുടെ ഉള്ളെല്ലാം എനിയ്ക്കറിയരുതോ? നാലു ക്ലാസ്സു് ഇംഗ്ലീഷു പഠിച്ചു, ആദ്യം. എന്നിട്ടു് മലപോലെ അഭിമാനവും!

ശംഭുരായൻ: (തലയും താങ്ങി ഇരുന്നു്) ആകട്ടെ, ഇഷ്ടംപോലെ വിചാരിച്ചോ! ശരിയാണു്. ബ്രഹ്മലിഖിതം എങ്ങനെ മാഞ്ഞുപോകും?

കാസക്ക: ബ്രഹ്മലിഖിതം എന്നുവെച്ചാൽ തലയും താങ്ങി കുത്തിയിരിക്കൽ തന്നെ! ഇതാണു് നിങ്ങളുടെ ദിനസരി. അതൊക്കെ പോകട്ടെ. നാളെ എഴുന്നേററ നിമിഷം പോയി 'ഉം' എന്നു പറഞ്ഞു വന്നിട്ടു മതി, മറെറാരു പണി. മാസം തോറും അത്രയെങ്കിലും വരട്ടെ!

ശംഭുരായൻ: അങ്ങനെയാണോ നീ പറയുന്നതു്?

കാസക്ക : അങ്ങനെ, ഇങ്ങനെ എന്നൊന്നും വേണ്ട. 'ഉം' എന്നു പറയൂ, എൻെറ മുമ്പിൽവെച്ച്, ഇതാ ഇപ്പോൾത്തന്നെ.

ശംഭുരായൻ : പിന്നെ... നമ്മൾ... വലിയ തറവാടികൾ...

കാസക്ക : കൊണ്ടുപോയി ചുട്ട നിങ്ങളുടെ ഒരു തറവാട്ട് ! 'ഉം' എന്ന് പറയൂ, ഇപ്പോൾ !

ശംഭുരായൻ : (പെട്ടെന്ന് പിടഞ്ഞെഴുന്നേററുനിന്ന് എന്തോ ആലോചിച്ചശേഷം കൈ പൊക്കിയിട്ട്) ഉം. പ്രമേയം പാസ്സായി ! (ഉയർന്നുവരുന്ന ചിരി അമർത്തുന്നു.)

കാസക്ക : എന്താണ് പ്രമേയം പാസ്സായി എന്നെല്ലാം പറയുന്നതു ? ഒരു സഭയാണോ ഇതു ?... പിന്നെ, നാളെ വെളുപ്പിനു് എഴുന്നേററ്... അതു് ഓർമ്മ വേണം. എഴുന്നേല്ക്കു ആഹാരത്തിനു്. അമ്മായി അപ്പനും ഗജയും കാത്തുകാത്തു കുത്തിയിരുന്നു് ബേജാറായി. (അകത്തേക്കു പോകുന്നു.)

[ശംഭുരായൻ അകത്തേക്കു പോകാനായി ഒരടി വെയ്ക്കുമ്പോഴേയ്ക്കു്, 'ശംബു', 'ശംബു' എന്നു വിളിച്ചുകൊണ്ടു് നീലകണ്ഠരായൻ അകത്തുനിന്നു് വെറും മെയ്യോടെ, കൈയിൽ രുദ്രാക്ഷമാല പിടിച്ച് ജപിച്ചുകൊണ്ടു് വരുന്നു.]

നീലകണ്ഠരായൻ : ശംബു, രാത്രി ഇത്രനേരം വൈകി... ഹ... വീട്ടിൽ വരുന്നല്ലോ ? കൊച്ചുകുട്ടികളോട്... ഹ... പറയും പോലെ... ഹ... ഇനിയും പറയണോ ?

ശംഭുരായൻ : (മുഖം കീഴോട്ടാക്കി) ഇല്ല, അച്ഛ... ഇന്ന് ഇത്തിരി നേരം വൈകിപ്പോയി...

നീലകണ്ഠരായൻ : ഇന്നു മാത്രമാണോ?... ഹ... ദിവസേന ഇതു തന്നെയല്ലേ ? എവിടെയെവിടെ എല്ലാം പോകുന്നോ എന്തോ !

ശംഭുരായൻ : എങ്ങുമില്ല, അച്ഛ ! അച്ഛൻ എന്നെ എന്തിനു കാത്തിരിക്കുന്നു ?... പ്രായമായവർ ഊണെല്ലാം വേഗം കഴിച്ചാൽ...

നീലകണ്ഠരായൻ : ഭേഷ് ! നല്ലൊരുകാര്യം പറഞ്ഞു, നീ !... ഞങ്ങളെല്ലാം ഊണുകഴിച്ചു കിടന്നാൽ... പത്തു പന്ത്രണ്ടു മണിയ്ക്കോ... ഹ... വെളുപ്പിനോ... ഹ... വന്നാൽ മതിയല്ലോ, നിനക്ക്... ശിവ ശിവ ശിവ !

ശംഭുരായൻ : അച്ഛ, ഇനി ഞാൻ പുറത്തേക്കു പോകുന്നേയില്ല... സന്ധ്യയ്ക്കുശേഷം... പോരേ ?

നീലകണ്ഠരായൻ : അങ്ങനെ പറ... മുതുക്കന്മാരുടെ വാക്കു കേൾക്ക്... ഇലയോ കിലയോ കുത്തിക്കൊണ്ട് വീട്ടിൽ കുത്തിയിരിക്കണം... നമ്മൾ തറവാടികൾ... ഉദ്യോഗസ്ഥന്മാരെപ്പോലെ അവരുടേയും ഇവരുടേയും വീട്ടിൽ... ഹ... തെണ്ടി ചായ കുടിച്ച് സൊറ പറഞ്ഞു നടക്കുന്നതു നമുക്കു കൊള്ളില്ല... നമുക്കു പററിയതെന്തെന്നോ... ഹ... നമ്മുടെ മുത്തച്ഛന്മാരും മററും സർദാറന്മാരെപ്പോലെ... ഹ... പണ്ടുകാലത്ത് സ്വതന്ത്രന്മാരായിരുന്നില്ലേ... ഹ... അതുപോലെ പരാശ്രയമില്ലാതെ കഴിയണം... എൻെറ മോനേ...

ശംഭുരായൻ : അങ്ങനെതന്നെ ചെയ്യാം, അച്ഛ... അച്ഛന് ഉണ്ണാൻ വൈകിയില്ലേ... കൈകാൽ കഴുകുന്നു്...

നീലകണ്ഠരായൻ : നീ കഴുകിയിട്ടാവാമെന്നു് വിചാരിച്ചു. വാ ഇവിടെ... ഈ ചവുക്കാളം ഇത്തിരി ചുരുട്ട്... (പുറത്തളത്തിൻെറ അററത്തുവന്നു്, അകത്തേക്കു നോക്കി) ഇവിടെ വാ... ഇവിടെ അടുത്ത്... പിന്നെ... അതെന്തായി ?

ശംഭുരായൻ : എന്താ അച്ഛ ? വലിയ്ക്കാനുള്ള പൊടിയല്ലേ... കൊണ്ടുവന്നു... കീശയിലുണ്ട്...

നീലകണ്ഠരായൻ : അതല്ലാന്നു് ! അവൾ... നിൻെറ ഭാര്യ... കാസീബായി... പറഞ്ഞയച്ചതു്...

ശംഭുരായൻ : പച്ചക്കറിയല്ലേ ? നാളെ കാലത്ത് നല്ല പുതിയതു് കൊണ്ടുവരാം...

നീലകണ്ഠരായൻ : ശരി ! ശരി ! ഞാൻ ചോദിക്കുന്നതൊന്നു്. നീ പറയുന്നതോ മറെറാന്നു്... ആ മുനിസിപ്പാലിററിയില്...ചീഫ് ആഫീസറുടെ അടുത്തുപോയിട്ട്... ഹ...

ശംഭുരായൻ : അതാണോ ? അതു് ഒന്നും ആയില്ല, അച്ഛ... ആരെയും വെയ്ക്കുന്നില്ല...

നീലകണ്ഠരായൻ : എനിയ്ക്കു് അറിയാമായിരുന്നു... ഞാൻ നിന്നോടു പറഞ്ഞിരുന്നതല്ലേ, ആ ശുംഭന്മാരുടെ അടുത്ത് പോകണ്ടാന്നു്... നമ്മുടെ തറവാടിനു് ചേർന്നതല്ലാന്നു്...

ശംഭുരായൻ : അച്ഛൻ പറഞ്ഞപോലെതന്നെ ആയി.

നീലകണ്ഠരായൻ : അങ്ങനെതന്നെ ആയില്ലേ ?... ആര തരും ഉദ്യോഗം, ഇക്കാലത്ത്?... സ്വന്തം ഉദ്യോഗംതന്നെ നില യില്ലുമോ എന്നാണ് അവക്ക പേടി... അതുകൊണ്ടാണ ഞാൻ പറയുന്നതു്... ഹ... വയലും വീട്ടം നോക്കി സുഖമായി കഴിഞ്ഞുകൂടാമെന്നു്... പഠിച്ചുപഠിച്ച് പണം പാഴാക്കി... എന്തായി എന്നവെച്ചാൽ... ഹ... കഴുത്തിൽ കമ്പുകെട്ടി... ആകട്ടെ, വേറെ വല്ല ജോലിയും ഉണ്ടെന്ന പറഞ്ഞോ ?

ശംഭുരായൻ : ഉവ്വ്, അച്ഛ...

നീലകണ്ഠരായൻ : എന്തു ജോലിയാണ് ? അതെങ്കിലും തരുവി യ്ക്കാമെന്ന പറഞ്ഞോ?

ശംഭുരായൻ : മുനിസിപ്പാലിററി ചവുക്കയിൽ ഗുമസ്തന്റെ ജോലി... പതിനഞ്ചു രൂപ ശമ്പളം... അതു വേണമെങ്കിൽ തരുവിയ്ക്കാമെന്ന പറഞ്ഞു...

നീലകണ്ഠരായൻ : (കണ്ണു ചുവപ്പിച്ച്, ജപം നിറുത്തി) ഹ... ചവുക്കയിലെ ഗുമസ്തന്റെ പണിയോ... അത്ര മോശപ്പെട്ട പണി... അതു് എന്റെ മകൻ ചെയ്യുകയോ ? മാസം പതി നഞ്ചു രൂപയ്ക്കു് ഒരു ചുമട്ടുകാരനാകണമോ ?... ജമീൻദാരന്മാ രാണ് നമ്മൾ... മനസ്സിലായോ...

ശംഭുരായൻ : ചുമട്ടുകാരനല്ല, അച്ഛ ! ചവുക്കയിൽ...

നീലകണ്ഠരായൻ : എല്ലാം അറിയാം, എനിയ്ക്കു്... ചുമട്ടുകാര നല്ലെങ്കിൽ ചുമട്ടുകാരന്റെ തന്ത !... ചവുക്കയിൽ കുത്തിയി രുന്നു് വൃത്തികെട്ടവരോട്ട പെരുമാറുക... ഊണില്ല, ഉറക്കമില്ല, മനുഷ്യർക്ക വിലയില്ല... കണ്ടില്ലേ, നിന്റെ അമ്മായിഅ പ്പന്റെ ഒരു സ്വാധീനം ? നിന്റെ ഭാര്യയുടെ കാര്യസ്ഥത യുടെ ഫലം ?... ഉം... നീ അപ്പൻകാളയെപ്പോലെ അതിനു് ഹും എന്നു് തലയാട്ടിയോ ?

ശംഭുരായൻ : ഇല്ല, അച്ഛ. ഞാൻ ഒന്നും പറഞ്ഞില്ല. അച്ഛ നോട്ട ചോദിച്ചിട്ട പറയാമെന്ന വിചാരിച്ച് തിരിച്ചുപോന്നു.

നീലകണ്ഠരായൻ : ശംബു, ഇതിനാണ് നിന്നെ ഒരു സൽപുത്രൻ എന്ന പറയേണ്ടതു്... ഇനിമേൽ ആ ചീഫ് ആഫീസറുടെ

വീട്ടിൽ... ഹ... കാൽ കുത്തണ്ട... അയാളുടെ മുഖത്തു് നോക്കണ്ട... ആ ചവുക്കയിലെ ജോലി എന്നുവെച്ചാൽ നരകത്തിനു തുല്യമാണു്... അങ്ങനെയല്ലേ ?...

ശംഭുരായൻ : അതെ, അച്ഛ! അങ്ങനെതന്നെയാണു തോന്നുന്നതു്.

നീലകണ്ഠരായൻ : തോന്നുകയല്ല, അങ്ങനെതന്നെ... പിന്നെ, ഇങ്ങോട്ടു നോക്കു് (അടുക്കളയിലേക്കു കൈ ചൂണ്ടിയിട്ടു്) അവൾ പറയുന്നതു കേട്ടു്, നാളെ കാലത്തു് അവിടെ പോയി ' ഹും ' എന്നു് എങ്ങാനും പറഞ്ഞിട്ടു് വന്നാലുണ്ടല്ലോ... ഞാൻ പറയുന്നതു് മനസ്സിലാകുന്നുണ്ടോ ?...

ശംഭുരായൻ : അങ്ങനെ പറഞ്ഞിട്ടു വരില്ല, അച്ഛ ! കാരണവന്മാർ പറഞ്ഞാൽ പിന്നെ സംഗതി തീർന്നില്ലേ ?...

നീലകണ്ഠരായൻ : അങ്ങനെ പറ... ഇനിമേൽ എങ്ങും ജോലി കീലി എന്നെല്ലാം പറഞ്ഞു് തെരുവുനായ്ക്കളെപ്പോലെ റൊട്ടിയുടെ മണം പിടിച്ചു് തെരുവുതോറും തെണ്ടിനടക്കില്ല, ഉവ്വോ? ... ഇല്ലാന്നു് പറ...

ശംഭുരായൻ : ഇല്ല, അച്ഛ...

നീലകണ്ഠരായൻ : ഇങ്ങോട്ടു നോക്കു്. മനസ്സിൽ കട്ടിയായിട്ടു് ഉറപ്പിച്ചുവെയ്ക്കു്... നീ ആദ്യംമുതല്ലേ ത്രിശങ്കുവിന്റെ വംശത്തിൽ പെട്ടവനാണു്... ഹും...

ശംഭുരായൻ : അച്ഛൻ പറഞ്ഞപോലെതന്നെ ഉറച്ചുകഴിഞ്ഞു...

[തിരശ്ശീലയ്ക്കു പിന്നിൽ—' അച്ഛ, കാസക്ക വിളിക്കുന്നു, കൈകാൽ കഴുകാൻ ' എന്നു് ഗജാനനന്റെ ഒച്ച.]

നീലകണ്ഠരായൻ : പോ... കൈകാൽ കഴുകി, വേഗം വേഗം ' സന്ധ്യ മുടിയ്ക്കു് '...

ശംഭുരായൻ : (അകത്തേക്കു പോകുംനേരം, പഴയ ഓർമ്മ വന്നു്) ആയി, പ്രമേയം പാസ്സായി ! (അകത്തേക്കു പോകുന്നു.)

ഗജാനനൻ : മുത്തച്ഛ, കാസക്ക ഉണ്ണാൻ വിളിക്കുന്നു—അച്ഛനേയും മുത്തച്ഛനേയും.

നീലകണ്ഠരായൻ : വന്നു... പൊക്കോ... നിന്റെ അച്ഛൻ ഇപ്പോഴാണു് പോയതു്, കണ്ടില്ലേ ? എട, ഗജ ! ദിവസേന എട്ടടി

കുമ്പോഴേക്ക് ഉണ്ടു്, വിരിപ്പിലേറുന്നവൻ ഇന്നു് പത്തു മണി ആയിട്ടും എന്താണിങ്ങനെ ഉണന്നു് കുത്തിയിരിക്കുന്നതു് ?... നോക്കു്, പാരി, ഗിരിജ, ബാളക്ക്യ എല്ലാവരും ഉറങ്ങി ക്കഴിഞ്ഞു... ഹ... നീ എന്താണു് ഉറങ്ങാത്തതു് ?

ഗജാനനൻ: (അടുത്തു പോയിട്ടു്) മുത്തച്ഛ, ഇന്നു് കുരുക്ഷേത്രം നാടകമുണ്ടു്... എന്നെ കൂട്ടിക്കൊണ്ടു പോകുമോ ?

നീലകണ്ഠരായൻ: ഹ... അതിനാണോ കോമരാമൻ ഉണർന്നു കുത്തിയിരിക്കുന്നതു് ? കുരുക്ഷേത്രം ! വീട്ടിലെ കുരുക്ഷേത്രത്തെ പ്പററി നിനക്കു് എന്തെങ്കിലും അറിയാമോ ? എട, ഭ്രാന്ത ! ഉണ്ടിട്ടു് വേഗം കിടന്നുറങ്ങു്. ഉം. പോ.

ഗജാനനൻ: ഇല്ല, മുത്തച്ഛ ! ഇതു് അവസാനത്തെ ദിവസമാണു്. എനിയ്ക്കു കാണണം...

നീലകണ്ഠരായൻ: ആകട്ടെ... കമ്പനിക്കാരുടെ അവസാനത്തെ നാടകം, നീയും കാണുന്ന അവസാനത്തെ നാടകം എന്നങ്ങു വിചാരിച്ചോ ! അതു മതി, ഞാൻ വരുന്നില്ല...

ഗജാനനൻ: എന്നാൽ, ഞാൻ ഒററയ്ക്കു പൊയ്ക്കോട്ടെ. അടുത്ത വീട്ടിലെ നാര്യ, ശീനി എല്ലാവരും പോകുന്നുണ്ടു്.

നീലകണ്ഠരായൻ: ഉം ! എല്ലാ സൂത്രവും ആലോചിച്ചുവെച്ചിട്ടുണ്ടല്ലോ ! നിന്റെ അച്ഛനോടു ചോദിയ്ക്കു്. എന്നോടെന്തിനാണു് ചോദിക്കുന്നതു് ?

ഗജാനനൻ: അച്ഛൻ മുത്തച്ഛനോടു ചോദിയ്ക്കാൻ പറഞ്ഞു...

നീലകണ്ഠരായൻ: എങ്കിൽ, ഞാൻ ആരോടു ചോദിയ്ക്കാനാണെ പറയേണ്ടതു് ? ചോദിയ്ക്കു്, നിന്റെ അമ്മയോടു്, കാസക്കയോടു്. ഇപ്പോൾ ഈ വീട്ടിൽ ഓരോ കാശും നിന്റെ അമ്മയുടെ കൈയിലാണു്...

ഗജാനനൻ: മുത്തച്ഛൻ തന്നെ പറയൂ, കാസക്കയോടു്...

നീലകണ്ഠരായൻ: പോ, പോ, എട ഭ്രാന്ത ! ഒരു പഠിത്തവും ഇല്ല, ഒന്നുമില്ല. ദിവസേന ഒരു സിനിമ, നാടകം ! രണ്ടു കൊല്ലമായി, തോല്ക്കാൻ തുടങ്ങിയിട്ടു്. നാണമില്ലല്ലോ. നിന്റെ അച്ഛനെപ്പോലെ ആയാൽ മതി ! ഉം. പോ, പോ, ഉണ്ണാൻ ! നിന്റെ അച്ഛന്റെ സന്ധ്യാവന്ദനം കഴിഞ്ഞിട്ടുണ്ടാകും, ഇപ്പോൾ. (ഇരുവരും പോകുന്നു.)

[ശംഭുരായൻ സന്ധ്യാവന്ദനം കഴിച്ച്, പുറത്തളത്തിലെ റാന്തൽ തന്നെ ഉള്ളിലേക്ക് കൊണ്ടുവരാൻ കാസക്കയാൽ ആജ്ഞാപിയ്ക്കപ്പെട്ട്, റാന്തലുമെടുത്ത് രണ്ടടി മുന്നോട്ട വെയ്ക്കുന്നു. അപ്പോഴേക്ക് കാസക്ക മെല്ലെ പുറത്തളത്തിൽ വന്നുനില്ക്കുന്നു.]

ശംഭുരായൻ : ഞാനേ റാന്തൽ കൊണ്ടുവരുമായിരുന്നല്ലോ. നീ എന്തിനാണ വന്നതു് ?

കാസക്ക : (ചിരിച്ചുകൊണ്ടു്) നിങ്ങളുടെ തല തിരിഞ്ഞുപോയോ എന്നു് അറിയാൻ ഓടിവന്നതാണ്. (അടുത്തേക്ക വിളിച്ചിട്ടു്) ഞാൻ അവിടെ ശുദ്ധമാക്കി വിളമ്പാൻ തുടങ്ങുമ്പോൾ അമ്മായിഅപ്പൻ ഇങ്ങോട്ട വന്നില്ലേ ?

ശംഭുരായൻ : ഉവ്വ്, വന്നു.

കാസക്ക : വളരെനേരം സംസാരിക്കുകയും ചെയ്തല്ലോ. എന്താണ് നിങ്ങളെ ഉപദേശിച്ചതു് ?

ശംഭുരായൻ : ഒന്നും ഉപദേശിച്ചില്ല. എന്താണു് ഇത്ര വൈകിയതു്, എവിടെ പോയിരുന്നു എന്നെല്ലാം ചോദിയ്ക്കുകയായിരുന്നു.

കാസക്ക : ഉം. എന്നിട്ടു്, നിങ്ങൾ എന്തു പറഞ്ഞു ? എങ്ങോട്ടാണ പോയതെന്നു പറഞ്ഞില്ലേ ? ആ സംഗതിയും പറഞ്ഞു, ഇല്ലേ ? എല്ലാം എനിയ്ക്കറിയാം.

ശംഭുരായൻ : ഉവ്വ്, അവിടെ പോയിവന്ന കാര്യവും പറഞ്ഞു.

കാസക്ക : (പരിഹാസസ്വരത്തിൽ) പറഞ്ഞു! പറയാതിരിക്കില്ല എന്നെനിയ്ക്കറിയാമായിരുന്നു. ജോലി തന്നില്ലെന്നു് ആക്ഷേപിക്കുകയും ചെയ്തില്ലേ ? എന്നേയും എന്റെ അച്ഛനേയും അപമാനിച്ചാലേ നിങ്ങൾക്ക് ഒരു സമാധാനമുള്ളു !

ശംഭുരായൻ : നീ ഒരു ഭ്രാന്തിയെപ്പോലെ എന്താണീ പറയുന്നതു് ? നടന്നതു പറഞ്ഞു. അത്രതന്നെ.

കാസക്ക : അതെ, ഞാൻതന്നെയാണ് ഭ്രാന്തി ! നിങ്ങൾ വലിയ ഒരു ബുദ്ധിമാനും ! ചവുക്കയിലെ ജോലിയെപ്പററി പറഞ്ഞില്ലേ, അമ്മായിഅപ്പനോടു് ? അതു വേണ്ട എന്നല്ലേ പറഞ്ഞതു്, അദ്ദേഹം ?

ശംഭുരായൻ: പറഞ്ഞു... (അല്പം മടിച്ചിട്ട്) വേണ്ട എന്നു പറഞ്ഞു...

കാസക്ക: ഹും! വേണ്ട എന്നു പറഞ്ഞു, അല്ലേ? അദ്ദേഹത്തിനെന്തു വിചാരം, ലോകത്തെപ്പററി? 'ഞാൻ ആ ജോലി സ്വീകരിയ്ക്കാൻ പോകയാണ്' എന്ന് നിങ്ങൾ തറപ്പിച്ചു പറയേണ്ടതായിരുന്നു. എന്തുകൊണ്ടു പറഞ്ഞില്ല?

ശംഭുരായൻ: ഞാൻ പറഞ്ഞു... ചവുക്കയിലെ ജോലി നരകതുല്യമെന്നു പറഞ്ഞു. അതുകൊണ്ട് അതു നമുക്കു വേണ്ടേ വേണ്ട എന്നും പറഞ്ഞു.

കാസക്ക: നരകതുല്യമാണെന്നോ? അതിന്ന് അർത്ഥം, നമ്മൾ ആ നരകത്തിലെ പുഴുക്കൾ എന്നായില്ലേ, അദ്ദേഹത്തിന്റെ കണ്ണിൽ? ആകട്ടെ, ആകട്ടെ! ഞാൻ പറഞ്ഞപോലെ, നാളെ കാലത്തു പോയി പറയുമോ ഇല്ലേയാ?

ശംഭുരായൻ: പറയാമെന്ന്! എന്താണ് നിനക്ക് ഇത്ര ഒരു ബദ്ധപ്പാട്?... അച്ഛന്റെ മുമ്പിൽവെച്ച് നീയും പറ. അദ്ദേഹത്തോട്ട് സംഗതി വിവരിച്ചു പറയാം... എന്നിട്ട്... ഞാൻ...

കാസക്ക: അതൊന്നും എന്നെ ഏല്പിയ്ക്കേണ്ട. ഞാൻ അദ്ദേഹത്തിന്റെ മുമ്പിൽവെച്ച് ഇതു മിണ്ടില്ല. അദ്ദേഹമാണ് ഈ കുടുംബത്തിന്ന് ഈ നില വരുത്തിവെച്ചത്!

ശംഭുരായൻ: ദേ, കാരണവന്മാരെപ്പററി അങ്ങനെ പറയരുത്, കേട്ടോ...

കാസക്ക: ഹും! കാരണവർ! കള്ളം പറഞ്ഞ്, ചതിച്ചതിനാണ് കാരണവസ്ഥാനം! പതിനായിരം ഉറുപ്പികയുടെ കടം മൂടിവെച്ച്, രണ്ടായിരം ഉറുപ്പികയുടെ സ്വത്തിന്ന് അവകാശിയായ ഒററ മകൻ എന്നു പറഞ്ഞ് എന്റെ അച്ഛന്റെ കൈയിൽനിന്ന് നാലായിരം ഉറുപ്പിക തട്ടിപ്പറിച്ച്, ഉണ്ടികക്കാരന്റെ പിണത്തിന്ന് ഇട്ടുകൊടുത്ത മനുഷ്യനാണ്, നിങ്ങളുടെ ഈ വലിയ ഒരു കാരണവർ!

ശംഭുരായൻ: ഛെ! ഛെ! അതെല്ലാം ഈ സമയത്ത് നീ എന്തിനാണ് മാന്തിയെടുക്കുന്നത്? മിണ്ടാതിരിക്ക്!

കാസക്ക : എങ്ങനെ മിണ്ടാതിരിക്കും ? എന്റെ വയർ ആളുക യാണ്... എന്റെ ശരീരത്തിലെ ഈ പണ്ടങ്ങളെല്ലാം പണി യിച്ചുതന്നതു് എന്റെ അച്ഛനാണ്. ഈ കുടുംബം നടത്തി ക്കൊണ്ടുപോകുന്നതു് എന്റെ അച്ഛൻ പ്രതിമാസം തരുന്ന കാശുകൊണ്ടാണ്...

ശംഭുരായൻ : നീ എന്താണീ പറയുന്നതു് ? ഇത്തിരി നിലം നമുക്ക് ഉണ്ടു് എന്നതു നീ മറന്നുപോകുന്നല്ലോ ?

കാസക്ക : മറന്നിട്ടൊന്നുമില്ല. അതു് ഓർമ്മിച്ചാൽ എന്റെ മെയ്യ് എരിയും ! കടം തീർക്കാൻ അതിൽ പാതി വിററുപോയി. ബാക്കിയുള്ളതിൽ പാതി ഈടുപണയത്തിലും, ഉണ്ടികക്കാ രന്റെ ! പിന്നെ ബാക്കിയുള്ളതാണ് കൃഷി ചെയ്യുന്നതു്— യാതൊരു മേൽനോട്ടവുമില്ലാതെ. കൊല്ലത്തിൽ കഷ്ടിച്ചു് നൂറു രൂപ കിട്ടുമോ എന്തോ ! എന്നിട്ടു് വലിയ ഒരു ജമീന്ദാരെ പ്പോലെയുള്ള അന്തസ്സു കണ്ടാൽ പറയാൻ കൊള്ളില്ല, ഒന്നും !

ശംഭുരായൻ : അതൊക്കെ പോകട്ടെ. ഇപ്പോൾ വിളമ്പ്. ഉം. നടക്ക്.

കാസക്ക : അതെല്ലാം ചെയ്യാം. ആദ്യം ഇതു പറയൂ—നിങ്ങളും അദ്ദേഹത്തെപ്പോലെ ആകാൻ പോകുന്നോ അതോ ഞാൻ പറയുംപോലെ ചെയ്യാൻ പോകുന്നോ ?

ശംഭുരായൻ : അത്ര നിർബ്ബന്ധം പിടിയ്ക്കരുതു്. നാളെ ആലോ ചിക്കാം. അച്ഛനോടും ഒരിക്കൽക്കൂടി...

കാസക്ക : ഹും ! ഒരിക്കൽക്കൂടി ! ഒരിക്കൽക്കൂടി ! നിങ്ങൾ അദ്ദേഹം പറയുംപോലെ കുടുംബം നടത്തിക്കൊണ്ടു് ഇരുന്നോളു. എനിക്ക് എന്തുണ്ടു്, ഈ വീട്ടിൽ ? (കരഞ്ഞുകൊണ്ടു്) ഞാൻ പോയിക്കോളാം, അമ്മയുടെ വീട്ടിലേക്ക്! നിങ്ങൾ സുഖമായി ഇവിടെ കഴിഞ്ഞോളു !

ശംഭുരായൻ : (അടുത്തേക്കു നീങ്ങിയിട്ടു്) നീ എന്താണിങ്ങനെ വളഞ്ഞ വഴി പോകുന്നതു് ?

കാസക്ക : അതെ, ഞാനാണ് വളഞ്ഞ വഴി പോകുന്ന ഒരുത്തി! നിങ്ങൾ നേർവഴി പോകുന്ന ഒരുത്തനും ! തീർന്നില്ലേ, സംഗതി? ഞാൻ പോയിക്കോളാം.

ശംഭുരായൻ: ഇങ്ങനെ ഒന്നും പറയരുതു്. നീ ഒരു കിഴവി ആയില്ലേ ?

കാസക്ക: ശരിയാണു്, ഞാൻ കിഴവി ആയി! പുരനിറച്ചു് മക്കളായി. ഒരാൾക്കും പററിയ ഷർട്ടില്ല, കോട്ടില്ല, ഒരു ശ്രീ ഇല്ല, ഒന്നുമില്ല. നിങ്ങൾ നിങ്ങളുടെ മക്കൾക്കു് എന്തെങ്കിലും കൊട്ടുത്തോ ? എനിയ്ക്കു് ഒരു തരി പൊന്നിൻെറ എന്തെങ്കിലും ഉണ്ടാക്കിച്ചുതന്നോ ? എല്ലാം പിടിച്ചുപറിച്ചതു്! ഇങ്ങനെ എത്ര ദിവസമാണു് കുടുംബം പുലത്താൻ പോകുന്നതു്? അദ്ദേഹം കടം വാങ്ങി വാങ്ങി, സുഖിച്ചു സുഖിച്ചു് ജീവിച്ചു് തുലഞ്ഞു! അദ്ദേഹത്തെ പിൻതുടൎന്നു്, നേരെചൊവ്വെ പഠിയ്ക്കാതെ, ഉള്ള തെല്ലാം തിന്നു തിന്നു് മഹാരാജാവിനെപ്പോലെ കുത്തിയിരുന്നു, നിങ്ങളും! നിങ്ങളെപ്പോലെതന്നെ ആ ഗജയും സ്കൂളിൽ പോകാതെ, തെരുവുതോറും തെണ്ടിത്തെണ്ടി, പരീക്ഷയിൽ തോററുതോററു് കുത്തിയിരിയ്ക്കുയാണു്. അദ്ദേഹത്തെപ്പോലെ നിങ്ങൾ! നിങ്ങളെപ്പോലെ നിങ്ങളുടെ മോൻ! അവനെ പ്പോലെ അവൻെറ മക്കളും, മക്കളുടെ മക്കളും!

ശംഭുരായൻ: എല്ലാം ശരി! എന്തു ചെയ്യണമെന്നു് ഇപ്പോൾ പറ! ദിവസേന നിൻെറ പ്രസംഗം കേട്ടുകേട്ടു് എനിക്കു് ഒന്നും തോന്നുന്നില്ല എന്ന നിലയായി! ഒന്നും തീർച്ചപ്പെടുത്താനുള്ള ബുദ്ധിപോലും ഇല്ലാതായി! അതുകൊണ്ടു് എന്തു ചെയ്യണ മെന്നു പറഞ്ഞേയ്ക്കു്!

കാസക്ക: എന്തെന്നുവെച്ചാലോ ? നിങ്ങൾ എവിടെയെങ്കിലും എന്തെങ്കിലും ഒരു ജോലി സമ്പാദിയ്ക്കണം. അല്ലെങ്കിൽ എന്നെ എൻെറ അമ്മയുടെ വീട്ടിലേക്കു പറഞ്ഞയച്ചേക്കു.

ശംഭുരായൻ: ഇതാണോ ? സമ്പാദിച്ചോളാം. തീൎന്നില്ലേ ? ഉം. നടക്കു്. രാത്രി വളരെ ആയി.

കാസക്ക: സമ്പാദിച്ചോളാമെന്നു പറഞ്ഞാൽ പോര. പിന്നെ നിങ്ങൾ നിങ്ങളുടെ വഴിക്കു പോകും. അതുകൊണ്ടു് എനിയ്ക്കു് ഇപ്പോൾതന്നെ വാക്കു തരണം. നാളെ കാലത്തു് പോയി, അദ്ദേഹത്തോടു് ഉം എന്നു പറഞ്ഞിട്ടു വരണം.

ശംഭുരായൻ: ഉം.... ഇനിയെങ്കിലും നടക്കു്... (കൈ പൊക്കി) പ്രമേയം...

കാസക്ക : (തട്ടത്തിട്ട്) അതു പറയേണ്ട ! വേണമെങ്കിൽ അദ്ദേഹത്തിൻെറ മുമ്പിൽ പറഞ്ഞോള്ള...

[ഇരുവരും രണ്ടടി നടക്കുമ്പോഴേക്കു് നീലകണ്ഠരായൻ അവിടേക്കു വരുന്നു.]

നീലകണ്ഠരായൻ : ഏയ്, ശംബു, കാസിബായി ! എല്ലാവരും എങ്ങോട്ടു പോയോ ? (അടുത്തുവന്നു്) ഇവിടെയാണോ ?... ഇന്നെന്താണു്... ഹ... രാവു മുഴുവൻ ഉറക്കൊഴിവാണോ ? എന്താണു് ഒരു ഒത്തുപറച്ചിൽ ?

കാസക്ക : ഒത്തുപറച്ചിലൊന്നും ഇല്ല. അദ്ദേഹം പുറത്തളത്തിലെ റാന്തൽ കൊണ്ടുവരാൻ വന്നു. കൊണ്ടുവരുമ്പോൾ അതു കെട്ടുപോയതുകൊണ്ടു് എന്നെ വിളിച്ചു. അതിലെ എണ്ണ തീൎന്നിരുന്നു. അതുകൊണ്ടു് വീണ്ടും എണ്ണ ഒഴിച്ചു്, കത്തിക്കുമ്പോഴേക്കു് അല്പം നേരംപിടിച്ചു.

നീലകണ്ഠരായൻ : അങ്ങനെയാണോ ? വരിൻ, ഊൺ കഴിക്കാം. ആ ഗജ ഉറക്കം തൂങ്ങി, ഉറക്കം തൂങ്ങി, അവിടെ ഇലയിന്മേൽ കിടന്നുറങ്ങിക്കഴിഞ്ഞു !

കാസക്ക : ഉറങ്ങാതിരിക്കുമോ ? സന്ധ്യയാകുംവരെ തിന്നുകൊണ്ടിരിക്കും. വെളിച്ചം വീഴുമ്പോഴേക്കു് വീണ്ടും തുടങ്ങും. (അകത്തേക്കു പോകുന്നു.)

നീലകണ്ഠരായൻ : ശംബു, എന്തായിരുന്നു, ആലോചന ? അതിനെ സംബന്ധിച്ചു് നീ ഇനിയും ഒന്നും തീർച്ചപ്പെടുത്തിയില്ലേ ? (ഇതു കേട്ടിട്ടു് കാസക്ക തിരിഞ്ഞുനില്ക്കുന്നു.)

ശംഭുരായൻ : അച്ഛൻ, ആ ജോലി... കുറച്ചുദിവസം... ചെയ്തുനോക്കിയിട്ടു്...

നീലകണ്ഠരായൻ : ഹും ! അവൾ വീണ്ടും നിൻെറ തല തിരിച്ചു, അല്ലേ ? എല്ലാം എനിക്കു മനസ്സിലായി ! സ്വന്തം ബുദ്ധി എന്നതു് നിനക്കുണ്ടോ ? നീ ശംഭു അല്ല, തനി ശുംഭനാണു് ! ഏയ്, കാസീബായി ! റാന്തലിലെ എണ്ണ തീൎന്നതോ, അതോ യജമാനൻെറ തലയിലെ ' ഒട്ടൽ ' പോയതോ ?

കാസക്ക : (മുന്നോട്ടു നീങ്ങിയിട്ടു്, ദേഷ്യത്തോടെ) അതെ... ' ഒട്ടൽ '... പോയതാണു്...

നീലകണ്ഠരായൻ : എന്തൊരു കരുത്തു്, ഇപ്പോൾ ! മാനം, മര്യാദ...

കാസക്ക : മാനവും മര്യാദയും പറഞ്ഞുകൊണ്ടു് പെണ്ണുങ്ങളുടെ വായ വരിഞ്ഞുകെട്ടി സ്വന്തം ജീവിതം മാത്രം മാനവും മര്യാദയും അനുസരിച്ചു് നടത്തുന്നവർ ! എല്ലാം വിഴുങ്ങി വിഴുങ്ങി എനിക്കു മതിയായി !

ശംഭുരായൻ : (അടുത്തേക്കു ചെന്നു്) നീ നാവു് അങ്ങനെ അയച്ചു വിടരുതു് ! നിന്നെപ്പോലെ ആവാമെന്നു് പറഞ്ഞില്ലേ ?

നീലകണ്ഠരായൻ : കണ്ടില്ലേ ഉപദേശം, ശംബ്യ ?... ഹ... ഉം. സമാധാനിപ്പിയ്ക്കു്, അപ്പ !... പൊട്ടിയ അണക്കെട്ടു് കെട്ടു്, എന്റെ അപ്പനെ !... ഹ... ഒരു കാര്യം തീർത്തു പറ, ഇപ്പോൾ തന്നെ... ഹ... നീ നിന്റെ അച്ഛൻ പറയുന്നതു കേട്ടു നടക്കുമോ... കെട്ടിയോൾ പറയുന്നതു കേട്ടു നടക്കുമോ... ഒററയടിക്കു പറഞ്ഞേക്കു്...

കാസക്ക : ഹും. പറയൂ... എനിക്കും മതിയായി !

ശംഭുരായൻ : (തല കീഴോട്ടു് ആക്കിയിട്ടു്) അതെങ്ങനെ... പറയും... രണ്ടാളും... എനിക്കു്...

നീലകണ്ഠരായൻ : എനിക്കു രണ്ടാളും വേണം, രണ്ടാൾ പറയുന്നതും കേൾക്കും ഞാൻ—എന്നു പറഞ്ഞു് ഈ സംഗതി തീർക്കാൻ പററില്ല... രണ്ടാൾ പറഞ്ഞതിനും കൈ പൊക്കി, കഴുതയെപ്പോലെ, ആകേണ്ട...

ശംഭുരായൻ : എനിക്കു് ഒന്നും പറയാൻ തോന്നുന്നില്ല... അച്ഛൻ തന്നെ പറയൂ...

നീലകണ്ഠരായൻ : പത്തു കൊല്ലമായി, ഞാൻ പറയാൻ തുടങ്ങിയിട്ടു്... ഇന്നും ഞാൻ പറഞ്ഞു... അതുപോലെ നടക്കുന്നോ, ഇല്ലയോ ?...

ശംഭുരായൻ : ആകട്ടെ, അച്ഛൻ പറയുംപോലെ... (കൈ പൊക്കാൻ ഭാവിയ്ക്കവേ)

കാസക്ക : (ഇടയ്ക്കു കയറിയിട്ടു്) ഇതു സത്യമല്ലേ ?... ആകട്ടെ, ഞാൻ ഇതാ പുറപ്പെട്ടുകഴിഞ്ഞു. നിങ്ങൾ തോന്നിയപോലെ ചെയ്തോളൂ... പൊട്ടക്കിണററിൽ വീണോളൂ...

ശംഭുരായൻ: അങ്ങനെയല്ല. അല്പം സമാധാനിയ്ക്കു്... നീ പറയുന്നതു് എന്താണു്?...

കാസക്ക: പറഞ്ഞുപറഞ്ഞു് എന്റെ നാവു് ഉണങ്ങി... അതു പോലെ കേൾക്കില്ല എന്നു പറഞ്ഞാൽ മതിയല്ലോ?...

ശംഭുരായൻ: നീയെന്താണു് അങ്ങനെ പറയുന്നതു്? ദേ, നീ പറഞ്ഞപോലെ... (കൈ പൊക്കുന്നു.)

നീലകണ്ഠരായൻ: ഛൂ! ശുംഭ! (മുഖം തിരിച്ചു് ഞെളിയുന്നു.)

കാസക്ക: ബറാബർ! (പൊക്കിയ കൈ നോക്കി) എവിടുന്നു പഠിച്ചു, ഈ കൈ പൊക്കൽ? അതങ്ങു വായകൊണ്ടു് പറഞ്ഞാൽ ആയില്ലേ?

ശംഭുരായൻ: കൈ പൊക്കിയാൽ, ഇങ്ങോട്ടു നോക്കു്, നീ പറയും പോലെ ചെയ്യാം, പ്രമേയം പാസ്സായി എന്നർത്ഥം.

കാസക്ക: പ്രമേയം പാസ്സായോ... ഇതെല്ലാം ആരാണു് നിങ്ങളെ പഠിപ്പിച്ചുവിട്ടതു്?...

ശംഭുരായൻ: കേൾക്കു്... ഇന്നു സന്ധ്യയ്ക്കു് ചീഫു് ആഫീസറെ കണ്ടു്, ഇങ്ങോട്ടു പുറപ്പെട്ടു. വഴിയ്ക്കു്, തീയററിൽ ഒരു തിരക്കു കണ്ടു. എനിക്കും ആകെക്കൂടി ഒരു ബേജാറായിരുന്നു. അതു കൊണ്ടു് അങ്ങോട്ടു കയറി.

കാസക്ക: എല്ലാം എനിക്കു് അറിയാം. വീടിനെപ്പററി ഒന്നും ഗൌനിയ്ക്കാതെ, അങ്ങിങ്ങു ചെന്നു് കുത്തിയിരിക്കുക! അല്ലെങ്കിൽ ആ തീയററിൽ എന്തായിരുന്നു?

ശംഭുരായൻ: എന്തോ ഒരു ഏകീകരണസമ്മേളനം—വലിയ വലിയ നേതാക്കന്മാരുടെ ജോർജോറായ പ്രസംഗങ്ങളും. അവസാനം, അവിടെ ഉണ്ടായിരുന്നവരെക്കൊണ്ടു് കൈ പൊക്കിച്ചു, 'പ്രമേയം പാസ്സു്' എന്നു പറയുകയും ചെയ്തു. അതെന്തിനോ, ദൈവത്തിനേ അറിയാവൂ... അതു വീട്ടിലും പ്രയോഗിക്കാമെന്നു് എനിക്കു തോന്നി... അതിനു്...

കാസക്ക: മനസ്സിലായി. (അടുത്തേക്കു വിളിച്ചു്) ഇവിടെ വരു. ഇനിമേൽ ഞാൻ പറഞ്ഞതു കേൾക്കു. ഈ സമ്മേളനത്തിനൊന്നും പോകേണ്ട. നാളെ കാലത്തു പോയി, ആ ജോലിയെ സംബന്ധിച്ചു്...

**ശംഭുരായൻ :** ഉം. പ്രമേയം പാസ്സ്! (പൊക്കാൻ തുടങ്ങിയ കൈ പിടിച്ചു താഴ്ത്തി, കാസക്ക ചിരിക്കുന്നു. നീലകണ്ഠരായൻ 'ശിവ! ശിവ!' എന്നു പറഞ്ഞു് നിലത്തു കുത്തിയിരിക്കുന്നു.)

## കഥാപാത്രങ്ങൾ

സൂത്രധാരൻ

നാടകകൃത്ത്

മിത്രം

ചങ്ങാതി

കള്ളന്റെ ഭാര്യ

രാജാവ്

ദിവാൻ

പൊലീസുകാരൻ

ഗൃഹസ്ഥൻ

സന്യാസി

രണ്ടു ശിഷ്യന്മാർ

കൂലിക്കാരൻ

പുരവാസികൾ

# മരണക്കളി

## നാന്ദി

സൂത്രധാരൻ : (പ്രവേശിച്ച്)

ചത്തവർ അന്ത്യംവരെ സുഖമായി വാഴട്ടെ !
സുഖമായി ചത്തവർ അന്ത്യംവരെ വാഴട്ടെ !
അന്ത്യംവരെ ചത്തവർ വാഴട്ടെ സുഖമായി !
ചത്തവർ ചത്തവർ വാഴട്ടെ സുഖമായി !
ചത്തവർ എന്നും ചാവാതിരിയ്ക്കട്ടെ !
യമനോ രുദ്രനോ ചാവാതിരിയ്ക്കട്ടെ !
ചത്തവർ ചാവാതിരിയ്ക്കട്ടെ !

മൃത്യുദേവതയെ പ്രാർത്ഥിച്ചതു് ഇത്ര മതി. ഇത്രയും പ്രാർത്ഥന കൊണ്ടു് ദേവത പ്രത്യക്ഷപ്പെട്ടാൽ ഏതുതരത്തിലുള്ള മർത്ത്യരും മരിയ്ക്കില്ല. അങ്ങനെയിരിയ്ക്കെ, നാടകത്തിൽ മരിക്കുന്ന വർക്ക് എന്തു പാടാണു് ? നിർഭയമായി ഈ കളി കളിക്കുന്ന തിനു് എന്തെല്ലാം തടസ്സങ്ങൾ തോന്നാതിരിയ്ക്കില്ല ! ഞാൻ നമ്മുടെ കളിയുടെ ആരംഭത്തിൽ രണ്ടു കൈയും കൂപ്പി നിങ്ങ ളോടു്, സഭാവാസികളോടു്, പറയുന്നതെന്തെന്നാൽ... നമ്മുടെ കളിയുടെ പേർ മരണക്കളി... നിങ്ങളെപ്പോലെ പഠിച്ച പണ്ഡിതന്മാർ ഇംഗ്ലീഷിൽ ' ട്രാജഡി ', ' ട്രാജഡി ' എന്നു പറ യുന്നതുതന്നെ ഇതു്. നാടകത്തിന്റെ അന്ത്യം നായകന്റെ അന്ത്യം ; അങ്ങനെയിങ്ങനെ അന്ത്യത്തോടു് അന്ത്യം ചേർന്നു് നിങ്ങളെപ്പോലെയുള്ളവർക്കു് ആനന്ദമുണ്ടായാൽ മതി. ആദ്യമേ പ്രസിദ്ധപ്പെടുത്തിയപോലെ ഈ നാടകത്തിൽ മൂന്നു ശവങ്ങൾ ഉണ്ടാവും. അത്രമാത്രംകൊണ്ടു നിങ്ങളെല്ലാവരും സന്തോഷി യ്ക്കണം. ഇത്രമാത്രമാണു് ഞങ്ങളുടെ അപേക്ഷ. ഈ ' ട്രാജ ഡി 'യ്ക്കു മുമ്പിൽ ഷേക്സ്പിയറുടെ ' ട്രാജഡി ' പോലും അമർന്നു പോവും. ഞങ്ങളുടെ കളി ഞങ്ങൾതന്നെ പുകഴ്ത്തുന്നതു് ഉചിതമല്ല. മുൻകാലത്തെ സൂത്രധാരന്മാരുടെ വഴക്കം അനുസ രിച്ചു് പുകഴ്ത്തിപ്പോയി എന്നല്ലാതെ പുതിയതായി ഒന്നും പ്രവൃത്തിച്ചിട്ടില്ല. എന്തെങ്കിലും തെറേറാ കുററമോ ആയി

പ്പോയി എങ്കിൽ അതു നമ്മുടെ പ്രാചീനരുടെ തലയിൽ ചുമ ത്തണം. നാം അർവ്വാചീനർ. ആ സമ്പ്രദായത്തിനു പററിയ വരല്ല എന്നു സമ്മതിക്കുന്നു...

[മിത്രം പ്രവേശിക്കുന്നു.]

മിത്രം: എന്താടോ ഇതു്? സൂത്രധാരനെന്നു കരുതി ഒന്നു് അയ ച്ചുവിട്ടു. അതിനു്, ഇത്രയധികം സംസാരിച്ചുകൊണ്ടു് ഇവിടെ ത്തന്നെ നിന്നുകളഞ്ഞല്ലോ. ചാവാനുള്ള കള്ളൻെറ വേഷം ധരിച്ച് മനുഷ്യൻ ഒരു 'പദം' പാടി പ്രാണൻ ത്യജിക്കണ മെന്നു കരുതി, വീണുകിടക്കുന്നല്ലോ. അകത്തേക്കു വാ. കളി തുടങ്ങട്ടെ!

സൂത്രധാരൻ: നാടകത്തിൽ ചാവുന്നവക്കുപോലും എന്തു് ആശ യാണെന്നു നോക്കു. 'പദം' പാടി ചാവണമത്രെ. ഉള്ള പ്രാണൻ പോലും, 'പദം' പാട്ടുന്നതിൻെറ ആയാസംകൊണ്ടു്, പോയി എന്നുവരാം. മിത്രമേ, പോയി അറിയിക്കു്, സൂത്ര ധാരൻ ഇങ്ങനെ പറഞ്ഞിരിക്കുന്നു എന്നു്. ചാവുംനേരത്തു്, ചുമ്മാതെ പ്രാണൻ കളയാതെ, പ്രാണസങ്കടത്തിൽ പാടി, പ്രേക്ഷകക്കു കഷ്ടപ്പാടുണ്ടാക്കുന്നതു്, കള്ളന്മാരെപ്പോലെയുള്ള 'സജ്ജന'ങ്ങൾക്കും ഉചിതമല്ല. അത്രമാത്രമല്ല. ഈ നാടക ത്തിൻെറ പേരിനു ചേന്നപടി ആദ്യമേ ഞാൻ ഒരു പാട്ടു പാടും. അപ്പോൾ സംഗീതനാടകവുമായി. പിന്നെ ശേഷിക്കുന്നതു് 'മരണത്തിൻെറ കളി' മാത്രം...

[ചങ്ങാതി വരുന്നു.]

ചങ്ങാതി: എടോ സൂത്രധാര, കള്ളൻെറ ഭാര്യ ചോദിക്കുക യാണു്, എപ്പോഴാണു് കരയേണ്ടതെന്നു്.

സൂത്രധാരൻ: കണ്ടില്ലേ, സദസ്യരേ? ഇങ്ങനെയുള്ളവരെ വേഷം കെട്ടിച്ചു് ഞങ്ങൾ എത്രയാണു കരയേണ്ടതു്? ചങ്ങാതി, ആ കള്ളൻെറ ഭാര്യയോടു ചോദിക്കു്, കാണാൻ ആളില്ലാതെ, തിര ശ്ശീലക്കു പിന്നിൽ, കരഞ്ഞതുകൊണ്ടു് എന്തു പ്രയോജനം എന്നു്. പിന്നെ, ആ കള്ളനോടും ചോദിക്കു്—ഇങ്ങനെ ഒളിച്ചു ചത്താൽ എന്തു പ്രയോജനം എന്നു്. നാലാളുടെ മുമ്പിൽവെച്ചു് ചാവുന്നതു് ഭംഗി, കരയുന്നതും ഭംഗി.

**മിത്രം :** അയ്യോ, അതെല്ലാം ഇരിയ്ക്കട്ടെ... നടക്കുന്നു്... സൂത്രധാരൻതന്നെ ഇത്രനേരം സംസാരിച്ചാൽ കഥാപാത്രങ്ങൾ എവിടെയെങ്കിലും ' ചാവുന്ന കളി ' കളിയ്ക്കും !

ചങ്ങാതി : അതുതന്നെ നാം സംസാരിച്ചു് കാട്ടിക്കൊടുക്കേണ്ടേ ?

സൂത്രധാരൻ : അങ്ങനെയല്ല. നാം ചെയ്തു് കാട്ടിക്കൊടുക്കണം ;
സംസാരിച്ചു കാട്ടിക്കൊടുക്കേണ്ടതില്ല.
പറയാതെ ചെയ്യുന്നവൻ ഉലകത്തിലുത്തമൻ ;
പറഞ്ഞു ചെയ്യുന്നവൻ അധമൻ ;
' സൂത്രം ' ചെയ്യുവൻ ' ധാര ' പൊഴിച്ചവൻ—മധ്യമൻ !
ഹേ സർവ്വജ്ഞ !

അങ്ങനെ, മിത്രമേ ! ചങ്ങാതിയേ ! നിങ്ങൾ സൂത്രധാരൻ പറഞ്ഞപോലെ ചെയ്യണം. എന്തുകൊണ്ടെന്നാൽ അയാളാണു് സർവ്വജ്ഞൻ. നിങ്ങൾ പോയി ആ കള്ളനോടു പറയിൻ, ചുമ്മാതെ ചാവാൻ. ആ വേശ്യയോടു് മുന്നോട്ടു നോക്കി കരയാൻ പറയിൻ. അല്ലെങ്കിൽ സംഗതി നന്നാവില്ല. ഉം. പോവിൻ ! നടക്കിൻ !

**മിത്രം, ചങ്ങാതി :** കല്പനപോലെ.

[വിലപിക്കുന്ന ഒച്ച]

**സൂത്രധാരൻ :** അഹോ ! എത്ര ചിത്താകർഷകമായ ശോകമിതു് ! അതു കേട്ടതന്നെ എന്റെ സ്ഥിതി ഇങ്ങനെയായി എന്നുവെച്ചാൽ കണ്ടുകഴിഞ്ഞാൽ നിങ്ങളുടെ സ്ഥിതി എന്താവും ! കണ്ണിൽനിന്നു് ഒഴുകുന്ന ശോകരസത്തിന്റെ രുചിയേക്കാൾ കൂടുതൽ രുചിയായിട്ടുള്ളതു വേറെ എന്തെങ്കിലും ഉണ്ടോ ? അതു പാനം ചെയ്യുവർക്കേ അറിയാവൂ. എന്നാലും പണ്ഡിതരായ പ്രേക്ഷകരേ, അല്ല പ്രേക്ഷകരായ പണ്ഡിതരേ,
അന്യരുടെ ദുഃഖം കണ്ടു ചിരിക്കേണ്ട നിങ്ങൾ !

## ഒന്നാം രംഗം

[കള്ളൻ ചത്തുകിടക്കുന്നു ; അയാളുടെ ഭാര്യ കരയുന്നു.]

**കള്ളന്റെ ഭാര്യ :** അയ്യോ, പൊന്നേ ! എന്തു ശീതത്തിലാണു് മിണ്ടാതെ ആയതു്! നിങ്ങൾ ചത്താലും ആരും വരില്ല. ഞാൻ

കരഞ്ഞാലും ആരും വരില്ല. ഈ വീട്ടിലുള്ളവരും ചത്തു പോയോ? എന്നെ സംബന്ധിച്ചേടത്തോളം ഈ ലോകമെല്ലാം തന്നെ ചത്തപോലെ. കാട്ടിൽ കിടന്നു കരയുന്നതു് വെറുതെ എന്നു കാരണവന്മാർ പറയുന്നതു നുണയല്ല. ജനങ്ങൾ ഇല്ല എങ്കിൽ ഇതും ഒരു കാടു തന്നെയല്ലേ! നാലാൾ കേൾക്കാനു ണ്ടെങ്കിൽ കരയുന്നവൎക്കും ഒരു ഉത്സാഹം ഉണ്ടാകും. ഉത്സാഹ മില്ലാതെ, എന്നെപ്പോലെ ദുർബ്ബലയായ പെണ്ണു് എത്രനേരം കരയും?... അയ്യോ! മരണമെന്നാൽ ഉറക്കം എന്നല്ലേ പറയു ന്നതു്! നിങ്ങളും യഥാൎത്ഥത്തിൽ ഉറങ്ങുകതന്നെയാണോ! പുല രുന്നതിനുമുമ്പേ എന്നെ ഒററയ്ക്കു വിട്ടുംവെച്ചു് ചത്തുപോയല്ലോ! ഒന്നുരണ്ടു നിമിഷം കഴിഞ്ഞു് ആയാലും നിങ്ങളുടെ പ്രാണൻ പോകുമായിരുന്നില്ലേ?... അയ്യോ! ചത്തവരുടെ മുമ്പിൽ കര ഞ്ഞിട്ടും എന്തു പ്രയോജനം?... ഇനി ആരുടെയെങ്കിലും കാലൊച്ച കേൾക്കുംവരെ മിണ്ടാതിരിക്കുന്നതാണു നല്ലതു്. (അങ്ങുമിങ്ങും നോക്കി) ഇതാ, ഈ വീട്ടുകാരിൽ ആരോ, പുണ്യ വാളനെപ്പോലെ, പുറത്തേക്കു വരുന്നല്ലോ! അയാളുടെ ചെവി യിൽ എത്തട്ടെ, എൻെറ ദുഃഖം! (ഒച്ചയെടുത്തു കരയുന്നു.)

ഗൃഹസ്ഥൻ: ഈ സമയത്തു് വന്നല്ലോ! അപശകുനം വരുത്താൻ വേണ്ടി കരയുകയാണോ?

കള്ളൻെറ ഭാര്യ: അയ്യോ! എൻെറ കെട്ടിയോൻ കൈവിട്ടുപോ യല്ലോ! പിതാവേ, എനിക്കു് അദ്ദേഹത്തെ തിരിച്ചു തരുവി യ്ക്കാമോ?

ഗൃഹസ്ഥൻ: അയാൾ എവിടെ പോയി?

കള്ളൻെറ ഭാര്യ: സ്വാമി, അതു് എനിക്കും അറിയാൻ മേല. ഈ ലോകംതന്നെ വിട്ടുപോയി. സ്വർഗ്ഗത്തിലേയ്ക്കോ, നര കത്തിലേയ്ക്കോ പോയതു് എന്നു് അറിയാൻ മേല. മുത്തു പോലിരുന്ന കെട്ടിയോൻ ചത്തുപോയില്ലേ, സ്വാമി!

ഗൃഹസ്ഥൻ: അങ്ങനെയാണോ! പക്ഷെ മുത്തു പോയാൽ തിരിച്ചുകിട്ടും. ചത്തുപോയാൽ എങ്ങനെ തിരിച്ചുവരും? എത്ര ദിവസമായി?

കള്ളൻെറ ഭാര്യ: ഹെൻറപ്പ! ദിവസവും ആയില്ല, മണിക്കൂറും ആയില്ല. പ്രാണൻ പോയിട്ടു് ഒന്നു രണ്ടു നിമിഷമേ ആയി

ട്ടുള്ളു. ഇതാ, ഈ മണ്ണിൽ കൂമ്പാരത്തിന്നടിയിൽ ചത്തുകിടക്കുന്നുണ്ടാവും !

ഗൃഹസ്ഥൻ : എങ്ങനെ? എന്തു സംഭവിച്ചു ?

കള്ളൻെറ ഭാര്യ : ഒന്നു ചെയ്യാൻ പോയി, മററൊന്ന് ആയി ത്തീൎന്നു. തല കടക്കാൻ പാകത്തിന് ചുമർ തുരക്കാൻ പോയിട്ട്, ചുമർ ഒട്ടാകെ കഴുത്തിന്മേൽ ഇടിഞ്ഞുവീണു. പെട്ടെന്നുള്ള ആ ഭാരം കാരണം ജീവൻ പോയി !...

ഗൃഹസ്ഥൻ : എന്നുവെച്ചാൽ... കളവു ചെയ്യാൻ വന്നതാണോ?

കള്ളൻെറ ഭാര്യ : അതെ. സ്വന്തം തൊഴിലിനു വന്നതാണ്.

ഗൃഹസ്ഥൻ : അങ്ങനെയെങ്കിൽ, പോലീസിനെ അറിയിച്ച്, വേണ്ട ഏൎപ്പാട് ചെയ്യിക്കാം. (പോകുന്നു.)

കള്ളൻെറ ഭാര്യ : അത്രയെങ്കിലും ചെയ്ത് പുണ്യം നേട്ട, സ്വാമി! ... സ്വന്തം തൊഴിൽ തന്നെ ചെയ്ത് ജീവൻ വെടിഞ്ഞ നിങ്ങൾ ഭാഗ്യവാനാണ്, ഭാഗ്യവാനാണ്!

[പോലീസുകാരനും കൈ ബന്ധിക്കപ്പെട്ട ഗൃഹസ്ഥനും വരുന്നു.]

ഗൃഹസ്ഥൻ : കണ്ടില്ലേ, ന്യായം? ചെയ്തവൻെറ പാപം പറഞ്ഞവൻെറ വായിൽ എന്നു പറയാറില്ലേ ? അങ്ങനെ ആയി ത്തീൎന്നു. പറയാൻ ചെന്നതിന് എൻെറ കൈതന്നെ ബന്ധിച്ചല്ലോ !

പോലീസുകാരൻ : ഒരു സംഗതി മനസ്സിലാക്കിൻ—ഞങ്ങൾ ഇവിടെ എത്തുംമുമ്പേ ഈ സ്ത്രീ പോയെങ്കിൽ പിന്നെ ആരെ ബന്ധിക്കും ?... നീ ആരാണ് ?

കള്ളൻെറ ഭാര്യ : അനീതിക്ക് ഇരയായ ഒരു അനാഥസ്ത്രീ.

പോലീസുകാരൻ : എന്തു പററി, അനീതിക്ക് ഇരയാവാൻ ?

കള്ളൻെറ ഭാര്യ : ഇതാ, ഇവിടെ ചത്തുകിടക്കുന്നു, എൻെറ പുരുഷൻ !

പോലീസുകാരൻ : എങ്ങനെ ?

കള്ളൻെറ ഭാര്യ : വയററുപിഴപ്പിന്നുവേണ്ടി സ്വന്തം തൊഴിൽ ചെയ്യും നേരം ഈ ചുമർ മേലെ വീണു.

പോലീസുകാരൻ : വയററുപിഴപ്പിനുള്ള തൊഴിൽ എന്തായിരുന്നു ?

കള്ളന്റെ ഭാര്യ : കാശുള്ളവർ ഏതിനു കളവ് എന്നു പറയു ന്നുവോ അതു്.

പോലീസുകാരൻ : അങ്ങനെയാണോ ? ആകട്ടെ, എന്താണ് നിന്റെ അപേക്ഷ, ഇപ്പോൾ ?

കള്ളന്റെ ഭാര്യ : അങ്ങനെ എന്റെ പുരുഷൻ കൈവിട്ടുപോയി. എനിക്ക് നീതി ലഭിയ്ക്കണം, നീതി !

ഗൃഹസ്ഥൻ : എടീ കള്ളി ! ഇതെന്തു നീതി ? അനീതി ?

പോലീസുകാരൻ : എന്തു നീതിയാണ് വേണ്ടതു് ?

കള്ളന്റെ ഭാര്യ : ഈ വീട്ടിൽ ഉള്ളവർ ആരെങ്കിലും എന്നെ കല്യാണം കഴിയ്ക്കണം. അല്ലെങ്കിൽ,... ' ജീവനു ജീവൻ ' എന്ന നിയമം അനുസരിച്ചു് ഈ വീട്ടിലെ ഏമാനന്റെ ജീവൻ എടുക്കണം.

പോലീസുകാരൻ : ആഹാ ! തീർച്ചയായും ആലോചിയ്ക്കേണ്ട ഒരു വിഷയം. അങ്ങനെയെങ്കിൽ എന്തു ചെയ്യണം ? ഓഹോ! മഹാഭാഗ്യം തന്നെ ! രാത്രിയിൽ രഹസ്യവേഷം ധരിച്ചു് നഗര സഞ്ചാരം തീർത്തു് രാജാവും ദിവാനും ഇതാ ഇങ്ങോട്ടുതന്നെ വരുന്നല്ലോ !

[രാജാവും ദിവാനും വരുന്നു.]

പോലീസുകാരൻ : (നമസ്കരിച്ചു്) രാജാവേ! അനാഥയായ ഇവ ളുടെ ഭർത്താവു് തന്റെ തൊഴിലായ കളവു് ചെയ്യും നേരം ഈ വീട്ടുകാരുടെ ചുമർ വീണ് ചത്തുപോയി. അതുകൊണ്ടു് ഇവ ളുടെ അപേക്ഷ എന്തെന്നാൽ... ഈ വീട്ടിലെ ഒരുത്തൻ ഇവ ളുടെ ഭർത്താവു് ആകണം. അല്ലെങ്കിൽ ഒരുത്തന്റെ ജീവനെ ങ്കിലും വേണം.

ദിവാൻ : നല്ല വിവേകമുള്ളവൾ ആണെന്നു തോന്നുന്നല്ലോ. അവൾ പറയുംപോലെ ചെയ്യില്ലെങ്കിൽ രാജ്യത്തു് നീതി ഉണ്ടാ വില്ലെന്ന മട്ടാവും. രാജാവു് ദയവുചെയ്തു് അങ്ങനെതന്നെ കല്പിക്കണം.

രാജാവു് : അങ്ങനെതന്നെ ആവണം. ആകട്ടെ, താൻ എന്തു പറയുന്നു ?

ഗൃഹസ്ഥൻ: (ആത്മഗതം) കള്ളനു ചേന്ന പോലീസുകാരൻ! പോലീസുകാരനു ചേന്ന ദിവാൻ! ദിവാനു ചേന്ന രാജാവു്! (പ്രകാശം) എന്റമാനന്മാരേ! കളവു് ചെയ്യാൻ വന്നവനു് ഒരു ശിക്ഷയും ഇല്ലേ!

രാജാവു്: എന്തു ഭ്രാന്തനാണു്, താൻ? കള്ളനു് മരണശിക്ഷ ആയിക്കഴിഞ്ഞില്ലേ? അവൾ അങ്ങനെ അനാഥയായിത്തീന്നു.

ഗൃഹസ്ഥൻ: ആയതു് ഉചിതമായി.

രാജാവു്: ഇപ്പോൾ അങ്ങനെ ഇങ്ങനെ ആയി! കള്ളനു് ശിക്ഷ കിട്ടിയതു് ഉചിതമെങ്കിലും ഇവളുടെ ഭത്താവിനെ കൊലപ്പെടുത്തിയതു് അനീതിയല്ലേ? ഇയ്യാളുടെ കൊലയ്ക്കു കാരണക്കാരായവരെ ശിക്ഷിക്കുന്നതു നീതി ആയിരിക്കും.

ഗൃഹസ്ഥൻ: രാജാവേ, എന്താണു കല്പന?

രാജാവു്: ഇനിയെങ്കിലും വിവേകത്തോടെ മരണശിക്ഷയ്ക്കു തയാറാവിൻ!

ഗൃഹസ്ഥൻ: ഞാനോ?

രാജാവു്: നീ! നീതന്നെ! എന്തു ഭ്രാന്തനാണു് ഇയ്യാൾ! തന്റെ കുററത്തിനു ഞാനോ ദിവാനോ ചാകണമോ?

ഗൃഹസ്ഥൻ: ഛരീ! ഛരീ! ഞാൻ അങ്ങനെയിങ്ങനെ എന്തെങ്കിലും പറഞ്ഞോ? വേണ്ടതുപോലെ ആവട്ടെ! മഹാധുരംധരനും പരമപ്രതാപിയും ആയ മഹാരാജാവിന്റെ ഭരണത്തെ 'ന ഭൂതോ ന ഭവിഷ്യതി' എന്നിങ്ങനെ പുകഴ്ത്തിക്കൊണ്ടിരിക്കേ എനിക്കു് അങ്ങനെയിങ്ങനെ എന്തു പറയാൻ കഴിയുമോ?

രാജാവു്: എന്നാൽ കേൾക്കു. നല്ല കാര്യം കേൾക്കു. ഈ പാവത്തെ (കള്ളന്റെ ഭാര്യയുടെ നേരെ വിരൽ ചൂണ്ടി) കല്യാണം കഴിയ്ക്കുമോ?

ഗൃഹസ്ഥൻ: ഈ ജീവിയെ കല്യാണം കഴിയ്ക്കാൻ ഞാൻ ഒരു ജന്തുവാണോ?

ദിവാൻ: അതു തനിക്കേ അറിയാവൂ! രാജാവിനെ ചോദ്യം ചെയ്യേണ്ട. കല്യാണം കഴിയ്ക്കാൻ ആവില്ലെങ്കിൽ ചാവാൻ തയാറായിക്കോ!

ഗൃഹസ്ഥൻ: ഇവളെ കല്യാണം കഴിക്കുന്നതിനേക്കാൾ ഭേദം ചാവുകതന്നെയാണ്... എന്നാൽ ഇവൻെറ മരണത്തിനു ചുമർ കാരണമായിരിക്കെ എനിയ്ക്കെന്തിനു ശിക്ഷ? കല്പന ഉണ്ടാവണം.

രാജാവ്: ദിവാനേ, ഇപ്പോഴാണ് ഒരു പിടി കിട്ടിയതു്. വെറുതെ ബ്രഹ്മഹത്യ ഉണ്ടാകുമായിരുന്നു. യഥാർത്ഥത്തിൽ ഈ ചുമരിന്നാണു ശിക്ഷ വേണ്ടതു്.

ദിവാൻ: ഇതാണ് ഉചിതമെന്നു തോന്നുന്നതു്.

കള്ളൻെറ ഭാര്യ: ധർമ്മരാജാവ് ഇങ്ങനെ അനീതി ചെയ്യരുതു്. ശരീരം ചത്തു ജീവൻ ശേഷിച്ചിരുന്നെങ്കിൽ, മൺശരീരത്തിൻെറ കൊലയ്ക്കുവേണ്ടി മൺചുമരിനു ശിക്ഷ ഉചിതമായിരുന്നു. എന്നാൽ ഇവിടെ ശരീരം ബാക്കിയുണ്ട്, ജീവൻ മാത്രമേ പോയുള്ളു. അതിനാൽ ആ ജീവനു പകരം മറ്റൊരു ജീവൻ പോവുംവിധം ദയാലുവായ അവിടുന്നു കല്പിക്കണം.

ദിവാൻ: രാജാവേ, ഇതു് ആണ് ഉചിതമെന്നു തോന്നുന്നു— നീതിയും.

രാജാവ്: ദിവാനേ, വളരെനേരം ആലോചിച്ചുകൊണ്ടിരുന്നാൽ ഏതു നീതി, ഏതു് അനീതി എന്നു് അറിയാൻ വയ്യാതാവും. എങ്ങനെ ആയാലും, ഒരു തവണ നീതിയ്ക്കു തക്കപടി ഒരു തീർപ്പായാൽ പിന്നീട് എങ്ങനെ അതു് അനീതിയായിത്തീരും? നിസ്സാരമായ ഒരു ജീവിക്കുവേണ്ടി നാം ഇത്രയധികം ചിന്തിച്ചു് കാലം കഴിച്ചുകൊണ്ടിരുന്നാൽ നമ്മുടെ രാജ്യത്തെ മററു് അസംഖ്യം പ്രജകളുടെ പാട്ട് എന്താവും?

ഗൃഹസ്ഥൻ: (ആത്മഗതം) ചരമഗതി!

രാജാവ്: എന്തു പറയുന്നു?

ഗൃഹസ്ഥൻ: തന്നെത്താനെ ചുമർ മേൽവീഴ്ത്തിയതിനു് ഞാനെന്തുവേണം?

രാജാവ്: ചാവാൻ തെയ്യാറാവണം. അങ്ങനെയുള്ള ചുമർ എന്തിനാണു് കെട്ടിച്ചതു്?

ദിവാൻ: അതിനുംപുറമേ, ഒരു ഭൂതത്തെപ്പോലെ കാശെന്തിയാണ് വീട്ടിൽ അങ്ങനെ ശേഖരിച്ചുവെച്ചതു്? നമ്മുടെ

രാജാവിനെ നോക്ക. അധികച്ചെലവുകാരൻ എന്നു് ജനങ്ങൾ പറഞ്ഞോട്ടെ... എന്നാൽ അരമനയിൽ കളവു ചെയ്യാൻ കള്ളൻ വന്നാൽ—അവനു് എന്തെങ്കിലും കിട്ടിയാൽ അതു ഭാഗ്യമായി. കിട്ടിയില്ലെങ്കിൽ അയാളെ അടിയാളരെന്നു കരുതും. എന്നിട്ടു് എവിടെയെങ്കിലും തടഞ്ഞുവെച്ചു് കാശു് കൊണ്ടുവന്നു കൊടുക്കും. 'കിട്ടിയതു തനിക്കുള്ളതു്, ഒളിച്ചു വെച്ചതു് അന്യർക്കുള്ളതു്'—ഇതു നുണയല്ല. വീട്ടിൽ കാശു ണ്ടെന്നു് മനസ്സിലായപ്പോൾ ഈ ദരിദ്രനു് അതു് എടുക്കാനുള്ള ബുദ്ധി തോന്നി.

കള്ളന്റെ ഭാര്യ : അതേ, ഏമാന്നേ ! കാശില്ലെങ്കിൽ ഞങ്ങളെ ന്തിനുപോവും, അവിടെ ?

രാജാവു് : അതുകൊണ്ടു് ഞാൻ ഇങ്ങനെയാണു പറയുന്നതു്... ആരെങ്കിലും തുരങ്കംവെച്ചു വന്നാൽ ചുമർ ഇടിഞ്ഞുവീണു ചാവണം എന്നു കരുതിക്കൂട്ടിയാണു് താൻ ഇത്തരം പാഴ്മണ്ണു കൊണ്ടു ചുമർ കെട്ടിച്ചിരിക്കുന്നതു്.

ഗൃഹസ്ഥൻ : (ആത്മഗതം) വഴി തെററിച്ചുപോയാൽ എവി ടെയും മരണം കഴുത്തിൽ അമരും. ഇനിമേൽ ഇങ്ങനെ ചെയ്യണം. വീട്ടുവിട്ടു് രാജ്യത്തിലെ പെരുവഴിയിൽ പോവു ന്നതല്ലാതെ മററു മോചനമാർഗ്ഗം ഇല്ല. (ദിവാനോടു്, പ്രകാശം) മഹാസ്വാമി ! ചുമർ കെട്ടിച്ചവൻ ഞാനാണെങ്കിലും കെട്ടി യവൻ വേറെ ആണു്. ആ കല്ലാശാരിക്കു ശിക്ഷ കൊടുക്കണം. അനീതി ചെയ്യരുതെന്നു് അപേക്ഷ.

ദിവാൻ : അതേ, രാജാവേ ! ഇയ്യാൾ പറയുന്നതിൽ അർത്ഥമുണ്ടു്.

രാജാവു് : അർത്ഥമുണ്ടോ ? അങ്ങനെയെങ്കിൽ ഇയ്യാളെ വിടു. ആ കല്ലാശാരിയെത്തന്നെ കൂട്ടിക്കൊണ്ടുവരാൻ പറയു. ഇയ്യാൾ തന്നെ ചാവണമെന്നു് നമുക്കു് ഒരു നിർബ്ബന്ധവും ഇല്ല. ആരെ ങ്കിലും ചത്താൽ മതി. അതാണു് നീതി !

കള്ളന്റെ ഭാര്യ : രാജാവേ ! ഇയ്യാൾതന്നെ ചാ....

രാജാവു് : കള്ളന്റെ വിധവേ ! മിണ്ടാതിരിക്കു്. ആർ ചത്താ ലെന്താണു് നിനക്കു് ? നിനക്കു നീതി ലഭിച്ചാൽ പോരേ ? വെറുതെ എന്റെ പ്രാണൻ തിന്നുകളയരുതു് ! കല്ലാശാരി വരട്ടെ !

ദിവാൻ: (പോലീസുകാരനോട്ട്) പോ, കൂട്ടിക്കൊണ്ടു വാ.

പോലീസുകാരൻ: സ്വാമി, അവന്റെ പേരെന്താണ്?

ദിവാൻ: അവന്റെ പേർ വേണ്ട. വെറുതെ പോ. ആരെയെങ്കിലും പിടിച്ചുകൊണ്ടു വാ. അവൻ ഒരു കല്ലാശാരി ആയിരിക്കണമെന്നു മാത്രം.

[പോലീസുകാരൻ പോയി ഒരു കൂലിക്കാരനോടൊപ്പം വരുന്നു. കൂലിക്കാരൻ മോഹാലസ്യപ്പെടുന്നു.]

ഗൃഹസ്ഥൻ: കൈയിൽ അകപ്പെട്ടതു് ഏതു ഭാഗ്യദോഷിയോ?

ദിവാൻ: കണ്ടോ ഓരോ നാട്യം! 'അയ്യോ! പാവം! നല്ല ഒരുത്തൻ. ഇല്ലാത്ത കുററം ആരോപിച്ചതിന്റെ മാനക്കേടിനേക്കാൾ ഭേദം മരണമെന്നു കരുതി ചത്തുപോയി' എന്നു ജനങ്ങൾക്കു തോന്നണം. പോലീസുകാര! താൻ എന്താണ് നിന്നു നോക്കുന്നതു്, ഒരു വങ്കനെപ്പോലെ! ദേഹത്തു് തല്ലിയാൽ താനേ എഴുന്നേററോളും. ഇത്തരം നാട്യത്തിനു് അതുതന്നെയാണു മരുന്നു്!

പോലീസുകാരൻ: തമ്പുരാനേ, തല്ലേണ്ടതില്ല. താനേ പ്രായശ്ചിത്തം ചെയ്യൂ. എഴുന്നേററാൽ ചാവുമെന്നു് ബോധമുണ്ടെങ്കിൽ, ചത്തുവീഴാൻ പാകത്തിനു് തല്ലിയാലും ഇവൻ എഴുന്നേല്ക്കുമോ? ഇവൻ ഇങ്ങനെ ചാവുന്നതുതന്നെ ഭംഗി!

രാജാവു്: ഛരീ! ഇവനിങ്ങനെ അന്യായമായി ചാവരുതു്!

ദിവാൻ: എന്നാൽ അവിടുത്തെ കല്പനയെന്തു്?

രാജാവു്: ആദ്യം എങ്ങനെയെങ്കിലും, എന്തു് ഉപായം ചെയ്തിട്ടായാലും ഇവനു ബോധം ഉണ്ടാക്കണം. അതിനുശേഷം ഈ വിധവയുടെ ഭർത്താവാകാൻ സമ്മതമാണോ എന്നു ചോദിക്കാം.

കള്ളന്റെ ഭാര്യ: (ആത്മഗതം) ഇവൻ സമ്മതിച്ചാൽ എന്റെ മരണം നിശ്ചയം!

രാജാവു്: സമ്മതിച്ചില്ലെങ്കിൽ ഇവനു് നീതിയനുസരിച്ചു് മരണശിക്ഷ നല്കാം. മരിച്ചാലും ഒരു അനീതി ഉണ്ടാവരുതു്!

ദിവാൻ: രാജാവു കല്പിക്കുന്നതും ന്യായംതന്നെ! (പോലീസുകാരനോട്ട്) അവനെ എഴുന്നേല്പിക്കൂ! (അത്രയുമാവുമ്പോഴേക്കു് കൂലിക്കാരനു് ബോധം ഉണ്ടാവുന്നു.)

പോലീസുകാരൻ: കല്യാണക്കാര്യം കേട്ടപ്പോൾ ബോധം ഉണ്ടായപോലെ തോന്നുന്നു. പെണ്ണെന്നു കേട്ടാൽ പിണവും കൺതുറക്കും. (കൂലിക്കാരനോട്ട്) എടോ, രാവണനെപ്പോലെ വീണു കളഞ്ഞല്ലോ! അങ്ങനെതന്നെ പോയി, രാജാവിനെ സാഷ്ടാംഗം നമസ്ക്കരിച്ചിട്ടു വാ.

[കൂലിക്കാരൻ അങ്ങനെതന്നെ ചെയ്യ്, നടുങ്ങി എഴുന്നേററു നിൽക്കുന്നു.]

രാജാവ്: ദിവാനേ ചോദിയ്ക്കു, കല്യാണത്തിനു സമ്മതമാണോ എന്ന്.

ദിവാൻ: എങ്ങനെ ഉള്ളവളാണെങ്കിലും ഇവൾ ഒരു പെണ്ണു തന്നെയല്ലേ? വയ്യെന്നു പറയുമോ? മരത്തടിപോലെ കിടന്നുതുളും!... എടോ, ഇവളെ കല്യാണം കഴിക്കുന്നോ?

കൂലിക്കാരൻ: (കള്ളൻെറ ഭാര്യയെ നോക്കി, ഭയന്ന്) അതിനു തക്ക എന്തൊരു കുററമാണ് ഞാൻ ചെയ്തതു്?

[വീണ്ടും മോഹാലസ്യപ്പെട്ടു വീഴുന്നു.]

ഗൃഹസ്ഥൻ: കണ്ടില്ലേ, മരത്തടിപോലെ കിടന്നതുണ്ടതു്?

കള്ളൻെറ ഭാര്യ: അയ്യോ! വാക്കിനുവാക്കിനു് ഇങ്ങനെ മോഹാലസ്യപ്പെടുന്ന ഈ അപസ്മാരക്കാരനെ എൻെറ കഴുത്തിൽ എന്തിനാണ് കെട്ടിയിടുന്നതു്?

ദിവാൻ: അതു നീ എന്തിനു ചിന്തിക്കുന്നു? ശാസ്ത്രം അനുസരിച്ച് നിനക്ക് ഒരു ഭർത്താവിനെ കിട്ടിയാൽ പോരെ?

രാജാവ്: എയ് ദിവാനേ! ഇവൻ ഇത്രനേരം വീണുകിടന്ന് എന്താണ് ആലോചിക്കുന്നതു്?

ദിവാൻ: എന്തു് ആലോചന? ആലോചന ഉണ്ടായിരുന്നെങ്കിൽ ഇവൻെറ ഗതി ഇങ്ങനെ ആവുമായിരുന്നോ?... മോഹാലസ്യപ്പെട്ടു വീണതാണ്. ഒരു അപസ്മാരക്കാരനായിരിക്കും.

രാജാവ്: എല്ലാം വിചിത്രംതന്നെ! വിളിച്ചു കൊണ്ടുവന്നു്, പെണ്ണിനെ കൊടുക്കാമെന്നുവെച്ചാൽ ഇവനു് അപസ്മാരം പിടിപെട്ടോ? ഇനി സാമോപായം ചെയ്തതു് മതി. ഇത്തരക്കാർക്ക്

ദണ്ഡോപായംതന്നെ വേണം. ദിവാനേ, എന്താണ് നിങ്ങൾ നോക്കി നിൽക്കുന്നതു് ?

ദിവാൻ : പോലീസുകാര, എന്താണ നോക്കുന്നതു് ?

പോലീസുകാരൻ : (പരിഭ്രമിച്ചു്) തമ്പുരാനേ, ഒന്നുമില്ല ! ചാവുമോ, ജീവിക്കുമോ എന്നു നോക്കുകയാണു്.

ദിവാൻ : ചാവാൻ മാത്രം അവനു് എന്തു സംഭവിച്ചു ?

രാജാവു് : പിന്നെ, രാജകല്പന ഇല്ലാതെ യമന്റെ കല്പന അവനു് എങ്ങനെ കിട്ടും ? പ്രജകൾക്കു് രാജാവുതന്നെ യമൻ !

ഗൃഹസ്ഥൻ : അതെ, പ്രഭോ ! ഞങ്ങളുടെ ഈ രാജ്യത്തു് അങ്ങു തന്നെ ഞങ്ങൾക്കു യമൻ ! അങ്ങുതന്നെ ഞങ്ങൾക്കു് മൃത്യു ! സർവ്വവും അങ്ങുതന്നെ !

[കൂലിക്കാരനു് ബോധം വീഴുന്നു.]

ദിവാൻ : എടോ, ആശാരി ! (മറുപടിയില്ല) എന്താണിത്ര ഒതുണ്ടു് ? മറുപടി തരാൻ മേലേ ?

കൂലിക്കാരൻ : തമ്പുരാനേ, എന്നെ വിളിച്ചോ ? (എഴുന്നേററു നിൽക്കുന്നു.)

ദിവാൻ : താൻ ഈ ചീത്ത വീടുകെട്ടി ഈ ദരിദ്രന്റെ മരണത്തിനു് ഒരു കാരണക്കാരനായി. താൻ ഇവളെ കല്യാണം കഴിയ്ക്കാൻ സമ്മതിക്കുന്നോ ഇല്ലയോ ? ഇല്ലെങ്കിൽ മരണശിക്ഷയ്ക്കു് തെയാറായിക്കോ, എടോ കല്ലാശാരി !

കൂലിക്കാരൻ : (അല്പം ധൈര്യത്തോടെ) ദേവരേ ! ഞാൻ ഒരു കല്ലാശാരി അല്ല, പാവപ്പെട്ട ഒരു കൂലിക്കാരനാണു്.

ദിവാൻ : കല്ലാശാരിയല്ലെങ്കിൽ ഇവിടെ എന്തിനു വന്നു ?

കൂലിക്കാരൻ : പോലീസേമാൻ പിടിച്ചുകൊണ്ടുവന്നു.

ദിവാൻ : അയാൾ തോന്നിയതു ചെയ്യും. പക്ഷെ താൻ ഇവിടെ എന്തിനു വന്നു ?

കൂലിക്കാരൻ : കൂലിപ്പണി എവിടെ കിട്ടും, എത്ര കിട്ടും എന്നൊക്കെ ആലോചിച്ചു് പതിവുപോലെ എന്റെ വഴിക്കു പോവുകയായിരുന്നു, അതിനിടയ്ക്കു് ഈ ഏമാൻ എന്നെ

ഇങ്ങോട്ടു പിടിച്ചു കൊണ്ടുവന്നു. ഞാൻ ഒരു കുലിക്കാരൻ. കല്ലാശാരിയല്ല.

പോലീസുകാരൻ : തമ്പുരാനേ ! കേട്ടില്ലേ, ഉപ്പും മുളകും ചേർത്ത് ഇവൻ പറയുന്നത് ?

രാജാവ് : ഇതിൽനിന്നുതന്നെ മനസ്സിലാക്കാം ഇവൻ ഒരു കല്ലാശാരിയാണെന്ന്.

ഗൃഹസ്ഥൻ : (ആത്മഗതം) കുലിക്കാരൻ എന്തുകൊണ്ടാവില്ല ?

കുലിക്കാരൻ : തമ്പുരായേ ! എൻെറ പിതാവേ ! കുലിക്കാരനെ 'കൊലക്കാര 'നെന്നു പറയുന്നല്ലോ !

ദിവാൻ : കുലിക്കാരൻ ! കല്ലാശാരി ! പതിനെട്ടു ജാതികളുടേയും പേർ ഞങ്ങൾ ഓർമ്മിയ്ക്കണോ ? ശൂലത്തിന്മേലേറിയാൽ എന്തു കുലിക്കാരൻ, എന്തു കല്ലാശാരി ? കുലിക്കാരനെന്നുവെച്ചാൽ കല്ലാശാരിയുടെ സഹായി' കൊലക്കാര 'നെപ്പോലെ തന്നെ.

[ഒന്നും മിണ്ടാനാവാതെ കുലിക്കാരൻ നിൽക്കുന്നു.]

രാജാവ് : ഓ ന്യായദേവതേ ! ഇതെന്ത് അന്യായം ! രാജധർമ്മമെന്നു കരുതി നോം ശിക്ഷിയ്ക്കാൻ നിശ്ചയിച്ചിട്ടും, ആരും മരിയ്ക്കാൻ തെയ്യാറാവുന്നില്ലല്ലോ ! 'ഞാൻ മുമ്പേ, ഞാൻ മുമ്പേ ' എന്ന മട്ടിൽ ആളുകൾ മരിയ്ക്കാൻ തെയ്യാറാവട്ടെ ! എല്ലാവരും സ്വന്തം കഴുത്ത് രക്ഷപ്പെടുത്താൻ തക്ക ഭീരുക്കളാവുകയോ ? ഇങ്ങനെ നമ്മുടെ രാജ്യത്ത് അധർമ്മം ഉണ്ടായാൽ രാജ്യം അവശേഷിക്കുമെന്ന ആശയേ ഇല്ല.

ഗൃഹസ്ഥൻ : അതു സത്യം !

രാജാവ് : ദിവാനേ, കൊന്നുകളയു, ആ വങ്കനെ ! എന്നാൽ ഇന്നു കാലത്തുതന്നെ ആരംഭിച്ച പണി തീർന്നതായി കരുതാം. ഈ സ്ത്രീ ഇളംപ്രായത്തിൽ ഉള്ളവളാണ്. ഇവളെ പോററാൻ ആരെങ്കിലും വരുംവരെ, പോലീസുകാരൻെറ അധീനത്തിൽ വെയ്ക്കു. ഇവൾക്കു ലോകാനുഭവം ഇല്ല.

[പോലീസുകാരൻ കള്ളൻെറ ഭാര്യയെ ആശാനിരാശകളോടെ നോക്കുന്നു.]

കള്ളന്റെ ഭാര്യ: (ആത്മഗതം) കണ്ണിൽക്കണ്ടവരുടെ വീട്ടുകാരി യാവാൻ ഞാൻ ആരെന്നാണാവോ കരുതിയിരിക്കുന്നതു് ?

ദിവാൻ: (ഗൃഹസ്ഥനോടു്) ഈ വിവരമില്ലായ്മയ്ക്കു് നിങ്ങൾ എന്തെങ്കിലും പറയു. വിചാരണയില്ലാതെ കൊല്ലരുതെന്നു പറയു.

ഗൃഹസ്ഥൻ: (കൂലിക്കാരന്റെ ചെവിയിൽ എന്തോ പറഞ്ഞിട്ടു്) എടോ ഭ്റാന്ത ! അതെങ്കിലും ചെയ്യു് !

കൂലിക്കാരൻ: തമ്പുരാനേ ! അങ്ങയുടെ കൈ പിടിച്ചു് ആണ യിടാം—ഈ വേല ഞാനല്ല ചെയ്തതു് !

ദിവാൻ: (സംഗതി മനസ്സിലാക്കി) കൈ പിടിയ്ക്കു് ! (കൈ നീട്ടുന്നു.)

കൂലിക്കാരൻ: (മടിയിൽനിന്നു് കാശെടുത്തു് കൈ 'ചൂടാ'ക്കി യിട്ടു്) ഇതാ പിടിച്ചോളൂ, എന്റെ കൈ !

ദിവാൻ: രാജാവേ ! ഇവന്റെ കൈയിനു നല്ല ചൂടുണ്ടു്. ഇവൻ കുററം ചെയ്തിട്ടുണ്ടെങ്കിൽ—ഭയപ്പെട്ടുമായിരുന്നില്ലേ ? ഭയപ്പെ ട്ടാൽ—കൈയിനു് ഇങ്ങനെ ചൂടു് ഉണ്ടാവുമായിരുന്നോ ?

രാജാവു്: ഇവന്റെ കൈയിനു ചൂടുണ്ടോ ? അങ്ങനെയെങ്കിൽ ഇവൻ കുററക്കാരൻ അല്ല എന്നു വന്നില്ലേ ?

പോലീസുകാരൻ: തമ്പുരാനേ ! എന്നാൽ ഇയ്യാളെ മോചിപ്പി ക്കട്ടെ !

[ദിവാൻ രാജാവിന്റെ മുഖത്തേക്കു നോക്കുന്നു.]

രാജാവു്: ഛേ ! അങ്ങനെ മോചിപ്പിയ്ക്കാൻ ആവില്ല. മറെറാരു കുററവാളിയെ കിട്ടുംവരെ ഇവനെ മോചിപ്പിയ്ക്കാൻ മേല. മറെറാരു കുററക്കാരനെ കിട്ടിയില്ലെങ്കിൽ ഇവനെ എങ്ങനെ വിട്ടയയ്ക്കും ?

കൂലിക്കാരൻ: പാശം അയച്ചുവിട്ടാൽ പിന്നെ യമനും പിടിച്ചു കൊണ്ടുപോവാറില്ല... ഇനി എന്തു വേണം ?

ദിവാൻ: അതാ, ആ നോക്കിക്കൊണ്ടിരിക്കുന്നവരിൽ ആരെ ങ്കിലും ചെയ്തതായി നീ കരുതുന്നുണ്ടോ ?

**കൂലിക്കാരൻ :** (അല്പം ജീവൻ വെച്ചപോലെ, ഒരു വേശ്യയെ കണ്ടു്) ദേവരേ, ആ വേശ്യയാവും ഇവനെ കൊന്നിരിക്കുക !

**ഗൃഹസ്ഥൻ :** (ആത്മഗതം) അവൾക്കും ഈ കള്ളന്റെ മരണത്തിനും തമ്മിൽ എന്തു് 'ബാദരായണ'ബന്ധം കണ്ടുപിടിക്കുമോ ആവോ, ഈ 'അരണ്യപണ്ഡിതൻ' ! കള്ളന്മാക്കും വേശ്യകൾക്കും രാത്രിക്കും മരണത്തിനും പരസ്പരബന്ധം ഉണ്ടു് എന്നതു സത്യമാണോ എന്തോ !

**ദിവാൻ :** പോലീസുകാര ! പിടിച്ചു കൊണ്ടുവാ, ആ വേശ്യയെ !

**പോലീസുകാരൻ :** ഈ കൈ ആരെയൊക്കെ സ്പർശിച്ചു് പവിത്രമാകാൻ പോകുന്നോ ! (പോകുന്നു.)

**രാജാവു് :** ദിവാനേ ! നേരം ഏറെയായി. അവളെ അരമനയിലേക്കു കൊണ്ടുവരാൻ പറയു. മദ്ധ്യാഹ്നഭക്ഷണം കഴിഞ്ഞു് 'വാമകുക്ഷി'യായി എഴുന്നേററശേഷം അവളുടെ ന്യായവിചാരണ നടത്താം. വേശ്യയെങ്കിലും കുലീനരുമായി അവൾക്കു് ബന്ധം ഉണ്ടാവുകനിമിത്തം അവളെ ഒരു കുലീനയായിത്തന്നെ കണക്കാക്കണം. എന്തായാലും സ്ത്രീ അല്ലേ ! നാലാൾ ഉള്ള ദിക്കിൽവെച്ചു് അവളുടെ ന്യായവിചാരണ വേണ്ട !

**ഗൃഹസ്ഥൻ :** (ആത്മഗതം) ഇനിയെന്തുണ്ടു്, ബാക്കി ? ഏകാന്തത്തിൽ ഇവളുടെ ന്യായവിചാരണ ആകുമത്രെ ! നല്ല ന്യായം ! നല്ല വിചാരണ !

**ദിവാൻ :** ഈ നാട്ടുവേശ്യയ്ക്കു് എന്തിനിത്ര മര്യാദ !

**രാജാവു് :** വേശ്യകൾ, കുലീനകൾ എന്നിങ്ങനെ വേർതിരിയ്ക്കാൻ നമ്മുടെ ന്യായം ഒരു നാടകമാണോ ! സ്ത്രീകളെ സംബന്ധിച്ചു് അങ്ങനെ ഒരു ഭേദഭാവം അരുതു് ! എല്ലാ സ്ത്രീകളും നമുക്കു് ഒരുപോലെ !

**ഗൃഹസ്ഥൻ :** (ആത്മഗതം) ഒരു 'വിശ്വകുടുംബ'ക്കാരൻ എന്നു വിളിയ്ക്കണം, നമ്മുടെ ഈ മഹാരാജാവിനെ !

**രാജാവു് :** ഞാൻ പറഞ്ഞപോലെ ചെയ്യാൻ പോലീസുകാരനോടു പറയണം ! പോയിക്കോളു !

[എല്ലാവരും പോകുന്നു.]

രണ്ടാം രംഗം

രാജാവ്: ദിവാനേ, കററക്കാരി എന്തു പറയുന്നു ?

ദിവാൻ: അടുത്തു പോകുന്നതേ വിഷമം !

രാജാവ്: അടുത്തുചെന്നാൽ കഴുത്ത് ഞെരിയ്ക്കുമോ കടിക്കുമോ ?

ദിവാൻ: അങ്ങനെ ചെയ്താൽ കൊലപാതകികളുടെ ലക്ഷണങ്ങൾ ഉണ്ടെന്നു സ്ഥാപിച്ച് അവിടെവെച്ചുതന്നെ ശൂലത്തിൽ ഏററാമായിരുന്നല്ലോ, അവളെ !

രാജാവ്: പിന്നെ, എന്താണ് അവൾ ചെയ്യുന്നതു് ?

ദിവാൻ: കണ്ണിൽ കാണുന്നവരെ കെട്ടിപ്പിടിച്ച് കരയാൻ തുടങ്ങുന്നു !

പോലീസുകാരൻ: അതേ, രാജാവേ, വെറുതെ കെട്ടിപ്പിടിച്ചിരുന്നെങ്കിൽ കൈ വിട്ടുവിടുവിയ്ക്കാമായിരുന്നു. വെറുതെ കരഞ്ഞിരുന്നെങ്കിൽ കണ്ണു തുടയ്ക്കാമായിരുന്നു. പക്ഷെ അവളുടെ ആ പിടുത്തമുണ്ടല്ലോ, അതിൽനിന്നു രക്ഷപ്പെടാൻ ഈ രണ്ടു കൈകൾ മതിയാവില്ല.

രാജാവ്: നല്ല വീരന്മാർതന്നെ, നിങ്ങൾ ! ദിവാനേ, അവൾ കരയാതെ, രണ്ടു 'പദം' പാടിയിരുന്നെങ്കിൽ ഒരു കരുണരസമെങ്കിലും ഉണ്ടാകുമായിരുന്നു... കൊട്ടാരത്തിലെ കാരാഗൃഹത്തിലേക്കാണ് വന്നിരിക്കുന്നതെന്ന് അവൾക്ക് ബോധമില്ലാത്തപോലെ തോന്നുന്നു; അന്തഃപുരത്തിലേക്കാണ് വന്നിരിക്കുന്നതു് എന്നു തെററിദ്ധരിച്ചോ, എന്തോ ! ഈ 'ആസാമി'യെ ഇങ്ങനെ വളരെ നേരം പട്ടിണിയ്ക്കിട്ടിട്ട് ഒരു പ്രയോജനവും ഇല്ല. എന്തെങ്കിലും ന്യായം കണ്ടുപിടിച്ച് അവളെ ഉടനെ തന്നെ ശൂലത്തിലേററണം.

ദിവാൻ: ഏയ്, പോലീസുകാര ! ആ ഗൃഹസ്ഥനും, കല്ലാശാരിയും, കള്ളന്റെ ഭാര്യയും, വേശ്യയും എല്ലാവരും വരട്ടെ. (പോലീസുകാരൻ പോകുന്നു.)

രാജാവ്: ദിവാനേ! ആളുകൾ ചാകുന്നതിന് എന്തിത്ര ഭയപ്പെടുന്നുവെന്ന് എനിക്കു മനസ്സിലാകുന്നില്ല. എല്ലാവരും ഭീരുക്കൾ! മുൻകാലങ്ങളിൽ പ്രതിവർഷം യുദ്ധങ്ങൾ ഉണ്ടായിരുന്നതുകൊണ്ടു ചാവുക എന്നുവെച്ചാൽ ഒരു കളിയായിരുന്നു, ജന

ങ്ങൾക്ക്! പിന്നെ, പോർക്കളത്തിൽ എന്തു ന്യായമാണ്, അന്യായമാണ്! ചത്തവർ ചത്തു! ജീവിച്ചവർ ജീവിച്ചു! ഇയ്യിടെയായി യുദ്ധങ്ങൾ നിന്നു. ന്യായവിചാരണ എന്ന 'സൂത്ര'ത്തിൽ ഓരോരുത്തരും, കഴിയുമെങ്കിൽ ചാവാതെ നോക്കാൻ, ഉറപ്പിച്ചിരിക്കയാണ്. ഈ 'ഭീരുത'ത്തിനു പേരോ, ന്യായമെന്നും! കലിയുഗത്തിൽ എന്തെല്ലാം അദ്ഭുതങ്ങൾ കണ്ണിനു കാണേണ്ടിവരുമോ എന്തോ!

ദിവാൻ: രാജാവ് ഖേദിക്കേണ്ട! ജീവിച്ചിരുന്നിട്ടും ചത്ത പോലെ ഇരിക്കുന്നതുകൊണ്ട് അങ്ങ് ചാവാൻ ഭയപ്പെടുന്നു എന്ന് ജനങ്ങൾ കരുതരുത്! യുദ്ധങ്ങൾ ഉണ്ടാവാതിരിക്കുന്നത് അങ്ങയുടെ കുററമല്ല. നാളെത്തന്നെ അങ്ങേയ്ക്ക് മരണം നേരിട്ടാൽ നാലടി മുമ്പേ പോയി, അങ്ങു മരണത്തെ ആശ്ലേഷിക്കും!

[പോലീസുകാരൻ—ഗൃഹസ്ഥൻ, കല്ലാശാരി, കള്ളന്റെ ഭാര്യ, വേശ്യ എന്നിവരോടൊപ്പം പ്രവേശിക്കുന്നു.]

വേശ്യ: (വന്ന ഉടൻ) ഞാൻ രാജാവിന്റെ കാല്ക്കൽ ഇതാ വീഴുന്നു. (നിലത്തു കമിഴ്ന്നു കിടക്കുന്നു.)

രാജാവ്: നീ എന്റെ കഴുത്തിൽ വീണാലും നിന്റെ മരണം ഉറച്ചതാണ്!

വേശ്യ: (എഴുന്നേററ്) അല്പംപോലും കരുണ തോന്നില്ലെന്നോ! (കരയുന്നു.)

രാജാവ്: കരയുന്നത് തന്റെ 'കൈപ്പത്തീത്താ'യി കരുതിയിരിക്കയാണോ, ഇവൾ, ഈ വേശ്യ! ദിവാനേ! ന്യായം തീർക്കു, ഇവളേയും തീർക്കു! ചോദിക്കു അവളോട്, ഉണ്ടായ സംഗതി!

ദിവാൻ: ഏയ്, പെണ്ണേ! വെറുതെ എന്തിനാണു കരയുന്നത്? നമ്മുടെ രാജാവിന്റെ കാരുണ്യത്തിന്റെ രീതി നിനക്ക് അറിയാൻ മേല. നിന്റെ ഈ ദുഃഖം വളരെ നേരം നിലനില്ക്കില്ല. (കരച്ചിൽ നിറുത്തി വേശ്യ ചെവികൊടുത്തു കേൾക്കുന്നു.) സന്ധ്യയ്ക്കുമുമ്പ് നീ ചത്തുപോകും.

വേശ്യ: അയ്യോ! ഇതെന്തു രീതിയാണ്! കാലത്തുമുതൽ, എനിയ്ക്ക് ഊണില്ല, വെള്ളംപോലും ഇല്ല... ഈ 'കൊല്ലാക്കൊല' ചെയ്യുന്നതിനേക്കാൾ ഇപ്പോൾത്തന്നെ കൊന്നുകളയു. സന്ധ്യയ്ക്ക്

എന്തിനാക്കുന്നു ? അയ്യോ, ദേവരേ ! കുററമില്ലാതെ കൊല്ലുന്ന നാട്ട് എവിടെയെങ്കിലും ഉണ്ടോ ?

ഗൃഹസ്ഥൻ : ഭക്ഷണത്തിനു് വീട്ടിലേയ്ക്കു് അയയ്ക്കൂ.

കള്ളന്റെ ഭാര്യ : അതെന്തിനു് ? ഇവിടെത്തന്നെ വയററിനുള്ളതു തന്നാൽ നിങ്ങളുടെ കൺമുന്നിൽ വെച്ചുതന്നെ ഞങ്ങൾ ഭക്ഷിച്ചോളാം... ഭക്ഷണക്കാര്യത്തിലും കളവു ചെയ്യുമോ ആരെങ്കിലും ?

രാജാവു് : ദിവാനേ, ഇവരെ പറഞ്ഞു മനസ്സിലാക്കൂ—ബ്രാഹ്മണരെന്നും സുമംഗലികളെന്നും കരുതിയല്ല ഇവരെ വിളിച്ചു വരുത്തിയതു് എന്നു്. മരണത്തിന്റെ പ്രശ്നത്തിനു് ഒരു തുമ്പുണ്ടാക്കാൻ ശ്രമിക്കുമ്പോഴാണു്, ഇവൾക്കു് ഭക്ഷണത്തിന്റെ ഒരു വിചാരം ! ദിവാനേ, ചോദിയ്ക്കൂ, ഉണ്ടായ സംഗതി !

ദിവാൻ : ഏയ്, പെണ്ണേ ! നീ കള്ളന്റെ ഭാര്യയായ ഇവളുടെ പുരുഷനെ കൊന്നിരിക്കുന്നു !

വേശ്യ : അയ്യോ ! ഇവൾ എന്നാണു് എന്റെ സപത്നിയായതു്?

രാജാവു് : ഇവിടെ സപത്നീമത്സരം വേണ്ട... കള്ളൻ ചത്തുപോയി !

വേശ്യ : ഉള്ളവരുടെ മുഖം നോക്കുന്ന എനിക്കു് ആ കള്ളനുമായി എന്തു ബന്ധം ഉണ്ടാകാനാണു്? ഞാൻ ആ കള്ളന്റെ മുഖമേ കണ്ടിട്ടില്ല. എന്നിട്ടാണോ ഞാൻ കൊന്നുവെന്നു പറയുന്നതു് ?

ദിവാൻ : കൊല്ലുന്നവൾക്കു് ആളുടെ മുഖം കാണണം എന്നുണ്ടോ ? ... ന്യായം നടത്താൻ വേണ്ടതു് സാക്ഷിമാത്രം... സംഗതി നടന്നാലും ഇല്ലെങ്കിലും അറിയുന്നതെങ്ങനെ ?...

വേശ്യ : ഞാൻ കൊന്നുവെന്നു് ഈ കള്ളി പറയുന്നോ ?

കള്ളന്റെ ഭാര്യ : അയ്യോ, എന്റമ്മേ ! ഞാൻ എന്തിനു് ഒരു പെണ്ണിനെ ദുഃഖിപ്പിയ്ക്കണം ?

രാജാവു് : ഏയ്, കള്ളി ! അമ്മ-കിമ്മ എന്നെല്ലാം പറഞ്ഞു് ഇല്ലാത്ത ബന്ധം ഉണ്ടാക്കേണ്ട...

വേശ്യ : ഏതു പുരുഷനാണ് പറഞ്ഞതു് ഞാൻ കൊന്നുവെന്നു്? ഈ നില്ക്കുന്നവരിൽ ഈ ഗൃഹസ്ഥൻ മാത്രമേ ഒരു നല്ലവനായി തോന്നുന്നുള്ളു.

ദിവാൻ : ഏയ്, കല്ലാശാരി! എന്താണ് ഇങ്ങനെ നില്ക്കുന്നതു്, ഒരു വങ്കനെപ്പോലെ? എല്ലാം വായ തുറന്നു് പറ !

വേശ്യ : എന്തു് ? ഈ കള്ളനോ, അസത്യത്തിനു് സാക്ഷി?

രാജാവു് : ഏയ്, വേശ്യേ ! കണ്ണിൽക്കണ്ടവരെ തോന്നിയതു പറഞ്ഞാൽ, തൂക്കിലേററുംമുമ്പേ, വേറെയും ഒന്നുരണ്ടു് ശിക്ഷ അനുഭവിക്കേണ്ടിവരും.

വേശ്യ : അങ്ങനെയല്ല, രാജാവേ ! സാക്ഷിയാണെന്നുവെച്ചു് പറയുന്നതെല്ലാം സത്യമെന്നു തീർച്ചപ്പെടുത്തിയാലോ ?

രാജാവു് : അതു നുണയെന്നു പറയാനും ഒരു സാക്ഷി വേണം ... പിന്നെ, ഈ കല്ലാശാരി എന്തിനു നുണ പറയുന്നു ? നിൻെറ ജോലി വേറെ; അവൻെറ ജോലിയും വേറെ. അവൻെറ ജോലി പകൽ; നിൻെറ ജോലി രാത്രിയിലും. അവൻെറ ജോലി വീടു് ഉണ്ടാക്കൽ ; നിൻെറ ജോലി വീടു് തകർക്കലും. 'കണ്ടതു പറഞ്ഞാൽ കനൽപോലെ കോപം !' അവൻ കണ്ടതു പറഞ്ഞപ്പോഴേക്കു് നീ എന്തിനു് തീയാളുംപോലെ കോപിക്കുന്നു ? ഇതുതന്നെ തെളിവു്, നീ ഒരു കുററക്കാരി എന്നതിനു് !

വേശ്യ : കൊല്ലാൻ തീർച്ചപ്പെടുത്തിയവൎക്കു് കണ്ടതും കാണാത്തതും ഒരു തെളിവല്ലേ ? ആകട്ടെ, ഇയ്യാൾ പറയുന്നതു് എന്താണു് ?

ദിവാൻ : (കൂലിക്കാരനോടു്) ഉം. പറ.

കൂലിക്കാരൻ : മറെറന്തു പറയാനാണു് ? അയാളുടെ കൊലക്കു് കാരണക്കാരി നീ തന്നെ ആയിരിക്കണം.

രാജാവു്: ഇതുപോരേ ?

വേശ്യ : രാജാവേ! ഇതുകൊണ്ടു മാത്രം ഞാൻ കുററക്കാരിയെന്നു തീർച്ചപ്പെട്ടോ ?

രാജാവു് : ദിവാനേ! പെണ്ണിൻെറ നാവിനുതന്നെ സ്വതവേ ചൊറുചൊറുക്കാണു് ; അതിലും വിശേഷിച്ചു് വേശ്യയുടേയും. കുററക്കാരിയാണു്; അതുകൊണ്ടു രക്ഷപ്പെടാൻവേണ്ടി ഓരോന്നു

പറയുകയാണ്. കററക്കാരിയല്ലെങ്കിൽ നടുങ്ങി ചത്തവളെ പ്പോലെ ഇരിക്കുമായിരുന്നില്ലേ!... അവളോട്ട് ചോദിക്കു, രണ്ടു കാര്യങ്ങളിൽ ഏതു സമ്മതമെന്നു്?

ദിവാൻ: വേശ്യേ! ഇതാ കേൾക്കു്! ചാവുന്നോ കള്ളൻെറ ഈ വിധവയെ കല്യാണം കഴിക്കുന്നോ? പറ.

[കള്ളൻെറ ഭാര്യയും വേശ്യയും പരസ്പരം നോക്കുന്നു.]

ഗൃഹസ്ഥൻ: ഉത്തമമായ ന്യായംതന്നെ!

രാജാവു്: എന്തു്?

ഗൃഹസ്ഥൻ: (പതിഞ്ഞ ഒച്ചയിൽ) ഉത്തമമായ ന്യായം എന്നു് പറഞ്ഞതാണ്.

രാജാവു്: ഞാനും അതുതന്നെയാണു പറഞ്ഞതു്.

കള്ളൻെറ ഭാര്യയും, വേശ്യയും: ഞങ്ങൾക്കു് അതു സാധ്യമല്ല.

ദിവാൻ: എന്നാൽ, കള്ളൻെറ ഭാര്യ പട്ടിണി കിടന്നു് ചാവട്ടെ! വേശ്യ ശൂലത്തിലേറിയും ചാവട്ടെ! നമുക്കു് നിലവിലുള്ള ന്യായ തത്വംവെച്ചു് അന്യായം ചെയ്യാൻ മേല. പോലീസുകാര, താൻ ഈ ഗൃഹസ്ഥനേയും കല്പാശാരിയേയും അവരവരുടെ വീട്ടിൽ ആക്കിയിട്ടു വാ.

ഗൃഹസ്ഥൻ: ദിവാനേ! എൻെറ ചുമരിൻെറ കാര്യം എന്തായി?

രാജാവു്: ഈ വേശ്യ ചത്തു് മണ്ണായിത്തീന്നാൽ, ആ മണ്ണു കൊണ്ടു് ഈ കള്ളൻെറ ഭാര്യ ചുമർ പണിതുതരും. മറിച്ചു്, അവർ ഒരുമിച്ചു് കഴിഞ്ഞുകൂടാൻ സമ്മതിച്ചാൽ, അവർ രണ്ടു പേരും ചേന്നു് പണിതുതരും. പോയിക്കോളു, വീട്ടിലേക്കു്. അധികം സംസാരിക്കേണ്ട.

കൂലിക്കാരൻ: എൻെറ കാലത്തെ കൂലിയോ?

ദിവാൻ: നീ പ്രാണസങ്കടത്തിൽനിന്നു രക്ഷപ്പെട്ടു. അതുകൊണ്ടു സത്യനാരായണപൂജ നടത്തു്. എന്നിട്ടു് അതിൻെറ പ്രസാദം കൊട്ടാരത്തിൽ കൊണ്ടുവാ. പോലീസുകാര, ഇവനെ തള്ളി ക്കൊണ്ടുപോ. (അവർ ഇരുവരും പോകുന്നു.)

കള്ളൻെറ ഭാര്യയും, വേശ്യയും: ഇപ്പോൾ പെണ്ണുങ്ങൾ മാത്ര മായി. ഇനി എന്തു് ന്യായമോ, അന്യായമോ?

വേശ്യ : (കള്ളന്റെ ഭാര്യയോട്) നീ എന്തിനാണ് എന്റെ തോളിൽ വീണിരിക്കുന്നത്? എന്നേയും ജീവിക്കാൻ വിട്, നീയും ജീവിക്ക്! (കള്ളന്റെ ഭാര്യ വേശ്യയോട് എന്തോ പറയുന്നു.)

രാജാവ് : അപ്പോഴേക്ക് ചെവിയിൽ മന്ത്രിക്കാൻ തുടങ്ങിയോ?

ദിവാൻ : നല്ലതു പറഞ്ഞുതന്നു. കല്യാണം കഴിക്കുന്നോ ഇല്ലയോ?

വേശ്യ : ഇതു നാട്ടുനടപ്പിനു ശരിയോ ?

രാജാവ് : സൂത്രമൊന്നും എടുക്കേണ്ട. കല്യാണം, മരണം— ഇതിൽ ഏതെങ്കിലും ഒന്ന് സമ്മതിച്ചോ !

കള്ളന്റെ ഭാര്യ : ആണിനെ ആവശ്യപ്പെടുമ്പോൾ എനിക്കു തരുന്നത് പെണ്ണിനെയാണല്ലോ, രാജാവേ !

വേശ്യ : ചത്തതു പുരുഷൻ ; അയാൾക്കുവേണ്ടി ചാകുന്നതോ സ്ത്രീയും. ഇത് എവിടുത്തെ ന്യായമോ ? ഈ രാജ്യത്ത് ഒരു പുരുഷനെ കിട്ടില്ലേ, ചാകാൻ ? ഇതെന്തു രാജ്യമാണ് ?

രാജാവ് : രാജ്യത്തെപ്പറ്റി വിമർശിക്കേണ്ട. സന്ദർഭം വന്നാൽ ഞാനും പ്രാണൻ ത്യജിക്കും.

ദിവാൻ : ഞാനും !

വേശ്യ : അങ്ങനെയെങ്കിൽ അതു് ഇപ്പോൾ എന്തുകൊണ്ട് ചെയ്യാൻമേല ? രാജാവ് പ്രജകളുടെ പ്രാണനാണ്. ഒരു പ്രജയുടെ പ്രാണൻ പോയാൽ രാജാവ് സ്വയം പ്രാണൻ ത്യജിക്കണം.

രാജാവ് : എന്നാൽ എനിക്ക് നിമിഷംതോറും ചാകേണ്ടിവരും. അതിരിക്കട്ടെ ! ദിവാനേ, പുരുഷനുവേണ്ടി സ്ത്രീ ചാകുന്നത് ശരിയല്ല. വേശ്യ പറയുന്നതെല്ലാം തെററ് എന്നു കരുതരുത്. നമ്മുടെ ഈ മഹാരാജ്യത്ത് ഒരു പുരുഷനെ ചാകാൻ കിട്ടില്ലെന്നോ ? ഉണ്ടായിരുന്ന രണ്ടു പേരെ നാം വെറുതെ വിട്ടയച്ചു.

ദിവാൻ : ചത്താൽ സുഖമായി എന്നു നിമിഷംതോറും കരുതുന്ന വർഗ്ഗത്തിൽപെട്ട ഈ സ്ത്രീ, താനേ വന്ന മരണത്തെ ഭയപ്പെട്ടുമെന്ന് വിചാരിച്ചില്ല.

രാജാവ് : ഇനിയെന്തു വഴി ?

[പോലീസുകാരൻ ഒരു സന്യാസിയേയും കൂട്ടിവരുന്നു.]

ദിവാൻ : ഏയ്, വിധവേ ! നിന്നെ എന്തു ചെയ്യണം ?

കള്ളന്റെ ഭാര്യ : എന്നെ ജീവനോടെ വിട്ടു. എനിക്ക് ഭർത്താവും വേണ്ട, കർത്താവും വേണ്ട. ഞാൻ ഈ വേശ്യയോടൊന്നിച്ചു സുഖമായി ജീവിച്ചോളാം.

രാജാവ് : ധന്യധന്യം നമ്മുടെ രാജ്യം ! എന്തൊരു വിവേകം !

വേശ്യ : അവൾക്ക് എല്ലാം സുഖംതന്നെ. ഞാൻ ഇവളെ എന്തിനു കഴുത്തിൽ കെട്ടിയിടണം ? ജീവൻ നല്ലാനുള്ള ചുമതല ഒരു പുരുഷനുവേണ്ടി ഒരു സ്ത്രീ എന്തിനു് ഏറെറടുക്കണം ? ഇതിന്റെ ന്യായവിചാരണ നടക്കട്ടെ, ആദ്യം !

രാജാവ് : ഇതു് നല്ലൊരു പ്രശ്നമായി !

വേശ്യ : ഒരു പ്രശ്നവും ഇല്ല. ഒരു പുരുഷനുവേണ്ടി ചാകാൻ മറെറാരു പുരുഷൻ വേണം. അതാ പോലീസുകാരൻ ഒരു സന്യാസിയെ കൊണ്ടുവരുന്നു. അവസാനത്തെ 'ആശ്രമ'ത്തിലെത്തിയ ആ മനുഷ്യൻതന്നെ ചാകാൻ പററിയവൻ !

സന്യാസി : ശരിയാണു്.

ദിവാൻ : എന്തു ശരിയാണെന്നു് ! വേശ്യകളുടേയും സന്യാസികളുടേയും വാക്കു കേട്ടാൽ രാജ്യം തുലഞ്ഞതുതന്നെ ! ഇയ്യാളെ എന്തിനാണു കൊണ്ടുവന്നതു് ?

പോലീസുകാരൻ : എന്തു ചെയ്തിട്ടും പോകുന്നില്ല. എന്തു പറഞ്ഞിട്ടും കേൾക്കുന്നില്ല. ചാകും എന്നു പറഞ്ഞപ്പോൾ ആയിക്കോട്ടെ എന്നായി. എന്നിട്ട് അകത്തേക്കു വന്നു.

രാജാവ് : ചാവുക എന്നുവെച്ചാൽ കളിയാണെന്നു വിചാരിച്ചോ എന്തോ, ഭ്റാന്തൻ ! വിട്ടയയ്ക്കൂ, ഈ വേശ്യയേയും കള്ളന്റെ ഭാര്യയേയും; കൃഷിപ്പണി ചെയ്യട്ടെ ! പൊലീസുകാര, ഇവരെ ഓടിക്കു, വീട്ടിലേക്കു് ! ഈ സന്യാസിക്കു് മരണത്തിന്റെ രുചി ഞാൻ കാണിച്ചുകൊടുക്കാം.

വേശ്യയും, കള്ളന്റെ ഭാര്യയും : ഇതെന്തു് അന്യായം ?

രാജാവ് : ഇനിയൊന്നും സംസാരിക്കേണ്ട.

കള്ളന്റെ ഭാര്യ : പുരുഷൻ...

വേശ്യ: വീട്ട്...

ദിവാൻ: പുരുഷൻ, വീട്ട്—എല്ലാം ഏർപ്പാടാക്കം, പോലീസു കാരൻ. ഇവരെ പുറത്തേക്ക പറഞ്ഞയയ്ക്കു, ഏയ്, പോലീസുകാര!

[പോലീസുകാരൻ അവരിരുവരേയും പുറത്തേക്ക പറഞ്ഞയയ്ക്കുന്നു.]

രാജാവ്: എന്താണ്, സന്യാസി? ചാകാൻ തെയാറാണോ?

സന്യാസി: അതെ.

ദിവാൻ: നിങ്ങൾക്ക് ഒരു ഭയവും ഇല്ലേ?

സന്യാസി: ഇല്ല.

ദിവാൻ: ജീവൻ വേണ്ടെന്നു കരുതി വന്നിരിയ്ക്കുയാണോ?

സന്യാസി: അതെ.

ദിവാൻ: നിങ്ങൾക്ക് എന്തെങ്കിലും ആഗ്രഹമുണ്ടോ?

സന്യാസി: ഇല്ല.

രാജാവ്: ഈ ശുംഭനു വേറെ വാക്കുകളേ അറിയാൻ മേല എന്നു തോന്നുന്നല്ലോ. എന്തിനും 'അതെ', 'ഇല്ല' എന്നല്ലേ പറയുന്നതു്? എടോ സന്യാസി, തനിക്ക വേറെ ഏതെങ്കിലും വാക്കുകൾ അറിയാമോ?

സന്യാസി: ഇല്ല.

ദിവാൻ: 'അതെ', 'ഇല്ല' എന്നീ രണ്ടു വാക്കുകൾ മാത്രമേ അറിയാവൂ, അല്ലേ?

സന്യാസി: അതെ.

രാജാവ്: ഇത്തരം ഒരു വങ്കനെ തൂക്കിലേററുന്നതിൽ ഒരർത്ഥവുമില്ല. ജീവിതംതന്നെ ബേജാറായിട്ടു വന്നിരിക്കയാണു്, ഇയ്യാൾ. ഇത്തരം സന്യാസികളുടെ ആഗ്രഹം തീർക്കാൻ ഞാൻ ഇവിടെ രാജാവായിട്ട് കുത്തിയിരിക്കുന്നില്ല. എന്റെ പണി ശിക്ഷിയ്ക്കലാണു്. ഇയ്യാൾ വന്നിരിക്കുന്നതോ, അയാളുടെ പണി ഞാൻ ചെയ്തുകൊടുക്കാനാണു്. ഒന്നും ആലോചിക്കാനില്ല, ദിവാനേ! പോലീസുകാരനെ വിളിച്ചു ഇയാളെ പുറത്തേക്ക തള്ളു.

ദിവാൻ: ഏയ്, പോലീസുകാര!

പോലീസുകാരൻ : ഇതാ വന്നേ, ഏമാന്നേ ! (വരുന്നു.)

ദിവാൻ : താൻ വന്നതു നന്നായി... പക്ഷെ... പക്ഷെ... രാജാവേ... ഈ സന്യാസിയെ വിട്ടയച്ചാൽ തൂക്കിലേറാൻ വേറേ ആരാണു് ? ആ കള്ളന്റെ ആത്മാവു് ന്യായത്തിനുവേണ്ടി തപിക്കുന്നുണ്ടാകും.

രാജാവു് : അതു ശരിയാണു്. പോലീസുകാര ! പോ ! നാട്ടിൽ എല്ലായിടത്തും പോ ! 'ഈ രാജ്യത്തു് ജീവിക്കുന്നതിനേക്കാൾ ഭേദം ചാകുന്നതാണു് ' എന്നു കൂവുന്ന കുറുക്കന്മാരെ അങ്ങിങ്ങു് എപ്പോഴും കാണുന്നു, ഞാൻ. ഈ സന്യാസിയെ വിട്ടയയ്ക്കാൻ വേണ്ടി, ആരെങ്കിലും ചാകാൻ തെയ്യാറുണ്ടോ എന്നു് നോക്കിയിട്ടു് വാ. (പോലീസുകാരൻ പോകുന്നു.)

ദിവാൻ : രാജാവേ ! കൈയിൽ വന്നുചേന്ന ആസാമിയെ വിട്ടുകളഞ്ഞു് കണ്ണാടിയിലെ പ്രതിബിംബത്തെ പിടിയ്ക്കാൻ എന്തിനു പോകണം ?

രാജാവു്: ദിവാനേ, നിങ്ങൾക്കു് ന്യായാന്യായത്തെപ്പററി ബോധമില്ല. സന്യാസി എന്നുവെച്ചാൽ ഒരു പിണംപോലെയാണു്. എന്നാൽ സന്യാസിവേഷം ധരിച്ചു കറങ്ങിനടക്കുന്ന, ജീവനുള്ള ഒരുത്തനെ തൂക്കിലേററിയാൽ ഒരു ന്യായം നിവ്വഹിച്ചു എന്നും കരുതാം. ഒരു പിണത്തെ തൂക്കിലേററിയിട്ടു് എന്തു ചെയ്യാനാണു് ?

ദിവാൻ : ഒന്നും ചെയ്യാനില്ല. പക്ഷെ, അതുപോലെതന്നെ, രാജ്യത്തെ വെറുത്ത ഒരുത്തനെ തൂക്കിലേററിയിട്ടും എന്തു പ്രയോജനം ? അവക്കു വെറുതെ ഒരു ഉപകാരം ചെയ്തുകൊടുത്തപോലെ ആവില്ലേ ?

രാജാവു് : ദിവാനേ, നിങ്ങൾക്കു് ഭ്രാന്തു പിടിച്ചിരിക്കുന്നു ! ആരും വെറുതെ ചാകാൻ വരില്ല—വേണമെങ്കിൽ നോക്കിക്കോളൂ. ആരും വന്നില്ലെങ്കിൽ—നമ്മുടെ രാജ്യത്തു് എല്ലാവക്കും സുഖമാണു് എന്നു സ്വാഭാവികമായും തെളിയുന്നു.

[പോലീസുകാരൻ വരുന്നു.]

പോലീസുകാരൻ : അരമനയുടെ ചുററുമുള്ള ചേരികളിൽ ആരും തെയ്യാറല്ല, ചാകാൻ. നാട്ടിനുള്ളിലേക്കു പോയി, അന്വേഷിച്ചിട്ടു വരണോ ?

ദിവാൻ: ഇപ്പോൾ അരിയുടെ വേവ് നോക്കിക്കഴിഞ്ഞു! കൂട്ടതൽ തിരഞ്ഞതുകൊണ്ട് ഫലമില്ല. ഇനിയെന്തു ചെയ്യണം? സന്യാസിയെക്കൊണ്ടു പണി തീർക്കാം, അല്ലേ രാജാവേ?

രാജാവ്: ആകട്ടെ! അങ്ങനെതന്നെ ആകട്ടെ! സന്യാസിയുടെ ആത്മാവെങ്കിലും തൃപ്തിയടയട്ടെ! ഏയ്, സന്യാസി! തനിയ്ക്കു ശൂലത്തിലേറണോ, തൂക്കിലേറണോ? പറയൂ. ഇതിലെങ്കിലും തന്റെ ആഗ്രഹം നിറവേറട്ടെ!

സന്യാസി: അതെ.

രാജാവ്: അതെയോ?

സന്യാസി: അല്ല.

രാജാവ്: ദിവാനേ, ഇയാളെ കൊല്ലുന്നതു നിമിത്തം നമുക്ക് ഉള്ള പുണ്യംകൂടി പോകും. അതേ, ഉവ്വ്, ഇല്ല എന്നിങ്ങനെയുള്ള വാക്കുകൾ മാത്രം അറിയുന്ന നിരുപദ്രവജീവികൾ ലോകത്തിൽ ഉണ്ടാകുമോ? അന്യക്ക് ഉപദ്രവം, തീററയ്ക്കു ശത്രു, ഭൂമിക്കു ഭാരം! ദിവാനേ, രാജ്യം ഭരിക്കുന്ന പണി എളുപ്പമല്ല. ഈ ഒററ ന്യായം നിർവ്വഹിക്കുന്നതുപോലും എത്ര കഷ്ടം എന്നു കണ്ടില്ലേ? കിരീടം ധരിച്ച ശിരസ്സിനു് നിദ്രയില്ല എന്നു പറയുന്നതു് തികച്ചും സത്യം!

ദിവാൻ: അതെ, രാജാവേ! അവിടുന്നു് ഇനി വിശ്രമിക്കു. നാളെ ഈ സന്യാസിയുടെ ആഗ്രഹപൂർത്തി വരുത്താം.

## മൂന്നാം രംഗം

[ജനങ്ങൾ കൂട്ടംകൂട്ടമായി വന്നും പോയുംകൊണ്ടിരിക്കുന്നു.]

ഒന്നാമൻ: എന്തു കുഴഞ്ഞുമറിഞ്ഞ ഭരണം, ഈ രാജ്യത്തു്!

രണ്ടാമൻ: വേശ്യയുടെ പാപം സന്യാസിക്ക് എന്നു പറയാറില്ലേ, ആ കഥപോലെ ആയി, ഇതു്!

മൂന്നാമൻ: ആകട്ടെ, ആ വേശ്യ ചെയ്ത കുററമെന്താണു്?

ഒന്നാമൻ: ആ കൂലിക്കാരനെ കണ്ണുകൊണ്ടു മയക്കി എന്നല്ലേ പറയുന്നതു്?

രണ്ടാമൻ: അതെന്തു യമന്റെ കണ്ണോ?

**മൂന്നാമൻ :** പാവം കൂലിക്കാരൻ! ദിക്ക മുട്ടി എന്തെങ്കിലും ചെയ്തു എന്നും വരാം.

**ഒന്നാമൻ :** എന്നുവെച്ചാൽ എന്താണ്? എല്ലാം ഒരു തിരിമറി തന്നെ! കള്ളൻ മോഷ്ടിക്കാൻ വന്നോ? താനേ ചത്ത താണോ? കള്ളന്റെ ഭാര്യ എന്തു ന്യായം വേണമെന്നു പറ യുന്നോ? എന്തു ന്യായമാണ് ഇവർ നല്കുന്നതു്?

**രണ്ടാമൻ :** ഈ രാജ്യത്തു് ന്യായത്തിനും അന്യായത്തിനും തമ്മിൽ വ്യത്യാസം ഉണ്ടെങ്കിൽ എന്തെങ്കിലും പറയാം.

**മൂന്നാമൻ :** വെറുതെ വഴക്കിട്ട് ഉണ്ടാക്കുന്ന ന്യായം ഒരു ന്യായ മാണ് എന്നു ധരിച്ചുവെച്ചിരിക്കുന്നോ എന്തോ!

**ഒന്നാമൻ :** ആ സന്യാസി എന്തിനു് മൃത്യുഗുഹയിൽ പ്രവേശിച്ചു?

**രണ്ടാമൻ :** ഒരു പുണ്യാത്മാവുതന്നെ! അന്യൎക്കുവേണ്ടി ദേഹം ത്യജിച്ചു.

**മൂന്നാമൻ :** തല മൊട്ടയടിച്ചിരുന്നതുകൊണ്ടു് ആൾ ഒരു സന്യാ സിയെന്നു കരുതണം. അതെ, ഉവ്വ്, ഇല്ല എന്നീ വാക്കുകളേ അയാൾക്കു് അറിയാവൂ അത്രെ!

**ഒന്നാമൻ :** കൃതകൃത്യരായവൎക്ക് എന്തിനാണ് അധികം വാക്കു കൾ?

**മൂന്നാമൻ :** എടോ, താൻ കൃതകൃത്യനെന്നു പറയുന്നല്ലോ! ജീവൻ വേണ്ടാത്തതു് ആൎക്കാണ്?

**ഒന്നാമൻ :** അതാ, കൊലമുറിയുടെ വാതിൽ തുറന്നു.

[തിരശ്ശീല ഉയരുന്നു. തൂക്കുമരത്തിന്റെ കാലുകൾ കാണാം. അടുത്തു് സന്യാസി, ദിവാൻ, രാജാവ്, പോലീസുകാരൻ, ആരാച്ചാർ, പുലയൻ മുതലായവർ.]

**ദിവാൻ :** പോലീസുകാര, പൊതുജനങ്ങളെ സ്പഷ്ടമായിട്ട് അറി യിക്കു, ഈ ധൎമ്മസിംഹാസനത്തിൽനിന്നു് ഒരന്യായവും നടന്നി ട്ടില്ല എന്നു്.

**പോലീസുകാരൻ :** കേൾക്കിൻ! എല്ലാവരും കേൾക്കിൻ! ചുമർ വീണ് കള്ളൻ ചത്തു. കള്ളനെ കൊന്നതിനു് വീട്ടുകാരനെ പിടിക്കേണ്ടതായിരുന്നു. പക്ഷെ വീട്ടുകാരൻ പറഞ്ഞു, അതു

കല്ലാശാരിയുടെ കുററമാണെന്നു്. കല്ലാശാരിയെ പിടികിട്ടി യില്ല, കുലിക്കാരനെ പിടികിട്ടി. കല്ലാശാരിയുടെ സഹായി എന്നു പറഞ്ഞാണു് കുലിക്കാരനെ പിടിച്ചതു്. 'അതു വേശ്യ യുടെ കുററം' എന്നു കുലിക്കാരൻ പറഞ്ഞു. 'പുരുഷൻെറ കൊലയ്ക്കുവേണ്ടി സ്ത്രീ ചാകുന്നതു തെററു്' എന്നു വേശ്യ വാദിച്ചു. എന്തു പറഞ്ഞിട്ടും ഈ സന്യാസി കേട്ടില്ല. മരണ ത്തിൻെറ അടുത്തേക്കു താനേ വന്നതാണു്. അന്യായം ഉണ്ടാക രുതെന്നു കരുതി രാജാവു് വേറെ ആളുകളെ നാട്ടിൽ അന്വേ ഷിച്ചു. ഈ ധർമ്മരാജ്യത്തു് ആരും ചാകാൻ തെയ്യാറുണ്ടായി രുന്നില്ല. പ്രാണനു പ്രാണൻ കൊടുക്കുകതന്നെ വേണം. സന്യാസി അതിനു തെയ്യാറായിരിക്കുകയാണു്. ഇപ്പോൾ അയാളെ ധർമ്മത്തിനുവേണ്ടി, ന്യായത്തിനുവേണ്ടി തൂക്കിലിടും.

രാജാവു്: ഇനി ഒരിക്കൽക്കൂടി ഞാൻ വിളംബരപ്പെടുത്തുന്നു. ഈ സന്യാസിക്കു പകരമായി ചാകാൻ ആരെങ്കിലും തെയ്യാറുണ്ടെ ങ്കിൽ മുന്നോട്ടു വരിൻ!

ദിവാൻ: മൂന്നു തവണ ഞാൻ ചോദിക്കുന്നു—ആരെങ്കിലും സന്യാസിക്കു പകരം ചാവാൻ തെയ്യാറുണ്ടോ? ആരെങ്കിലും സന്യാസിക്കു പകരം ചാവാൻ തെയ്യാറുണ്ടോ? ആരെങ്കിലും സന്യാസിക്കു പകരം ചാവാൻ തെയ്യാറുണ്ടോ?

[ആൾക്കൂട്ടത്തിന്നിടയിൽനിന്നു് രണ്ടു യുവാക്കന്മാർ മുന്നോട്ടു വരുന്നു.]

ഒന്നാമൻ: രാജാവേ, എന്നെ തൂക്കിലിടു.

രണ്ടാമൻ: ഇവൻ എവിടുത്തുകാരൻ? എന്നെ തൂക്കിലിടു. ഞാൻ അദ്ദേഹത്തിൻെറ വലിയ ശിഷ്യൻ...

ഒന്നാമൻ: ചാവുന്നതിൽ വലിപ്പച്ചെറുപ്പം ഉണ്ടോ? ഞാനാണു് ആദ്യം മുന്നോട്ടു വന്നതു്.

രണ്ടാമൻ: രഹസ്യം അറിഞ്ഞശേഷം വരാതെ എന്തു ചെയ്യും താൻ? രാജാവേ, എന്നെ ആദ്യം തൂക്കിലിടു. അതിനുശേഷം വേണമെങ്കിൽ അവനെ തൂക്കിലിടു.

ഒന്നാമൻ: ഹഹ! വലിയ ഒരു പണ്ഡിതൻ! ഞാനാണു് ആദ്യം വന്നതു്. അതുകൊണ്ടു് ആദ്യം എനിക്കു തൂക്കിലേറണം. അതിനുശേഷം തൻെറ ഊഴം!

രാജാവ്: ചാകുന്നതിന് 'ഞാൻ മുമ്പെ, ഞാൻ മുമ്പെ' എന്നു വഴക്കിടേണ്ട. എന്റെ പൌരുഷമുള്ള ഈ രാജ്യത്ത് മൂന്നു പേരെങ്കിലും മരണത്തെ ഭയപ്പെടാത്ത വീരന്മാരുണ്ടല്ലോ! എന്നാൽ ഈ മത്സരത്തിന്റെ രഹസ്യം അറിയാതെ ഞാൻ ഒരുത്തനേയും തൂക്കിലേററില്ല.

രണ്ടാമൻ: ഞാൻ പറയുന്നു, ആദ്യം എന്നെ തൂക്കിലേററു. എനിക്കു വാക്കു തരു.

ഒന്നാമൻ: വാക്കു തന്നാൽ, ഞാനും പറയില്ലേ രഹസ്യം?

തിരക്കികൂടിയ ജനങ്ങൾ: നല്ല ഒരു നേരംപോക്ക്! പോക്കും ഇല്ലാതായശേഷം ആളുകൾ ഇങ്ങനെ ചാകാൻ മുന്നോട്ടു വരുന്ന രംഗം എങ്ങും കാണാൻ കഴിയില്ല.

ദിവാൻ: വാക്കു തരാൻ എപ്പോഴും തൈയാർ!

[കൈ നീട്ടുന്നു. യുവാക്കൾ ഇരുവരും ഒരുമിച്ച് കൈ പിടിക്കാൻ പോകുന്നു.]

രാജാവ്: ഇങ്ങനെ വഴക്കിട്ടാൽ ഞാൻ ആരേയും തൂക്കിലിടില്ല.

ഒന്നാമനും, രണ്ടാമനും: ഛരി! ഛരി! അങ്ങനെ മാത്രം ചെയ്യരുത്! അവിടുത്തേക്കു തോന്നുംപോലെ വെച്ചോളൂ, ഊഴം. പക്ഷെ ഇരുവരേയും തൂക്കിലിടണം എന്നുമാത്രം.

ദിവാൻ: നല്ല അദ്ഭുതം! രഹസ്യം പറയാതെ തൂക്കിലിടില്ല.

ഒന്നാമൻ: അങ്ങനെതന്നെ! രാജാവ് ഔദാര്യമുള്ളവനാണ്. വാക്കു ഭഞ്ജിക്കുന്നവനല്ല. ഞാൻ രഹസ്യം പറയാം. പക്ഷെ തൂക്കിലിടണം, ഇന്നുതന്നെ.

രാജാവ്: ആകട്ടെ. എന്താണു രഹസ്യം?

രണ്ടാമൻ: ഈ സന്ന്യാസി പാദാർപ്പണം ചെയ്യുന്ന രുദ്രഭൂമിയിൽ ആദ്യം ചാകുന്നവന് ചുററുവട്ടത്തിലുള്ള രാജ്യത്തിന്റെ രാജപദവി; പിന്നീട് ചാകുന്നവനു മന്ത്രിപദവിയും—ഇങ്ങനെ ഒരു വരം രുദ്രൻ സന്ന്യാസിക്കു കൊടുത്തിട്ടുണ്ട്. ഇതുവരെ അദ്ദേഹം ഒരു രുദ്രഭൂമിയിലും പാദാർപ്പണം ചെയ്തിട്ടില്ല. ഞങ്ങളുടെ ഭാഗ്യംകൊണ്ട് ഇന്ന് അങ്ങനെ ചെയ്തു. ഞങ്ങൾ ചെറുപ്പത്തിലെ അദ്ദേഹത്തെ ശുശ്രൂഷിച്ച്, അനുഗമിച്ചുപോന്നു. അദ്ദേഹം രുദ്രഭൂമിയിലേക്കു വരാൻ ഞങ്ങൾ കാത്തിരിക്കയായി

തന്നു. ഇനിയെങ്കിലും ഞങ്ങളെ തൂക്കിലേററി പുണ്യം നേടു, രാജാവേ !

രാജാവു്: ദിവാനേ, കണ്ടോ സന്യാസിയുടെ ഗൂഢാലോചന ? പോലീസുകാര, ഈ സന്യാസിയേയും അയാളുടെ സൂത്രശാലികളായ ഈ ശിഷ്യന്മാരേയും പിടിച്ചു് പുറത്താക്കു്! ആരുടെ രാജ്യത്തിനു് ആർ ബാധ്യസ്ഥനോ ? എനിക്കു് ആദ്യമേ തോന്നി, ഇതിലെന്തോ രഹസ്യം ഉണ്ടായിരിക്കുമെന്നു്. വരു, ദിവാനേ ! ഞാനും നിങ്ങളും ആണു് ഈ രാജ്യത്തിനു് യഥാത്ഥത്തിലുള്ള ബാധ്യസ്ഥർ ! നമുക്കുതന്നെ ഈ രുദ്രഭൂമിയിൽ ജീവൻ വെടിഞ്ഞു് കുറെക്കൂടി രാജപദവിയും മന്ത്രിപദവിയും നേടാം.

[ജനങ്ങൾ ' മഹാരാജാ കീ ജയ് ! ' എന്നു് ആർത്തുവിളിക്കുന്നു.]

ദിവാൻ: ഈ രാജാവിൻെറ മന്ത്രിയായതിനു് ഈ ഉപദ്രവം വന്നുചേന്നു.

[ഇരുവരും കഴുത്തിൽ തൂക്കുകയർ ഇട്ടുകൊണ്ടു നില്ക്കുന്നു.]

ജനങ്ങൾ: ഇതിനാണു പറയേണ്ടതു്, ന്യായസാമ്രാജ്യം എന്നു്.

[' മഹാരാജാ കീ ജയ് ! ' എന്നു് ഉൽഘോഷിക്കുന്നു.]

## നാലാം രംഗം

സൂത്രധാരൻ: വീഴട്ടെ, തിരശ്ശീല ! മതിയായി, ഈ ഭ്രാന്തൻകളി!

[അകത്തു് ' മഹാരാജാ കീ ജയ് ! ' എന്നു കൂക്കുവിളി.]

നാടകകൃത്തു്: എയ്, മിത്രമേ ! നാടകം എങ്ങനെ ?

സൂത്രധാരൻ: നിങ്ങൾ ആട്ടക്കാരുടെ മുറിയിൽ ഒതുങ്ങിയിരിക്കാതെ, കാണികളുടെ മധ്യത്തിൽ കുത്തിയിരുന്നെങ്കിൽ അറിയാമായിരുന്നു.

നാടകകൃത്തു്: താൻ പറയു, എന്തായി എന്നു്.

സൂത്രധാരൻ: ട്രാജഡി ആയി.

നാടകകൃത്തു്: എങ്കിൽ, ഞാൻ ജയിച്ചു.

സൂത്രധാരൻ: കഴുതേ, താൻ തോററു.

നാടകകൃത്തു്: എന്തിനിത്ര ദേഷ്യം ?

സൂത്രധാരൻ: ട്രാജഡി ആയി എന്നതുകൊണ്ടു്.

നാടകകൃത്തു്: അതുതന്നെ ഞാൻ എഴുതിയതും !

സൂത്രധാരൻ: താൻ എഴുതിയതു് 'മരണക്കളി'. ആയിത്തീ ന്നതു് ട്രാജഡിയും.

നാടകകൃത്തു്: മരണത്തിൻെറ കളി ഉള്ളതുകൊണ്ടുതന്നെ ആണു് ട്രാജഡി ആയതു്. ഒരു ഭ്രാന്തൻകളി എന്നു കരുതിയോ, താൻ ?

സൂത്രധാരൻ: ഭ്രാന്തൻകളിയല്ല, കുരങ്ങുകളി.

നാടകകൃത്തു്: എടോ, ആദ്യം ഒരു പിണം; അവസാനം രണ്ടു് അപമൃത്യു; ഇടയ്ക്കെല്ലാം മരണത്തെപ്പററിയുള്ള സംസാരവും— ഇങ്ങനെയുള്ളതു് ഒരു ട്രാജഡിയല്ലെങ്കിൽ മററെന്താണു് ?

സൂത്രധാരൻ: അതു ശരി. പക്ഷെ ഇത്തരം നാടകം കണ്ടു് ആളുകൾ ചിരിയ്ക്കുമോ കരയുമോ ?

നാടകകൃത്തു്: താൻ പറയുന്നതു കേട്ടു് ഞാൻ എന്തു ചെയ്യണമെന്നു് ആദ്യം പറയു.

സൂത്രധാരൻ: ഞാൻ ചോദിച്ചതിനു് ആദ്യം മറുപടി പറയു.

നാടകകൃത്തു്: ചാകുന്നതിൻെറ കളി കണ്ടു് കണ്ണീരിൽനിന്നു് ചെന്നീർ ചിതറണം. പ്രേക്ഷകർ എന്തു ചെയ്യു ?

സൂത്രധാരൻ: വെറുതെ ചിരിച്ചുകൊണ്ടിരുന്നു, അദ്യം മുതൽ അവസാനംവരെ. ട്രാജഡി വേണ്ടപ്പ, അതു നമ്മുടെ നാടകവേദിക്കു് പുതിയതാണു് എന്നു ഞാൻ പറഞ്ഞു; പക്ഷെ താൻ കേട്ടതേയില്ല.

നാടകകൃത്തു്: ദേ, അതിനെപ്പററി മാത്രം ഇനി മിണ്ടരുതു് ! നമ്മുടെ പ്രാചീനസാഹിത്യത്തിൽ ഉള്ളതു് എല്ലാം വെറും ട്രാജഡിയാണു്. രാമായണം, മഹാഭാരതം, ഭാഗവതം, ഭഗവദ്ഗീത, ശാകുന്തളം, ദശാവതാരം—അങ്ങനെ ട്രാജഡിക്കുമേൽ ട്രാജഡി.

സൂത്രധാരൻ: ഹെൻറമ്മോ !

നാടകകൃത്തു്: എന്താണു്, 'ഹെൻറമ്മോ' ?... സീത ഭൂമിയുടെ വയററിലേക്കു പോയി. ലക്ഷ്മണൻ ഉപവസിച്ചു ചത്തു. ശ്രീരാമചന്ദ്രൻ അയോദ്ധ്യയിലെ എല്ലാ ജനങ്ങളുമൊന്നിച്ചു്,

ആർഭാടത്തോടെ സരയൂനദിയിൽ ജലസമാധി പൂകി— ഇതു് രാമരാജ്യത്തിലെ ട്രാജഡി· ശരീരസഹിതവും രാജ്യസഹിതവും ആയ സ്വർഗ്ഗസുഖം. ശന്തനുവിൻെറ കാലം മുതല്ലേ, സന്തതിക്കുവേണ്ടി ചത്തുവീണ പിണത്തിൽ പ്രാണൻ നിറച്ചു് പട്ടുംകെട്ടാനെന്നു പറഞ്ഞു് ഉപേക്ഷിച്ചതു്; ചുമക്കാൻ ഗതിയില്ലാതെ സ്വന്തം കാലിൽ ശ്മശാനത്തിലേക്കു പുറപ്പെട്ടപ്പോൾ വഴിയ്ക്കോരാൾ വീഥിയിലൊരാൾ എന്ന മട്ടിൽ പാണ്ഡവന്മാർ ചത്തുവീണതു്; നായയെ പിന്തുടർന്ന ധർമ്മരാജാവു്, ദുര്യോധനൻ സ്വർഗ്ഗത്തിൽ ഉണ്ടെന്നു കേട്ടു്, നരകവാസം അനുഭവിക്കാൻ ആദ്യമേ പുറപ്പെട്ടതു്—ഇതെല്ലാം ധർമ്മരാജ്യത്തിലെ ട്രാജഡി. പതിനാറായിരം ഭാര്യമാരോടൊന്നിച്ചു വാണു്, അറുപതിനായിരം കുട്ടികളെ നേടിയ ഒരു പുരുഷനെ വെച്ചുകൊണ്ടിരുന്ന ഗോകുലത്തിലെ യാദവർ അവസാനം ഉലയ്ക്കകൊണ്ടു പരസ്പരം തല്ലിച്ചത്തതു് കൃഷ്ണരാജ്യത്തിലെ ട്രാജഡി·

സൂത്രധാരൻ: സമ്മതിച്ചു; സമ്മതിച്ചു! ഇക്കാലത്തെ ദശാവതാരം മുഴുവനും കാണാനാകാതെ ഉറങ്ങിപ്പോയ ട്രാജഡിയും ഉണ്ടു്.

നാടകകൃത്തു്: ഇനിയും ഞാൻ എഴുതുന്നുണ്ടു്. വിജയനഗരസാമ്രാജ്യം ഒരു ട്രാജഡി, മുഗൾസാമ്രാജ്യം മറെറാന്നു്, പേഷ്വാ ഒരു ട്രാജഡി. പിന്നെ, കർണ്ണാടകത്തിലെ ധർമ്മസാമ്രാജ്യം എല്ലാററിലും മുന്തിയ ഒരു ട്രാജഡി.

സൂത്രധാരൻ: ധാരാളമായി, വീമ്പിളക്കൽ! എന്നാൽ മരണക്കളി കണ്ടു് ആളുകൾ ചിരിച്ചതും ഒരു ട്രാജഡി അല്ലേ?

നാടകകൃത്തു്: പിന്നല്ലാതെ? ഒരു മുഖത്തിൻെറ ചിത്രം കണ്ടിട്ടില്ലേ? ഇതാ! (ചിത്രം കാണിക്കുന്നു.) ഇങ്ങനെ നോക്കിയാൽ ചിരിക്കുംപോലെ, അങ്ങനെ നോക്കിയാൽ കരയുംപോലെ. ഇങ്ങനെയാണു്, മരണക്കളിയും!

സൂത്രധാരൻ: അതെ, അതെ! ഈ കുരുക്കിൽ ബുദ്ധി കടത്തിവിടുന്നതും ഒരു 'മരണക്കളി' തന്നെ.

[തിരശ്ശീല വീഴുന്നു.]

## കഥാപാത്രങ്ങൾ

ശേഷണ്ണ : ഒരു കോളേജ് വിദ്യാർത്ഥി

[ജനാർദ്ദന പന്ത്, ഗൌഡ, സാനി (വേശ്യ) മുതലായി
വേറെ പത്തിരുപതു് ആളുകൾ.]

(ഈ പ്രഹസനം ഏകപാത്രപ്രധാനമാണു്. ആ കഥാപാത്രം ശേഷണ്ണ. കോളേജിലെ ഫീസിനും വയററുപിഴപ്പിനും പോംവഴി കാണാതെ ഇരിക്കുംനേരം, സന്ദർഭം മൂത്തുപഴുത്തു് അയാളുടെ കൈയിൽ താനേ വന്നുചേരുന്നു. കൈയിൽ വന്നതു് വായിൽ എത്തിയില്ല എന്നു വിചാരിച്ചു് തോൽവി സമ്മതിക്കുന്നവനല്ല, ശേഷണ്ണ. അങ്ങനെ, കൈയോട്ടത്തിൻെറ ആയുധം വീശി, തൻെറ അടുത്തു് വരുന്നവരുടെ എല്ലാം തലയ്ക്കു മേടുന്നു. സാഹചര്യത്തിന്നനുസരിച്ചു്, വായ്മിടുക്കുകൊണ്ടു് രക്ഷപ്പെടുന്നു. അയാളെ ഒഴിച്ചുള്ള മററു പാത്രങ്ങൾ എല്ലാം വെറും പിൻനിഴലുകൾ.)

# കൈനോട്ടക്കാരുടെ സാമ്രാജ്യം

## ഒന്നാം രംഗം

[ഹുബ്ബള്ളി (ഹുബ്ളി) മുനിസിപ്പാലിററിക്കച്ചേരിയുടെ വളപ്പിലുള്ള പൂന്തോട്ടത്തിൽ, ശേഷണ്ണ ഊരാകെ കറങ്ങി, കങ്കാളപ്രായനായി, കീശയിൽ ശേഷിച്ച രണ്ടു ചില്ലിക്കാശു കൊടുത്തു് വറുത്ത കടല വാങ്ങി, കൊറിച്ചുകൊണ്ടു്, ബെഞ്ചിന്മേൽ ഇരിക്കുന്നു. തടിച്ച ഖാദി ധോത്തിയാണു് 'നീട്ടിവലിച്ചു്' ഉടുത്തിരിക്കുന്നതു്. ഖാദികൊണ്ടു തന്നെയുള്ള അയഞ്ഞു് ഉലഞ്ഞ കുപ്പായം. തൊപ്പി ധരിക്കുന്ന സമ്പ്രദായത്തെത്തന്നെ ചെറുക്കുംപോലെ, ഗോസായികളെപ്പോലെ, തലയാകെ നീട്ടിവളത്തിയ മുടി. നല്ല ബലമുള്ള, ഉരുണ്ട പിടിയുള്ള ഒരു വടി അടുത്തു വെച്ചിട്ടുണ്ടു്. അഴുക്കു പുരണ്ട ആ ഖാദിക്കുപ്പായവും ഖാദി ധോത്തിയും കാരണം പാതിയിലേറെ മങ്ങിയ അയാളുടെ അന്തസ്സു്, നീണ്ടുകുത്ത ആ മുടി വർദ്ധിപ്പിക്കുംപോലെ. ചെരുപ്പിന്മേലുള്ള അനേകം ദ്വാരങ്ങൾവഴി, ശേഷിച്ച അന്തസ്സും ചോർന്നുപോകാതിരിക്കാനെന്നവണ്ണം, ചെരുപ്പിന്മേൽ കാലുകൊണ്ടു് ബലമായി ചവിട്ടിക്കൊണ്ടിരിക്കുന്നു. രുചിയോടെ കൊറിച്ചുകൊറിച്ചു്, കൈയിലെ കടല കുറഞ്ഞുകുറഞ്ഞു് വരുന്നു.]

ശേഷണ്ണ : ഏറുപമ്പരംപോലെ എവിടംവരെ കറങ്ങി! ആക്കം കുറയുംവരെ കറങ്ങി! ഒരു ഏറുപമ്പരംപോലെ, എന്റെ സ്ഥിതിയും! കീശയിൽ ശേഷിച്ച രണ്ടു ചില്ലിക്കാശിനു് വാങ്ങിയ കടലയുടെ രണ്ടു മണി മാത്രമുണ്ടു്, ഇനി ബാക്കി! ഇതു കീശയിൽത്തന്നെ കിടക്കട്ടെ... ഇനി എന്താണു വേണ്ടതു്? കൈയിൽ ഒരു കടലാസ്സുതുണ്ടു് ഉണ്ടു്. എണ്ണ പുരണ്ട കടലാസ്സു കൊണ്ടു് എന്തു പ്രയോജനം? ഇതിന്മേൽ പുരണ്ട മസാല നക്കിക്കൊണ്ടു് കുത്തിയിരിക്കാം. അത്രതന്നെ! നല്ല കടലാസ്സായിരുന്നെങ്കിൽ തോണിയുണ്ടാക്കി ഏതെങ്കിലും കുട്ടിയ്ക്കു കളിയ്ക്കാൻ കൊടുക്കാമായിരുന്നു. (അങ്ങിങ്ങു് നോട്ടം പായിച്ചുകൊണ്ടു്) ഈ ഹുബ്ബള്ളി മുനിസിപ്പാലിററിയുടെ പൂന്തോട്ടം

എന്തു് അഴകുള്ളതാണു്! ഈ മുറ്റത്തിനേരത്തു് കുറെക്കൂടി അഴകുണ്ടു്, ഇതിനു്! അങ്ങിങ്ങു് എത്ര ആൾക്കാർ! എത്ര കുട്ടികൾ കളിക്കുന്നു!... എന്നാൽ സിമൻറിട്ട നിലത്തു് പിച്ചക്കാക്കു് എന്തുണ്ടു്, കാര്യം? ഈ മൂലയിൽ ഒരിടത്തു് ഞാൻ ഇരുന്നതു നന്നായി. മൂലയിൽ കിടക്കുന്നവക്കു് മൂലയല്ലാതെ വേറെ എന്തു ഗതി? (ചുരുട്ടിയ കടലാസ്സിന്മേൽ വിരൽകൊണ്ടു്, വരച്ചു കൊണ്ടു്) അല്ല, ഇതെന്തു്? കടല പൊതിഞ്ഞിരുന്ന ഈ കടലാസ്സു് ഫോർത്തു റീഡറിൻെറ ആണല്ലോ! ഞങ്ങളുടെ റൊട്ടി മാസ്റ്റർ ഇതല്ലേ പഠിപ്പിച്ചിരുന്നതു്? അദ്ദേഹം പഠിപ്പിച്ച ആ പാഠത്തിലെ പേജുതന്നെ —*ദി പാപ്പർ ഹു ബിക്കേം എ പ്രിൻസ്... കുട്ടിക്കാലത്തു് അത്തരം കഥകൾ ഒരു രസമാണു്... ഒരു പിച്ചക്കാരനു് മൂന്നു മക്കൾ ഉണ്ടായിരുന്നത്രെ. അയാൾ തൻെറ സ്വത്തു ഭാഗിച്ചപ്പോൾ, ഏററവും ഇളയവനു് ഒരു ചത്ത എലി പങ്കായി കിട്ടിയത്രെ. അതിൽനിന്നു് അയാൾ ഒരു രാജകുമാരൻ ആയിത്തീന്നുവത്രെ. ഞാനും എൻെറ അച്ഛൻെറ മൂന്നാമത്തെ മകനാണു്... എന്നിട്ടോ. എനിക്കു പങ്കായി കിട്ടിയതു് ഈ കീറിയ കടലാസ്സാണു്. എൻെറ ജാതകത്തിൽ എനിക്കു ധാരാളം പണം കിട്ടാനുള്ള യോഗം ഉണ്ടെന്നു് അച്ഛൻ പറയാറുണ്ടു്. ജാതകം എന്നുവെച്ചാൽ ജന്മത്തിൻെറ കണ്ണാടി ആണത്രെ—അച്ഛൻ പറയും... അതു തികച്ചും നേരു്. കണ്ണാടിയിലുള്ള കാശു് കൈയിൽ എങ്ങനെ കിട്ടും?... ജ്യോത്സ്യന്മാരും കുട്ടികളും പറയുന്ന വാക്കുകൾ അങ്ങനെയാണു്—തുലാസ്സിലിട്ട തൂക്കംപോലെ... മനുഷ്യരുടെ ജാതകത്തിൽ പണം ഇടാതിരുന്നാൽ ജോത്സ്യന്മാരുടെ ഉള്ളംകൈ എങ്ങനെ നിറയും?

[അപ്പോഴേക്കും ഒരു കുറത്തി പിച്ചയ്ക്കു വരുന്നു. പിച്ചയ്ക്കു വന്നതാണെങ്കിലും വേഷം സാധാരണം—പിച്ചക്കാരികളുടേതിനേക്കാൾ നല്ലതു്.]

**കുറത്തി:** അയ്യോ, സ്വാമി! †ഉളുവി ഉത്സവത്തിനു പോണം എന്നുണ്ടു്.

**ശേഷണ്ണ:** ഉളുവി ഉത്സവത്തിനോ? എന്നാൽ നേരെ മുന്നോട്ടു പൊയ്ക്കോ! എന്നാൽ എനിക്കും നിനക്കും നാലു ദിവസം രക്ഷയായി.

---

* രാജകുമാരൻ ആയിത്തീർന്ന നിർദ്ധനൻ.

† ഉളുവി—വടക്കൻ കർണ്ണാടകത്തിലെ ഒരു പുണ്യക്ഷേത്രം—വിവർത്തകൻ.

കുറത്തി: അങ്ങനെ പറയരുത്, സ്വാമി! സ്വാമിക്ക് വെങ്കട രമണ ഗുണം വരുത്തും. ഒന്നുരണ്ടു കാശു തരുന്ന്!

ശേഷണ്ണ: കാശോ? ഇനി ഒരു നിമിഷംകൂടി ഇവിടെ നിന്നാൽ മതി കാശു തരുന്നുണ്ട്—നിന്റെ ചെകിടത്ത്! അപ്പോൾ ഉളുവിവരെ ഉരുണ്ടുരുണ്ട് അങ്ങനെ പോകാം... പിന്നോക്കം പോ! ഉം. കൈ പിൻവലിക്ക്. കൈ പിൻവലിക്കുന്നോ, ഒരു കൈ നോക്കണോ?

കുറത്തി: അപ്പോൾ... സ്വാമിക്ക് കൈ നോക്കാൻ അറിയുമോ? സ്വാമിയാരേ, തല കുനിക്കാം, കാല്ക്കൽ വീഴാം. എന്റെ കൈ നോക്കുന്ന്. ഞാൻ ഒരു കുറത്തിയാണ്.

ശേഷണ്ണ: എടെടാ, ഇവള് ഏതു തെലുങ്കുനാട്ടിൽനിന്നു വന്നവളാ? അതുകൊണ്ട്, നമ്മുടെ തനി ധാർവാർക്കന്നഡം എങ്ങനെ മനസ്സിലാകാനാണ്?

കുറത്തി: ഞങ്ങൾ എങ്ങനെയാണ് തെലുങ്കുകാർ ആകുന്നത്, സ്വാമി? ഞങ്ങൾ കർണൂലിൽ ഉള്ളവരാണ്. അവിടെ കന്നഡകുടുംബങ്ങൾ ഉണ്ട്.

ശേഷണ്ണ: കന്നഡക്കുറത്തി ആണെങ്കിൽ ഞാൻ പറഞ്ഞതിന്റെ മർമ്മം നിനക്ക് മനസ്സിലായില്ലല്ലോ. അതിനാണ് ഈ കർണ്ണാടക ഏകീകരണം വേണമെന്നു പറയുന്നത്. നീ ഈ ധാർവാറിന്റെ അതിർത്തിക്കുള്ളിൽ എത്തിയശേഷം ആരും ഒരു കൈ നോക്കിയിട്ടില്ല എന്നു തോന്നുന്നു.

കുറത്തി: സ്വാമിതന്നെ നോക്കുന്ന്... കൈ നോക്കി ഭാഗ്യം പറഞ്ഞാൽ സ്വാമി എനിക്ക് കാശു തരേണ്ടിവരും, ഞാൻ ഒന്നു രണ്ടു നമസ്കാരമേ തരികയുള്ളൂ. (കൈ നീട്ടിക്കാട്ടിക്കൊണ്ട്) സ്വാമിയാരേ, എന്റെ കൈയിൽ ഉളുവി ഉത്സവം ഉണ്ടോ ഇല്ലയോ?

ശേഷണ്ണ: നിന്റെ കൈയിൽ കാശുണ്ടെങ്കിൽ ബസ്സുകാരുടെ കൈയിലാണ്, നിന്റെ ഉളുവി ഉത്സവം!... ഉം... ഉം... പോ. പോ.

കുറത്തി: വരനോക്കി പറ, സ്വാമിയാരേ!

ശേഷണ്ണ: (അവളുടെ നീട്ടിയ കൈ തട്ടിമാററിക്കൊണ്ട്) ആ വരകളുടെ രഹസ്യം എനിക്ക് അറിയാമായിരുന്നെങ്കിൽ ഞാൻ

ഇവിടെ ഇങ്ങനെ ഇരിക്കുമായിരുന്നോ ?... ആരുടെയെങ്കിലും വീട്ടിൽ പോയി പാത്രം തേയ്ക്കു്! എന്നാൽ ഒന്നു രണ്ടു വറകൾ കൂടി ഉണ്ടാകും. ഉളുവിസ്സു പോകാനുള്ള കാശും കിട്ടും. ഉം. ഉം. പോ. പോ.

[കുറത്തി പാതി ദേഷ്യത്തോടെ പിറുപിറുത്തുകൊണ്ടു് പോകുന്നു.]

എന്തോ ഒന്നു പറയാറുണ്ടല്ലോ—ഒരു വേശ്യയ്ക്കു് മററാരു വേശ്യയെ കണ്ടാൽ വയറു നിറച്ചു് ആഹാരം കഴിച്ചത്ര സന്തോഷം തോന്നും എന്നോ മറേറാ... എൻെറ കൈയിൽ ഒന്നും ഇല്ലാത്തതിനെപ്പററി ഇമ്മാതിരി പിച്ചക്കാരെ കണ്ടു് സമാധാനിച്ചാൽ മതി... എന്നാലോ, ഒരു പിച്ചക്കാരനെ കണ്ടാൽ മററാരു പിച്ചക്കാരൻെറ ദേഹമാകെ വിറകൊള്ളും. എനിക്കും അങ്ങനെതന്നെ ആയി...

[അപ്പോഴേക്കു്, നാട്ടിൻപുറത്തുകാരനായ ഒരു ഗൌഡ കൈയിൽ നാലഞ്ചു വാഴപ്പഴവും പിടിച്ചു്, ഭയഭക്തിയോടെ പ്രവേശിക്കുന്നു.]

ഗൌഡ : ഏമാന്നേ, നമസ്കാരം! ഈ പഴം എടുത്തോളു. അഞ്ചു് അണ ദക്ഷിണയും തരാം. (ഉള്ളംകൈ തിരുമ്മി, അത്ഥംവെച്ച പുഞ്ചിരിയോടെ) സ്വാമിയാരേ, എൻെറ കൈയും നോക്കണം. ഞാൻ വല്ലാത്ത കുഴപ്പത്തിലാണു്.

ശേഷണ്ണ : എന്തോന്നു് കുഴപ്പം? തന്നോടും ഒരു കൈ നോക്കണം എന്നോ ? അതിനു തക്കവണ്ണം താൻ എന്താണു ചെയ്തതു്? ഈ പഴം എന്തിനു് ? ഈ പണം എന്തിനു് ?

ഗൌഡ : വലിയ കുഴപ്പത്തിൽ അകപ്പെട്ടിരിക്കയാണു് ഞാൻ, എൻെറ സ്വാമി!... ഇപ്പോഴല്ലേ, ആ പെണ്ണിൻെറ കൈ നോക്കിയതു്? ഒരാളോടു് ഒന്നു്, മററാരാളോടു് വേറൊന്നു്—അങ്ങനെ പററില്ല, ആചാര്യസ്വാമിയാരേ!... വേണമെങ്കിൽ ഇനിയും തരാം, ദക്ഷിണ! (ഉറുമാലിൻെറ കെട്ടിൽനിന്നു് അഞ്ചു് അണയും കൂടി എടുത്തു് താഴെ വെയ്ക്കുന്നു.) ധാർവാർ ച്ചന്തയിൽ രണ്ടു കാളകളെ വില്ക്കാൻ പോകയായിരുന്നു... ഇന്നലെ രാത്രി ഹുബ്ബള്ളിക്കു പുറത്തു് തിരുകരാമയക്കേരിക്കു് അടുത്തു തങ്ങി...

ശേഷണ്ണ : എന്തു്? *തിരുകരാമനക്കേരിയോ? ഹുബ്ബള്ളി തെണ്ടികളുടെ ജങ്ക്ഷൻ ആണെന്നു തോന്നുന്നല്ലോ. ഇവിടെ തെരുവിനും തെണ്ടികളുടെ പേരുണ്ടല്ലോ! അല്ല, ഗൌഡരേ! ആ തെണ്ടിത്തെരുവു് ഉള്ളപ്പോൾ എന്റെ അടുത്തേക്കു് എന്തിനാണു വന്നതു്? പഞ്ചായത്തിനു വന്നതാണോ? ഉം. പോ. പോ.

ഗൌഡ : പഞ്ചായത്തു് എങ്ങനെ? ഇതുവരെയും കിട്ടിയില്ലല്ലോ.

ശേഷണ്ണ : മൂന്നു ദിവസം കഴിയട്ടെ. കിട്ടും.

ഗൌഡ : മൂന്നു ദിവസം കഴിഞ്ഞാൽ കിട്ടുമെന്നോ? പറഞ്ഞ പോലെ കാളകളെ കിട്ടിയാൽ അഞ്ചു രൂപ കാല്ക്കൽ വെച്ചിട്ടു പോകാം. സ്വാമികളു് നല്ല ബുദ്ധിമാൻ ആണെന്നു തോന്നുന്നല്ലോ. കൈ നോക്കാതെത്തന്നെ ഇത്രയും പറയാൻ കഴിഞ്ഞല്ലോ... കൈനോട്ടം എന്ന ശാസ്ത്രം വളരെ വലിയതാണു്, സ്വാമിയാരേ... അപ്പോൾ, കാളകളെ കിട്ടുമെന്നു് നേരല്ലേ? ഇപ്പോൾ എവിടെയാണു്, ഏതു കള്ളനാണു കൊണ്ടുപോയതു് —ഒന്നു രണ്ടു വര നോക്കി പറയുന്നു്. പറയുന്നതു സത്യമായാൽ അഞ്ചു രൂപ കട്ടായം! നമ്മുടെ അദരഗ്ഗുംജപ്പന്റെ ഉത്സവത്തിനു്, ആ കാളകളേയും പൂട്ടിയ വണ്ടിയിൽ ഇരുത്തി, സ്വാമികളെ എഴുന്നെള്ളിച്ചു കൊണ്ടുപോകാം... ഉത്സവത്തിനു പോയാൽ എത്ര വേണമെങ്കിലും സമ്പാദിക്കുകയും ചെയ്യാം. വേണമെങ്കിൽ ഇപ്പോൾത്തന്നെ അഞ്ചു രൂപ കൊണ്ടുവന്നു തരാം... (പോകുന്നു.)

ശേഷണ്ണ : (മുന്നിലുള്ള പഴവും പണവും നോക്കിയിട്ടു്) കടല പൊതിഞ്ഞ കടലാസ്സു ഉണ്ടായിരുന്നുള്ളു, നക്കാൻ! ഇപ്പോഴിതാ, അഞ്ചു വാഴപ്പഴവും പത്തു് അണയും കൈയിൽ താനേ വന്നു വീണിരിക്കുന്നു!... ഇനി കൈനോട്ടം അഭിനയിക്കാതെ പററില്ലെന്നു തോന്നുന്നു... ആകട്ടെ, നോക്കാമല്ലോ, തോണി എങ്ങോട്ടു് ഒഴുകുന്നുവെന്നു്...

[ഗൌഡ തിരിച്ചുവരുന്നു.]

എന്താ ഗൌഡരേ, അഞ്ചു രൂപ കട്ടായമല്ലേ?

ഗൌഡ : നാട്ടിൻപുറത്തുകാർ കഴുത്തു് അറുത്താലും നുണ പറ

---

* തെണ്ടിരാമന്റെ തെരുവു് എന്നു് വാച്യാർത്ഥം—വിവർത്തകൻ.

യില്ല, സ്വാമി!... നാലഞ്ചു കാര്യം ചോദിക്കാനുണ്ട്, സ്വാമി! (അഞ്ചു രൂപയുടെ നോട്ട് നിവർത്തി താഴെ വെയ്ക്കുന്നു.)

ശേഷണ്ണ: (അനുഭവസ്ഥനായ ഒരു കൈനോട്ടക്കാരനെപ്പോലെ നടിച്ച്) ഗൌഡപ്പ, കൈ നീട്ടിക്കാണിക്ക്. നോക്കട്ടെ. ഇരിക്ക്. ബഞ്ചിന്മേൽ ഇരുന്നാലും വിരോധമില്ല. (അയാളുടെ കൈ പിടിച്ച്, കണ്ണടച്ച് ഇരുന്നിട്ട്) ഓം. ഹ്റീം. ഹ്റാം. ഹ്റൂം. മഹാകാളീ! മഹാമായേ! ഭഗവതി! ചാമുണ്ഡി! രുണ്ഡമാലാധാരീ! പുണ്ഡചണ്ഡാടികേ! ഓം. ഹ്റീം. ഹ്റാം. ഹ്റൂം... കശ്ചിൽ കാന്താവിരഹ ഗുരുണാ... പ്രചണ്ഡസൂര്യസ്പ്രഹണീയ ചന്ദ്രമാ... ഉൽക്കണ്ഠാകുലകണ്ഠകോലാഹല... (കണ്ണ് മെല്ലെ മെല്ലെ തുറന്നിട്ട്) പിന്നെ... എന്താണ്, ഗൌഡ... നിന്റെ കാളയുടെ കൊമ്പ് നീണ്ടുകൂർത്തല്ലേ?... ഇരുമ്പുവളയം ഇട്ടുവിച്ചിട്ടില്ലേ?...

ഗൌഡ: അതെയതെ! സ്വാമിയാരു് കിറുകൃത്യമായി പറഞ്ഞല്ലോ.

ശേഷണ്ണ: വിഭൂതിപോലെ വെള്ളനിറം.

ഗൌഡ: ശരിയാണു, സ്വാമി! ഒന്നു് വെള്ളയും കറപ്പും... മറേറതു തനിവെള്ള... ഒന്നിന്റെ വയററത്തു്...

ശേഷണ്ണ: എടോ ഗൌഡ, പ്രശ്നം പറയുന്നവൻ ഞാനോ, താനോ? മിണ്ടാതിരിക്കുമോ, ഇല്ലയോ? (കൈ കുറെക്കൂടി ശ്രദ്ധിച്ചുനോക്കുന്നു.)

ഗൌഡ: ആകട്ടെ. സ്വാമിയാർതന്നെ പറയു.

ശേഷണ്ണ: വയററത്തു് ചുട്ടുവെച്ച വട്ട... കല... ഉണ്ടു്.

ഗൌഡ: വട്ടവല്ല, സ്വാമി... കല ആണു്.

ശേഷണ്ണ: ഞാൻ പറഞ്ഞില്ലേ, കലയാണെന്നു്?...

[അപ്പോഴേക്കു് വേറെ ഒന്നുരണ്ടു പേർ വന്നു്, ചുററിലും നില്ക്കുന്നു. അവരെ കണ്ടു്, കുറെക്കൂടി ഗാംഭീര്യത്തോടെ ശേഷണ്ണ ഇരിക്കുന്നു.]

ഗൌഡ, എല്ലാം ധിടിധിടീന്നു് പറഞ്ഞേക്കാം... ആളുകൾ വരാൻ തുടങ്ങി... എല്ലാം മിണ്ടാതിരുന്നു കേട്ടോളു...

ഗൌഡ: ഉം. സ്വാമി!

ശേഷണ്ണ: തൻെറ ദിക്ക് ഏതെന്നു നോക്കട്ടെ. ഹുബ്ബള്ളിയിലെ തെക്കെ കോണിലാണ്... തൻെറ കാളകൾ മിനിയാന്നു അവിടെനിന്നു പടിഞ്ഞാറെ കോണിലേക്കു പോയി. ഇപ്പോൾ ഇവിടുന്ന് രണ്ടു മൈൽ ചുററുവട്ടത്തിലാണുള്ളത്... തൻെറ മർമ്മം അറിയുന്ന ഒരു വൈരി ചെയ്ത വേലയാണിതു്... എൻെറ വാക്കു വിശ്വസിച്ചോളൂ... ഇന്നേക്കു മൂന്നു ദിനങ്ങൾക്കുള്ളിൽ, കാളകൾ താൻ ഇരിക്കുന്നേടത്തേക്കു തന്നെത്താനെ വന്നുചേരും ... തൻെറ വൈരിക്ക് കുഴപ്പം നേരിടുകയും ചെയ്യും...

ഗൌഡ: ശരിയോ, സ്വാമി! അവൻ എന്നെ മുടിപ്പിച്ചവനാണ്. സ്വാമി എത്ര പുണ്യം ചെയ്തവൻ! പൊന്നുപോലെയുള്ള വാക്കു പറഞ്ഞല്ലോ. കാളകൾ രണ്ടു മൈലിനുള്ളിൽ ആണോ? എന്നാൽ ഞാൻ പോയി, തേടി കൊണ്ടുവന്നോളാം. സ്വാമി പറഞ്ഞതു സത്യമായിത്തീരട്ടെ... സ്വാമിയാരേ, ഇനി ഒരു സംഗതികൂടി ചോദിക്കാനുണ്ട്... (ചുററുമുള്ള ആളുകളെ നോക്കി, സങ്കോചത്തോടെ)... ചോദിക്കാൻ പറഞ്ഞാൽ ചോദിക്കാം...

ശേഷണ്ണ: മനസ്സിലായി ചോദിക്കാനുള്ളതു്. തൻെറ കൈയിൽ എല്ലാം കാണാനുണ്ട്... താൻ ചോദിക്കാൻ പോകുന്നതു് വീട്ടുകാര്യം, അല്ലേ?

ഗൌഡ: സത്യം, സ്വാമി! വളരെ രഹസ്യമായതുപോലും മനസ്സിലാക്കിയല്ലോ, സ്വാമി! എത്ര ഇളംപ്രായം! എന്നാലും എന്തൊരു അറിവ്! എന്തൊരു അനുഭവം! (കുറെക്കൂടി അരികിലേക്കു നീങ്ങിയിട്ട്, സ്വകാര്യം പറയുന്ന മട്ടിൽ) ആ പെണ്ണുംപിള്ളയില്ലേ... ?

ശേഷണ്ണ: ഞാൻ പറഞ്ഞില്ലേ, പെണ്ണിൻെറ കാര്യാന്നു്! അത്തരം സംഗതിക്ക് നല്ല നേരം നോക്കണം, ഗൌഡരേ! ഈ മുവ്വന്തി കൊള്ളില്ല, മനസ്സിലായോ? ആദ്യം കാളക്കാര്യം ഒത്തുവരട്ടെ. എന്നിട്ടാവാം, ഇതു്... കാണാൻ മേലേ, ഇനിയും എത്ര ആൾക്കാരുണ്ടെന്ന്?

[അപ്പോഴേക്ക് വേറെയും ആളുകൾ കൂട്ടംകൂട്ടമായി വന്നെത്തുന്നു.]

ഗൌഡ: അങ്ങനെയാകട്ടെ, സ്വാമി! രാവിലത്തെ നേരം കൊള്ളും, ഇല്ലേ? കാളകളെ കിട്ടിയാൽ നാട്ടിൽ കൊണ്ടു

പോയി വിട്ടിട്ട വരാം, വീണ്ടും ! സ്വാമി പറയുന്നതു് ദൈവം പറയുംപോലെ സത്യമായിരിക്കും ! (കാൽതൊട്ട് ഭയഭക്തിയോടെ നമസ്കരിക്കുന്നു. പിന്തിരിഞ്ഞു പോകുന്നു.)

[ശേഷണ്ണ പണം കീശയിൽ ഇടുന്നു. പഴം ഒരുവശത്തു ചേർത്തു വെയ്ക്കുന്നു. ഇതിനിടയ്ക്കു് ജനങ്ങൾ താൻ മുമ്പേ താൻ മുമ്പേ എന്ന മട്ടിൽ തിക്കിത്തിരക്കുന്നു.]

ശേഷണ്ണ : (ദേഷ്യപ്പെട്ടു്) അല്ല, ഇതു് ഒരു ചന്തയെന്നാണോ കരുതിവെച്ചിരിക്കുന്നതു്? ഇങ്ങോട്ടു നോക്കിൻ ! (കൈവിരലുകൾ അഞ്ചും നിവർത്തി ആംഗ്യം കാട്ടിക്കൊണ്ടു്) മനസ്സിലായില്ലേ ?... പഞ്ച... പഞ്ച... അഞ്ചു്... അഞ്ചു്... മനസ്സിലായോ ?...

[തിരക്കിന്നിടയ്ക്കുനിന്നു തടിയനായ ഒരുത്തൻ മുന്നോട്ടുവന്നു, ശേഷണ്ണയുടെ മുമ്പിൽ പണം വെയ്ക്കുന്നു.]

തടിയൻ : ശാസ്ത്രികളേ, അഞ്ചു രൂപയല്ലേ ? അതോ അഞ്ചു് അണയോ ?

വേറൊരുത്തൻ : ഇതാ, അഞ്ചു രൂപ !

ഇനിയൊരുത്തൻ : എന്റേയും ഇതാ അഞ്ചു രൂപ !

തടിയൻ : ഏയ്! ഏയ്! ആദ്യം വന്നവൻ ആരാണു്? എനിക്കും അഞ്ചു രൂപ കൊടുക്കാൻ ആവില്ലേ, ശാസ്ത്രികൾക്കു് ? പിന്നോക്കം നീങ്ങിൻ ! ആദ്യം ഞാൻ... പിന്നേയ്... ശാസ്ത്രികളെ, ഞാൻ ഇത്തവണ ലോക്കൽ ബോർഡിന്റെ കൺട്രാക്ററ് പിടിച്ചിട്ടുണ്ടു്...

ഇനിയൊരുത്തൻ : ഞാൻ ഇത്തവണ പരുത്തിക്കൃഷി തുടങ്ങിയിട്ടുണ്ടു്... മഴ... വിള...

മററൊരുത്തൻ : എന്റെ ഗോവാ ലോട്ടറി... എന്താകും... പറയൂ ആചാര്യരേ...

വേറൊരുത്തൻ : എന്റെ റേസ് ടിക്കററു്... എന്റെ മകന്റെ പരീക്ഷയും...

മററൊരുത്തൻ : ഇത്തവണ പുകയിലയുടെ മാർക്കററുറേററു്...

[അങ്ങനെ ബഹളമായിത്തീരുന്നു. ഒരു പാഴ്സി തന്റെ കള്ളകൺട്രാക്ററിനെപ്പററിയെങ്കിൽ, ഒരു മുസ്ലീം തന്റെ

വെററിലക്കച്ചവടത്തെപ്പററി ചോദിക്കുന്നു. ഒരു പോലീസ് കോൺസ്റ്റബിൾ താൻ എപ്പോൾ ജമാദാർ ആകും എന്നതിനെപ്പററി, കൈയിൽ പണവും പിടിച്ച്, ചോദ്യം ചോദിച്ച്, തിക്കിത്തിരക്കുന്നു. തടിയൻ എഴുന്നേററുനിന്ന് എല്ലാവരേയും പിന്നോക്കം തള്ളുന്നു. പോലീസ് മുന്നോട്ട വന്ന് എല്ലാവരേയും നിയന്ത്രിക്കുന്നു.]

ശേഷണ്ണ: ഇങ്ങോട്ട നോക്കിൻ! ശ്രദ്ധിച്ചു കേൾക്കിൻ! ഈ സാമുദ്രികശാസ്ത്രം, സാമുദ്രികശാസ്ത്രം എന്നു പറയുന്നതു് എല്ലാ ശാസ്ത്രങ്ങളിലുംവെച്ച് വളരെ ശ്രേഷ്ഠമാണ്. അതുകൊണ്ട് ഇങ്ങനെ തിക്കിത്തിരക്കിയാൽ എല്ലാവക്കും കുഴപ്പമാണ്. എന്റെ പ്രിയപ്പെട്ട ഒരു ശിഷ്യൻ ക്ഷണിച്ചു. അതുകൊണ്ടാണ്, ഈ ദിക്കിലേക്കു വന്നതു്... മുഹൂർത്തനേരം... എല്ലാവരും ശാന്തരായി ഇരിക്കണം. ഇതു സിനിമടിക്കററ് വില്ക്കുന്ന ഇടമാണെന്നു കരുതിയോ? റെയിൽവേ സ്റ്റേഷനിൽ കണ്ടിട്ടില്ലേ, ടിക്കററു വാങ്ങാൻ എങ്ങനെ വരിവരിയായി നില്ക്കണം എന്നതിന്റെ ചിത്രം? അതുപോലെതന്നെ നില്ക്കണം, ഇവിടെയും!

തടിയൻ: അതെയതെ, ശാസ്ത്രികൾ പറയുന്നതു വളരെ ശരിയാണ്. വരിവരിയായി നില്ക്കിൻ, എല്ലാവരും!

പോലീസ്: ഉം. ഉം. മാറിനില്ക്കിൻ, വരിവരിയായി നില്ക്കിൻ!

[ചുററും കൂടിയ ആളുകൾ വരിവരിയായി നില്ക്കുന്നു. തടിയൻ എല്ലാവരുടേയും മുന്നിൽ നിന്നുകൊണ്ട്, ആരും മുന്നോട്ട തള്ളിക്കയറി വരാതിരിക്കത്തക്കവണ്ണം, എല്ലാവരേയും തടഞ്ഞുനിറുത്തുന്നു. പോലീസുകാരൻ ജനക്കൂട്ടത്തെ നിയന്ത്രിക്കുന്നു.]

ശേഷണ്ണ: ഏയ്, ശിപ്പായി, തന്റെ പേരെന്താണ്?... ആങ്, എന്താ പറഞ്ഞതു്, ബഞ്ചാമിൻ എലിസിൻ എന്നോ? എന്തായാലും വിരോധമില്ല. ഓരോരുത്തരായിട്ട് ഈ ആൾക്കാരെ വിളിക്കു. ആരാരാണോ ദക്ഷിണ തരുന്നതു്, അവരുടെ പേർ നമ്പറിട്ട് എഴുതു. (ജനങ്ങളുടെ നേരെ തിരിഞ്ഞിട്ട്) ഇങ്ങോട്ട നോക്കിൻ. ഇപ്പോൾ നേരം ഇരുട്ടിത്തുടങ്ങി. എല്ലാവരും കഴിവനുസരിച്ച് അയ്യഞ്ചു രൂപ ദക്ഷിണവെച്ച് പേർ എഴുതിച്ച്, നാളെ രണ്ടു മണിക്ക്, നമ്പർപ്രകാരം ഇതേ സ്ഥലത്തു വരണം. മനസ്സിലായോ? ആരെങ്കിലും തനിപാവമായിട്ട് ഉണ്ടെങ്കിൽ അയ്യഞ്ച് അണ ആയാലും മതി. അററ കൈയിന്ന് വെറുതെ

നമസ്കരിച്ചാലും കഴിച്ചുകൂട്ടാം. എനിക്കു കാശിന്റെ കൊതി ഇല്ലേയില്ല. മനസ്സിലായോ? സർവ്വശ്രേഷ്ഠമായ ഈ ശാസ്ത്രം വഴി ജനങ്ങളെ സേവിക്കാൻ കഴിഞ്ഞാൽ തികച്ചും സന്തോഷമായി! നാളെ വരുംനേരം കഴിവനുസരിച്ച്, വാഴപ്പഴവും നാളികേരവും കൊണ്ടുവരണം.

[കൈനോട്ടക്കാരൻ ശാസ്ത്രികൾ എത്ര നല്ലവൻ, എത്ര നിഷ്ഠക്കാരൻ, എത്ര നിസ്സ്വാർത്ഥൻ, എത്ര ഗുണശാലി, എത്ര സത്വഗുണമുള്ളവൻ എന്നിങ്ങനെ പുകഴ്ത്തിക്കൊണ്ടു എല്ലാവരും പോകുന്നു.]

പോലീസുകാരൻ : സ്വാമിയാരേ, എന്റെ ആ കാര്യം... (കീശയിൽ കൈയിടുന്നു.)

ശേഷണ്ണ : താൻ ഒററക്കാശു തരേണ്ട. തന്റെ ഉദ്യോഗക്കയററം സംബന്ധിച്ച് എല്ലാം വിസ്തരിച്ചു നാളെ ഉച്ചയ്ക്കു പറയാം. ഇപ്പോൾ ഇരുട്ടായിത്തുടങ്ങി. പോയിവരു.

[കിട്ടിയ കാശു കീശയിൽ നിറയ്ക്കുംനേരം കർട്ടൻ വീഴുന്നു.]

രണ്ടാം രംഗം

[ഹുബ്ബള്ളിയിലെ രാജവീഥിയിൽ ശേഷണ്ണ നല്ല ഉടുപ്പിട്ട്, നല്ല ഒരു ഷാൾ പുതച്ച്, ഒരു പുസ്തകക്കെട്ടും പിടിച്ച്, ഉല്ലാസത്തോടെ, അന്തസ്സോടെ പ്രവേശിക്കുന്നു.]

ശേഷണ്ണ : കൈനോട്ടം എന്നു പറഞ്ഞാൽ ചില്ലറ കാര്യമല്ല എനിക്കു നല്ല വിശ്വാസമായി, ഇപ്പോൾ... അല്ല, അഞ്ചു ദിവസംകൊണ്ട് അമ്പതു രൂപയുടെ ഐശ്വര്യം താനേ വന്നു ചേർന്നു. നിത്യച്ചെലവിന് അലട്ടമില്ല. അദരഗുംചിയിലെ ആ ഗൌഡൻ ഉണ്ടല്ലോ, അഞ്ചിന്റെ പെരുക്കം നല്ലവണ്ണം പഠിപ്പിച്ചുതന്നു. അദരഗുംചിയിലെ ഉത്സവത്തിനു പോകണമെന്നു പറഞ്ഞു് പിന്നാലെ കൂടിയിരിക്കയാണ്... അവന്റെ കാള കെട്ടു പൊട്ടിച്ച് രാത്രി ആരുടെയോ വയൽ മേഞ്ഞുവത്രെ. എന്നിട്ട് പിടിച്ചു പൌണ്ടിൽ കെട്ടിയത്രെ. എന്റെ പുണ്യം കൊണ്ടാണത്രെ തിരിയെ കിട്ടിയതു്... ദക്ഷിണയ്ക്കു പുറമെ സമ്മാനവും തന്നു. അങ്ങനെ അവന്റെ കാളവഴി എനിക്കു കോളുമായി. കൈ നിറയെ കാശും വന്നു... ഇതിൽ ജനങ്ങളുടെ വങ്കത്തമോ ജാസ്തി, അതോ എന്റെ ബുദ്ധിസാമർത്ഥ്യമോ

ജാസ്തി. അറിയാൻമേല. ജനങ്ങൾ വങ്കന്മാർ എന്നു പറയുന്നതിലും നല്ലതു്, സന്ദർഭോചിതമായ എൻെറ ബുദ്ധിസാമർത്ഥ്യം എന്നു പറയുന്നതായിരിക്കും... ജനങ്ങളും അങ്ങനെതന്നെ പറയുന്നു. എനിക്കു് അതുമൂലം ലാഭവും ഉണ്ടു്. അപ്പോൾ ഞാൻ സ്വയം എന്തിനു കരുതണം, ഞാൻ ബുദ്ധിമാൻ അല്ലെന്നു്?... ആത്മവിശ്വാസം വേണം. അതു് ഇല്ലാത്തതു നിമിത്തമാണു്, മിക്കവരും ഈ ലോകത്തിൻെറ ഒരു കോണിലേക്കു തള്ളിയിടപ്പെടുന്നതു്!... ഇൻറർ പാസ്സായിട്ടു്, ഒരു സ്കോളർഷിപ്പു് അടിച്ചെടുത്താൽ ബി.എ., എം.എ., എല്ലാം ആകാമെന്നു് ആശിച്ചിരുന്നു, ഞാൻ. സത്യം. എന്നാലോ എനിക്കു് ആത്മവിശ്വാസം ഉണ്ടായിരുന്നില്ല... രണ്ടാമത്തെ ടേമിനു് ഫീസിനുള്ള കാശുപോലും ഉണ്ടായിരുന്നില്ല...ഇപ്പോൾ ഒരു വശത്തു് പണസ്സഞ്ചി നിറയാൻ തുടങ്ങിയപ്പോൾ, മറുവശത്തു് ആത്മവിശ്വാസത്തിൻെറ ആകാശദീപം ഉയരത്തിൽ, ഉയരത്തിൽ പറക്കാൻ തുടങ്ങിയിരിക്കുന്നു. പൊൻതിരിയിട്ടു് കത്തിച്ച ആകാശദീപം! പണം എന്നതിൻെറ അർത്ഥം ആത്മവിശ്വാസം എന്നാണോ?... ഇപ്പോൾ അങ്ങനെ തോന്നിത്തുടങ്ങിയിരിക്കുന്നു...

ഗൌഡ: (പ്രവേശിച്ചു്) നമസ്കാരം, സ്വാമിയാരേ!... കാളകളെ വിടുവിച്ചു കൊണ്ടുവന്നു. ഇരുപതു രൂപ പിഴ ഒടുക്കി... സ്വാമിയാരുടെ വായഗുണംകൊണ്ടു് എല്ലാം ഭംഗിയായി... പിന്നെ... എൻെറ ആ കാര്യം... ആ പെണ്ണുംപിള്ളേടെ...?

ശേഷണ്ണ: നടുവഴിയിൽവെച്ചു് അതൊക്കെ എങ്ങനെയാണു്, പറയുക, ഗൌഡ? ഞാൻ തൻെറ അദരഗുംചിക്കു് വരുന്നുണ്ടു്. അപ്പോഴാവാം, എല്ലാം...

ഗൌഡ: തൈയാറായിട്ടു് ഇരുന്നോളൂ, അങ്ങനെയെങ്കിൽ... ഈ പൌർണ്ണമിയ്ക്കു് വരും ഞാൻ, ആ കാളകളെ പൂട്ടിയ വണ്ടിയും തെളിച്ചുകൊണ്ടു്. എന്നാൽ ഞാൻ വരട്ടെ. നമസ്ക്കാരം. (പോകുന്നു.)

ശേഷണ്ണ: (ഒന്നും മിണ്ടാതെ, 'പോയിവാ' എന്നു് കൈകൊണ്ടു് ആംഗ്യം കാണിച്ചു് ഗൌഡനെ പറഞ്ഞയച്ചശേഷം) ഉം, ഇപ്പോൾ യോഗജനാർദ്ദനപന്തിൻെറ വനിതാസ്റ്റോറിലേക്കു പോകാനുള്ള സമയമായി. ഇത്രയും കാലം, സമയം എന്നു പറ

ഞ്ഞാൽ തലയിലെ ഒരു ചുമട്ട് ആയിരുന്നു. ഇപ്പോഴോ, സമയം എന്നു പറഞ്ഞാൽ ഒരു കതിര ആയിത്തീന്നിരിക്കുന്നു. വലിയ വലിയ ആപ്പീസർമാരേക്കാളും വില ജാസ്തിയായി, എന്റെ സമയത്തിന്നു്. അവരുണ്ടല്ലോ, ഇപ്പോൾ എന്റെ ഉള്ളംകൈയിൽ നൃത്തംവെയ്ക്കാൻ തുടങ്ങിയിരിക്കുന്നു!... ഈ പ്രദേശത്തെ മാമലേദാർ എന്നെ വീട്ടിലേക്കു ക്ഷണിച്ചു് സൽക്കരിച്ചു... കേശവലാൽ മാർവാഡി ഇംപീരിയൽ ബാങ്കിലേക്കു് ഇരുപതു രൂപയുടെ ഒരു ചെക്കുംതന്നു്, ഈ ഒന്നാംതരം ഷാളും സമ്മാനിച്ചു... ആദ്യത്തെ മൂന്നു ദിവസം മുനിസിപ്പാലിററി തോട്ടത്തിൽ ഇരുന്നപ്പോൾ ജനങ്ങൾ അങ്ങോട്ടേക്കു തിക്കിത്തിരക്കി വന്നു. മുനിസിപ്പാലിററിയുടെ ചീഫ് ആഫീസറുടെ കൈ നോക്കിയതു് മുനിസിപ്പാലിററിയുടെ അംഗീകാരം കിട്ടിയതിനു തുല്യമായി. അപ്പോഴേക്കും ഉഡുപ്പി സീനപ്പ, 'എന്റെ ഹോട്ടലിലേക്കു വരൂ; താമസിക്കാനും ഉണ്ണാനും ഉള്ള ഏർപ്പാട്ട് എന്റെ വക' എന്നു പറഞ്ഞു്, പിന്നാലെ കൂടി, വിളിച്ചു കൊണ്ടുപോയി. എല്ലാം സൌജന്യമായി ഒത്തല്ലോ എന്നു കരുതി ഞാനും... ചെട്ടി തങ്ങുന്നേടം ചന്ത... ഈ സീനപ്പ വലിയ അറാമാണു്. ഞാൻ നിമിത്തം തന്റെ അഡ്വർട്ടൈസ് മെൻറും ആകുമല്ലോ എന്നാണു്, അവന്റെ പോരു്! ഞാൻ എത്തിയതോടെ, ഹോട്ടൽ ഉറുമ്പു പൊതിഞ്ഞപോലെ ആയില്ലേ?... അല്ല, ഇവനോ... ഓത്തപ്പോഴേക്കും എത്തിയല്ലോ, ഇങ്ങോട്ട്! (അയാൾ അടുത്തു് എത്തുന്നു.) അല്ല, എന്തുണ്ടു് പിന്നെ, പന്തേ? നല്ല ജോറായി നടക്കുന്നുണ്ടല്ലോ, ഇല്ലേ? ഞാൻ പീടികയിലേക്കു വരികയായിരുന്നു...

പന്തു്: ഓ, ശാസ്ത്രികളോ! വരൂ, വരൂ, വേഗം. ഞാൻ അങ്ങോട്ടു വരികയായിരുന്നു. ഇന്നു് നല്ല ഒരു പുള്ളിയെ ഏർപ്പാട്ടു ചെയ്തിട്ടുണ്ടു്. ഇതാ ഇപ്പോൾത്തന്നെ ആകാശത്തിന്റെ നിറമുള്ള ഒരു കാർ പോയില്ലേ? നോക്കൂ, അങ്ങോട്ട്. ആ കാർ നമ്മുടെ കടയുടെ മുന്നിൽത്തന്നെ നിന്നു. ഞാൻ ഇത്തിരിമുമ്പേ പോകട്ടെ. ശാസ്ത്രികൾ വേഗം പിന്നാലെ വന്നാൽ മതി. (ബദ്ധപ്പെട്ടു പോകുന്നു.)

ശേഷണ്ണ: ഈ പന്തിന്റെ മുന്നേററം ആകാശം മുട്ടുംവരെ ആയിട്ടുണ്ടു്. ഞാൻ സീനപ്പയുടെ ഹോട്ടലിൽ തങ്ങിയിരിക്കുന്നതു

കണ്ടിട്ട്, ഈ വക്രൻ കണക്കുകൂട്ടിയിരിക്കും. 'കാലത്തു മൂന്നു മണിക്കൂർ ഹോട്ടലിൽ താൻ ഇരിക്കുന്നുണ്ടല്ലോ. ഉച്ചതിരിഞ്ഞു് രണ്ടു മണിക്കൂർ താൻ എൻെറ പീടികയിലും വന്നു് കുത്തിയിരിക്കിൻ!' എന്നു്... മേശ, കസേര, സോഫ എല്ലാം ഏർപ്പാടു ചെയ്തു. ഒരു കൂട്ടപോലെയുള്ള ആ കടയിൽ ഞാൻ ഇരുന്നു എന്നതുകൊണ്ടു് പെണ്ണുങ്ങൾ കെട്ടും മുറുക്കി വരണം എന്നുണ്ടോ? പെണ്ണുങ്ങൾക്കു് സ്പെഷൽ മാററിനി എന്നു പറയുംപോലെ ആയിരിക്കുന്നു, അതു്. ഞാൻ ഓരോരുത്തരുടേയും കൈ നോക്കിക്കൊണ്ടു് ഇരിക്കുന്നതിനിടയ്ക്കു് ഈ അറാമായ പത്തു് തൻെറ തുണിക്കച്ചവടവും നടത്തും. അങ്ങനെ 'പരസ്പരം ഭാവയന്തഃ' എന്നൊരു നില. കച്ചവടത്തിൽ കോളടിച്ചാൽ പുറമേ കമിഷനും തരാമെന്നു് ഏററിട്ടുണ്ടു്, പഹയൻ!... കാലത്തു് ഹോട്ടലിൽ... ഉച്ചതിരിഞ്ഞു് ഈ കടയിൽ... വംടമുറി വക്കീലിൻെറ ഉത്സാഹത്തിൽ ഇന്നലെമുതൽ ഉച്ചയ്ക്കു രണ്ടു മണിക്കൂർ ബാർ റൂമിലേക്കു പോകുന്ന പതിവും ആക്കി. ഇന്നലെ അമ്പതുറുപ അങ്ങനെ ഒത്തു... ഇപ്പോൾ എൻെറ സമയം ചിറകുവെച്ചു പറക്കാൻ തുടങ്ങിയിരിക്കുന്നു... ഇന്നു് ഈ ജനാർദ്ദനപത്തു് പറഞ്ഞയച്ചിരിക്കയാണു്, അര മണിക്കൂർ പുതിയ ഒരു സ്പെഷൽ പുള്ളി വരുമത്രെ! ബാർ റൂമിലെ സമയം കട്ട്ചെയ്തു് ഇങ്ങോട്ടു പുറപ്പെട്ടതാണു്, അതുകൊണ്ടു്... സ്പെഷൽ പുള്ളിയെങ്കിൽ ഒരു ടേമിനുള്ള ഫീസ് ഒപ്പിയ്ക്കണം. ബാക്കിയുള്ള നൂറു റുപ ചെലവിനും. ഈ പഹയൻ പത്തു് കമ്മീഷൻ തന്നാൽ പരീക്ഷയ്ക്കുള്ള ഫീസും ആയി. വേണമെങ്കിൽ ഇത്തവണ പരീക്ഷയ്ക്കു് ബോംബെ സെൻറർ ആക്കാം. അതിനു ശേഷമോ, എം.എ., പിഎച്ച്.ഡി.യ്ക്കു് ഇംഗ്ലണ്ടും! ഏതായാലും, ഇപ്പോൾ പോകേണ്ടതു് വനിതാ സ്റ്റോറിലേക്കാണു്. (പോകുന്നു.)

[പിൻകർട്ടൻ ഉയരുന്നു. സ്റ്റേജിൻെറ ഒരു വശത്തു് ജനാർദ്ദനപത്തിൻെറ പീടികയുടെ ഒരു ഭാഗം. മറുഭാഗത്തു് കൈനോട്ടക്കാരനുള്ള ഇരിപ്പിടം. മുമ്പിൽ മേശ, കസേര, സോഫ മുതലായതു് ഇട്ടിരിക്കുന്നു. മുകളിൽ എലക്ട്രിക്ക് ഫാൻ തിരിയുന്നു. സോഫയിന്മേൽ സുന്ദരിയായ ഒരു യുവതി ഇരിക്കുന്നു. പിൻവശത്തു് ജനാർദ്ദനപത്തു് അലമാരിയിലുള്ള സാമാനങ്ങൾ അടുക്കി ഒരുക്കിവെയ്ക്കുന്നു. അന്നേരം ശേഷണ്ണ പ്രവേശിക്കുന്നു.]

ശേഷണ്ണ: നൈൻറീൻ ഫോർട്ടിത്രീ മോഡൽ ഫോർഡുകാർ കണ്ടാൽ ഇന്നത്തെ പുള്ളി ഹൈക്ലാസ് ആയിരിക്കണം എന്നു തോന്നുന്നു. (തിരിഞ്ഞു യുവതിയുടെ നേരെ നോക്കി, പെട്ടെന്നു നിന്നു) കസവുടുപ്പു കണ്ടാൽ പറയാനും ഉണ്ടോ... ഉം... (പുരികം ചുളിക്കുന്നു.)

പന്തു്: (അപ്പോഴേക്കും മുന്നോട്ടു വന്നു) സ്വാമിയാരേ, ഞാൻ അന്വേഷിക്കാൻ പുറപ്പെടുകയായിരുന്നു. അങ്ങോട്ടു നോക്കു. ആരാണു വന്നിരിക്കുന്നതു്? ഈ ഹുബ്ബള്ളിയിലെ ഒന്നാംകിട ക്കാരി—ഹനുമ സാനി*!

[യുവതി പുഞ്ചിരി തൂകി, ശൃംഗാരചേഷ്ടകൾ കാണിക്കുന്നു.]

ശേഷണ്ണ: ഹ! ഹ! ഹ! ആ ബാലബ്രഹ്മചാരിയുടെ പേരാണല്ലോ ഈ ദേവദാസിക്കു്! കൊള്ളാം. ലക്ഷ്മി ഹെയർ കട്ടിംഗ് സലൂൺ എന്നു പറയുംപോലെ... ഈ സാമുദ്രിക ശാസ്ത്രസാഗരത്തിൽ ഒഴുകിക്കൊണ്ടിരിക്കുന്ന എൻെറ തോണിയുടെ ചുക്കാൻ ഈ ഭാഗത്തേക്കു തിരിഞ്ഞിരിക്കുന്നു... ആകട്ടെ. നോക്കാമല്ലോ. (മുന്നോട്ടു നീങ്ങി, കസേരമേൽ ഇരിക്കുന്നു. പുസ്തകക്കെട്ടു് അഴിക്കുന്നു. യുവതി ആദരപൂർവ്വം ഇരിക്കുന്നു. പന്തു് സ്വന്തം വ്യാപാരത്തിൽ മുഴുകുന്നു.)

പന്തു്: (ഇടയ്ക്കു്) തേവർ, ബ്രാഹ്മണർ, സാമുദ്രികം, ജ്യോതിഷം എന്നൊക്കെ പറഞ്ഞാൽ പെരുത്തു് വിശ്വാസമാണു്, നമ്മുടെ ഹനുമ സാനിയ്ക്കു്. എന്നോടും നല്ല ദയവുണ്ടു്, അവൾക്കു്. എല്ലാം തിട്ടമായി, വിസ്തരിച്ചു് പറഞ്ഞു കൊടുക്കണം അവൾക്കു്, ശാസ്ത്രികളെ! (വക്രമായ ഒരു ചിരി ചിരിച്ചു്, തൻെറ കച്ചവടം തുടരുന്നു.)

ശേഷണ്ണ: അപ്പോൾ... നിങ്ങൾക്കു് എന്തു വേണം? പ്രശ്നം പറയണോ... നേരം നോക്കി പറയണോ... മുഖലക്ഷണം നോക്കി പറയണോ... കൈ നോക്കി പറയണോ... എന്തു വേണം, പറയൂ...

സാനി: മുഖം നോക്കണമെങ്കിൽ നോക്കിക്കോളൂ. (മുഖം നീട്ടിക്കാണിച്ചു് പുഞ്ചിരി തൂകുന്നു.) കൈ നോക്കണമെങ്കിൽ ഇതാ

*സാനി = വേശ്യ—വിത്തകൻ.

പിടിച്ചോളൂ. (ശൃംഗാരചേഷ്ടയോടെ വളരെ അടുത്തേക്കു നീങ്ങി ഇരിക്കുന്നു.)

ശേഷണ്ണ: (അവളുടെ ഇംഗിതം മനസ്സിലാക്കി, ചൂണ്ടാണി വിരലും തള്ളവിരലും ചേർത്ത്, അവളുടെ കൈ പിടിച്ചു കൊണ്ട്) ഉം, നിങ്ങളുടെ മനസ്സിൽ വളരെ നാളായിട്ട് ഒരു സംഗതി ഒളിഞ്ഞിരിപ്പുണ്ട്. അതു സംബന്ധിച്ച്, എന്തെങ്കിലും സ്ഥായിയായ ഒരു ഏർപ്പാട് ഉണ്ടാക്കണം എന്ന ചിന്തയാണല്ലോ ഉള്ളത്...

സാനി: (തൻെറ ഇംഗിതം പറഞ്ഞല്ലോ എന്നു കണ്ടിട്ട്, ചിരിച്ചു കൊണ്ട്) അതേന്നേയ്, സ്വാമിയാരെ!

ശേഷണ്ണ: പക്ഷെ, അത് സാധിക്കാൻ പെരുത്തു പണം ചെലവാകും.

സാനി: ആയിക്കോട്ടെ. സാരമില്ല... വരുംകാലത്ത് ഗുണം ഉണ്ടാകുമല്ലോ, ഇല്ലേ? ഇതാ, ഈ മോതിരം ദക്ഷിണയായി തരുന്നു. (മോതിരം ഊരി കൊടുക്കാൻ തുടങ്ങുന്നു.)

ശേഷണ്ണ: വരുംകാലത്തെ ഗുണദോഷങ്ങളുടെ വര ഇനിയും തെളിഞ്ഞു പൊന്തിയിട്ടില്ല... ഞാൻ മോതിരോം കീതിരോം ഒന്നും വാങ്ങുന്നവൻ അല്ല. റൊക്കം പണം വാങ്ങുന്നവൻ ആണ്.

സാനി: അങ്ങനെയാണോ? എന്നാൽ ആകട്ടെ, വീട്ടിൽ ചെന്ന് പണം കൊടുത്തയയ്ക്കാം. (മോതിരം തിരികെ എടുക്കുന്നു.)

ശേഷണ്ണ: പിന്നെ... നിങ്ങൾ... ഒരുത്തനിൽ... കണ്ണു വെച്ചിട്ടുണ്ട്, ഇല്ലേ?

സാനി: സത്യമാണ്. (അയാളുടെ കണ്ണിലേക്കു നോട്ടം ഊന്നി, ദൃഢചിത്തയായിത്തീരുന്നു.)

ശേഷണ്ണ: എന്നാൽ, ഇപ്പോൾ അയാൾക്ക് ഒരു കുഴപ്പം വന്നു പെട്ടിരിക്കുന്നു.

സാനി: എന്തെന്നു പറയൂ. ഞാൻ ഇപ്പോൾത്തന്നെ ശരിപ്പെടുത്തിക്കോളാം.

ശേഷണ്ണ: എന്നാലോ, അയാൾ നിങ്ങളുടെ കൈയിൽ ഒതുങ്ങുന്നവനല്ല. നിങ്ങളുടെ കൈയാണ് അയാളുടെ കൈയിൽ അക

പ്പെട്ടിരിക്കുന്നതു്. (ഇരുവരും അർത്ഥംവെച്ചു് ചിരിക്കുന്നു.) ഇപ്പോൾ നിങ്ങളുടെമേൽ ശനിയുടെ ദൃഷ്ടി പതിഞ്ഞിരിക്കുന്നു. അതിനു പരിഹാരം ഉണ്ടായാൽ, നിങ്ങളുടെ ലക്ഷ്യം നിങ്ങളുടെ കൈപ്പിടിയിൽ വരും.

സാനി: അതിനു് ഇനി എത്ര നാൾ പിടിക്കും ?

ശേഷണ്ണ: നിങ്ങളുടെ പേർ എന്തെന്നാണു പറഞ്ഞതു് ?

സാനി: ഹനുമാ സാമി.

ശേഷണ്ണ: ഹ... നി... സാ... യാ... രീ... ഉത്തരാഷാഢം നക്ഷത്രം. പ്രഥമചരണം. (ഗുണിക്കുംപോലെ നടിച്ചിട്ടു്) ഇനി ഒരു മാസംകൂടി വേണം. അതുവരെ കേശവപുരത്തെ ഹനുമപ്പനെ ഭജിക്കണം... ഇനി എന്തു വേണം ?... വീട്ടിൽ ചെന്ന ഉടൻ ദക്ഷിണ കൊടുത്തയയ്ക്കണം, കേട്ടോ... ഉം...

സാനി: സ്വാമികൾ ഒരുതവണ എന്റെ വീട്ടിലേക്കു് എഴുന്നെള്ളിയാൽ എനിക്കു വലിയ സന്തോഷം ആകുമായിരുന്നു. പറയുന്ന സമയത്തേക്കു് കാർ അയയ്ക്കാം. എനിക്കു് ഒരു അനിയത്തിയും ഉണ്ടു്. നല്ല സുന്ദരിയാണു്. അവളെ സിനിമയിലേക്കു വിളിച്ചിട്ടുണ്ടു്. അവളേയും സ്വാമിയാർക്കു കാണിച്ചു തരണം എന്നുണ്ടു്.

ശേഷണ്ണ: വലിയ സന്തോഷം... സർവ്വോൽകൃഷ്ടമായ അഭിലാഷം... എന്നാലോ, നിങ്ങളുടെമേൽ ശനിയുടെ ദൃഷ്ടി ഉള്ളേടത്തോളം കാലം എനിക്കു് അങ്ങോട്ടു വരാൻ സംഗതിയാകില്ല... എനിക്കും നിങ്ങൾക്കും ഉണ്ടു്, ഗ്രഹദോഷം...

സാനി: സ്വാമിയാരുടെ കൈയിൽ സാമുദ്രികവും ജ്യോതിഷവും ഉള്ള കാലത്തോളം ഏതു ഗ്രഹം എന്തു ചെയ്യാനാണു് ? എന്റെ ഉള്ളിൽ ഒരു ആഗ്രഹം ഉണ്ടു്. ഞങ്ങളുടെ തെരുവിൽ എന്റെ ഒരു വീടു് കാലിയാണു്—തീരെ വഴിവക്കിനു്. അതു സ്വാമിയാർക്കു തരാൻ നിശ്ചയിച്ചിരിക്കയാണു്. നല്ല ഒരു വീടു്. സ്വാമിയാരുടെ ജോലിയും മുറയ്ക്കു നടക്കും. ഈ പ്രദേശത്തു് ഒരു പുതിയ ആളാണു്, സ്വാമിയാരു്. ഞങ്ങളുടെ തെരുവിൽ വന്നാൽ എല്ലാംകൊണ്ടും പ്രയോജനം ഉണ്ടാകും.

ശേഷണ്ണ: (കിണുങ്ങിക്കൊണ്ടു്) അതെയതെ. ഞാൻവഴി എല്ലാവർക്കും സ്വന്തം വ്യാപാരം നോക്കണമല്ലോ, അല്ലേ. നിങ്ങളുടെ

ശനിദൃഷ്ടി നീങ്ങട്ടെ. എന്നിട്ടു വരാം. ഇപ്പോൾ ഈ തെരുവിൽത്തന്നെയുണ്ട്, ധാരാളം ജോലി... നമ്മുടെ ഈ ജനാർദ്ദന പന്തു് എന്നെ വിടേണ്ടേ ?

പന്തു് : (ഉറക്കം തൂങ്ങിക്കൊണ്ടിരിയ്ക്കെ, ഞെട്ടി ഉണർന്നപോലെ) അതെ, ശാസ്ത്രികൾ എന്റെ പീടിക വിട്ടുപോകരുതു്.

സാനി : കണ്ടില്ലേ, സ്വാമിയാരു് പറഞ്ഞപോലെ, എല്ലാവരും സ്വന്തം കാര്യം നോക്കുന്നവരാണു്. (ഇരുവരേയും കടക്കൺ കൊണ്ടു് നോക്കുന്നു.)

ശേഷണ്ണ : അങ്ങനെയല്ലേ, ഈ ലോകത്തിലെ വ്യാപാരമെല്ലാം നടക്കുന്നതു് ?... ആകട്ടെ. ഇപ്പോൾ വേറെ ആളുകൾ വരേണ്ട നേരമായി. സാനിയ്ക്കു മുവ്വന്തി എന്നപോലെയാണു്, എനിക്കു മദ്ധ്യാഹ്നവും !

സാനി : മുവ്വന്തിക്കു വേണ്ടവർ വന്നില്ലെങ്കിലോ, മുവ്വന്തി മദ്ധ്യാഹ്നവും ആകും.

ശേഷണ്ണ : ഞാൻ പറഞ്ഞില്ലേ, ഹനുമപ്പനെ ഭജിച്ചോളാൻ. അത്രയും ചെയ്യുക. പിന്നെയും വരാമല്ലോ. ഇപ്പോൾ പൊയ്ക്കോളൂ.

[സാനി മെല്ലെ മെല്ലെ എഴുന്നേററു് ശൃംഗാരചേഷ്ടകളോടെ പോകുന്നു.]

പന്തു് : (അവൾ പോകുന്നതു നോക്കി) പുള്ളി എങ്ങനെ ? ഈ ഊരിൽ ഒരു പണക്കാരി ഉണ്ടെങ്കിൽ, അവൾ മാത്രം. ഇത്തരം പുള്ളികൾ കൈയിൽ അകപ്പെട്ടാൽ, സ്വാമിയാക്കു് സവ്വതോ ലാഭമല്ലേ? എന്തുകൊണ്ടു് എന്നുവെച്ചാൽ... ഹ ! ഹ ! (ചിരിക്കുന്നു. ശേഷണ്ണ പുറപ്പെടാൻ ഒരുങ്ങുന്നതു കണ്ടിട്ടു്) ശാസ്ത്രികൾക്കു് എന്താണു് ഇത്ര ബദ്ധപ്പാടു് ?

ശേഷണ്ണ : ഇത്തിരി ബദ്ധപ്പാടുണ്ടു്. ബാർറൂമിലേക്കു പോകണം. ഇന്നു ധാർവാറിൽനിന്നു് ജഡ്ജി എമ്മാനും വരുമത്രെ. അദ്ദേഹത്തിന്റെ കൈ നോക്കേണ്ടതു് അത്യാവശ്യം. പ്രത്യേകം പറഞ്ഞയച്ചതുകൊണ്ടാണു് ഇപ്പോൾത്തന്നെ ഇങ്ങോട്ടു വന്നതു്.

പന്തു് : ആ സാനിയുടെ തെരുവിലേക്കു മാത്രം പോകരുതു്, കേട്ടോ. (ശേഷണ്ണ പോകുന്നതു നോക്കിയിട്ടു്) വേഗം തിരിച്ചു

വരില്ലേ? സ്വാമിയാർ ഉള്ളേടത്തോളം എന്റെ വ്യാപാരം ജോറായി നടക്കും.

[ശേഷണ്ണ മുന്നോട്ട നീങ്ങുന്നതോടെ നട്ടക്കുള്ള കർട്ടൻ വീഴുന്നു.]

ശേഷണ്ണ: കടലിൽ കൃമികീടങ്ങളെ വിഴുങ്ങാൻ മീൻ ഉണ്ട്. ആ മീനിനെ വിഴുങ്ങാൻ തിമി ഉണ്ടത്രെ. ആ തിമിയെ വിഴുങ്ങാൻ തിമിംഗലവും. ഇവയെ എല്ലാം വിഴുങ്ങുന്ന തിമിംഗലവും ഉണ്ടത്രെ. ഇതെല്ലാം കേട്ടറിവുള്ള കാര്യങ്ങൾ. എന്നാൽ ഈ സമുദായത്തിൽ ആ എല്ലാ 'ഗില'ങ്ങളും ഉണ്ട് എന്നതു് ഇന്നു നേരിൽ കണ്ടു. ആ എല്ലാവരേയും സ്വന്തം കീശയിൽ തിരുകി ഒതുക്കുന്നവൻ സാമുദ്രികക്കാരനാണെന്നു് ഇന്നു ഞാൻ മനസ്സിലാക്കി. തങ്ങളുടെ വരുതിയിൽ എന്നെ ആക്കണമെന്നു് പന്തുക്കുട്ടർ, ഞങ്ങൾ ഇരുവരേയും വടിച്ചുതുടച്ചു് എടുക്കണമെന്നു് ആ ഹനുമ സാനി—തിമിംഗലത്തെപ്പോലെ. ഇനിയും കുറെ കഴിഞ്ഞിരുന്നെങ്കിൽ ഞാൻതന്നെ ഈ സാമുദ്രികക്കടലിൽ ആണ്ടുപോയേനെ. ഹനുമ സാനി ഈ കടൽ, വേണമെങ്കിൽ താണ്ടിക്കടന്നേക്കും... ഞാൻ വെറും ഒരു കോളേജു വിദ്യാർത്ഥി. കൈയിൽ കാശില്ലാഞ്ഞതുകൊണ്ടു് കുണ്ടിലേക്കോ കുഴിയിലേക്കോ എന്ന മട്ടിൽ ഇൻററർവരെ എത്തി. ഇപ്പോൾ കൈയിൽ കാശു വന്നുചേർന്നു. അത്രമതി. ഇനി കട്ടംകെട്ടിൽ കുരുങ്ങാൻ പോകണ്ട. ഇങ്ങനെ ഒരു ആഹ്ലാദം ഇനിമേൽ വേണ്ട. ഒരു സിംപിൾ ഖാദി മനുഷ്യനാണു്, ഞാൻ. ഈ ഷാൾ എനിയ്ക്കെന്തിനു്? (ഊരി എറിയുന്നു.) എന്നാൽ ഒന്നു സത്യം. ഈ സാമുദ്രികം ഉണ്ടല്ലോ, എനിക്കു പുനർജന്മം തന്നു. ഇതിനെ എമർജൻസി പവറിന്റെ വകുപ്പിൽപെടുത്തുകയാണു് ഞാൻ. ഇനി എന്നെങ്കിലും ഒരു കാലം വന്നേക്കാം, അതെടുത്തു് ഉപയോഗിക്കാൻ! ബിലാത്തിക്കു് പോകണം എന്നൊരു പൂതി ഇപ്പോൾ ഉണ്ടായിട്ടുണ്ടു്—ഈ സാമുദ്രികം കാരണം. അതു സാധിപ്പിച്ചുതരുമോ, ഈ സാമുദ്രികം എന്നു നോക്കണം. പരിചയമില്ലാതെ കച്ചവടം പററില്ല എന്നൊക്കെ പറയാറുണ്ടു്. എന്നാലോ, ഞാൻ വെറുതെ തെണ്ടിത്തിരിഞ്ഞു് താനേ ഒരു സാമുദ്രികക്കാരൻ ആവുകയാണു് ഉണ്ടായതു്. നാക്കിന്റെ സ്വത്തുപോലെ മറെറാരു സ്വത്തു് ഇല്ല. മനുഷ്യർ ഉരിയാടുന്നതിനേക്കാൾ ഒരടി മുന്നോട്ടു് ഓടാൻ പഠിച്ചാൽ

മതി—സാമുദ്രികസിദ്ധിയായി. ഇനി, പറയുന്നതു് നുണ ആയാൽത്തന്നെ എന്തു വരാനാണ്? 'പഞ്ച ഭവതി പഞ്ച ന ഭവതി' എന്നു് 'ഡി.ഐ.ആറി'ൻെറ വകുപ്പിൽ ഉൾപ്പെടുത്തിയാൽ മതി. ഒരെത്തും പിടിയും കിട്ടാഞ്ഞാലോ—'വന്ന നേരം ചീത്ത' അല്ലെങ്കിൽ 'ശനി മംഗളയോഗം' എന്നിങ്ങനെ 'സ്പെഷൽ ഓർഡിനൻസ്' ഇറക്കുകയും ചെയ്യാം... എന്നാൽ ഒരു സംഗതി സത്യം. ഈ സാമുദ്രികക്കാർ ഉണ്ടല്ലോ, നല്ല മനഃശാസ്ത്രവിദഗ്ദ്ധർതന്നെ എന്നു കരുതണം. അതുകൊണ്ടു്, തോന്നുകയാണ്, എം.എ.യ്ക്കു് സൈക്കോളജി എടുത്താലോ എന്നു്. ആദ്യം ഇൻററിൻെറ കടമ്പ താണ്ടണമല്ലോ, ബി.എ. പിന്നെ എം.എ. വരെ എത്താൻ. ടൈം ബാർ ആകുന്നതിനു മുമ്പു് ആ പ്രിൻസിപ്പാളിൻെറ മുമ്പിൽ ഈ ടേമിലെ ഫീസ് തുത്തെറിയണം. പേർ തടഞ്ഞുകളയുമോ എന്നു് പേടി ഉണ്ടായിരുന്നു... കടലയുടെ എണ്ണ പുരണ്ട കടലാസ്, ഇതാ, ഇനിയും കൈവശമുണ്ടു്. ഇതു് എൻെറ പഴ്സ് ആണ്. ഇതിൽ വേണം പണമെല്ലാം കെട്ടിവെയ്ക്കുക. അതിൻെറമേൽ ഉണങ്ങി വരണ്ട ഈ രണ്ടു കടലമണികളും—മന്ത്രാക്ഷതം ഇട്ടുംപോലെ...

[കീശയിൽനിന്നു് എണ്ണ പുരണ്ട കടലാസ് എടുക്കുന്നു. അതു രണ്ടു കൈകൊണ്ടും നിവർത്തി, പണം ചൊരിഞ്ഞു് പൊതിയും നേരം കർട്ടൻ വീഴുന്നു.]

(അവസാനിച്ചു.)

## കഥാപാത്രങ്ങൾ

ബുക്കരായർ — ആനേഗൊംദി നാട്ടുരാജ്യത്തിലെ രാജാവ്

ചല്ലുവ രംഗരായർ — രാജകുമാരൻ

വീരഭദ്രനായകൻ — സേനാനായകൻ

ലിംഗണ്ണമന്ത്രി — അമാത്യൻ

ചന്നനായകൻ — വേടരുടെ നായകൻ

# അനുഗ്രഹം

[ആനേഗൊംദി രാജാവിൻെറ ദർബാർ ഹാൾ. ഉയന്ന പ്രത്യേക സ്ഥാനത്തു് രത്നസിംഹാസനം വിരാജിക്കുന്നു. അടുത്തുതന്നെ മന്ത്രിയുടേയും സേനാനായകൻേറയും ആസനങ്ങൾ. സിംഹാസനത്തിൻെറ വലതുഭാഗത്തു് സാമന്തന്മാക്കും ഇടതുഭാഗത്തു് പ്രധാനപ്പെട്ട അധികാരികൾക്കും ഉള്ള ആസനങ്ങൾ. കന്നഡ സംസ്കാരത്തിൻെറ മഹത്വത്തെ പ്രദർശിപ്പിക്കുന്ന ചില ചിത്രങ്ങൾ ഭിത്തികളിന്മേൽ വരഞ്ഞിരിക്കുന്നു. സിംഹാസനത്തിൻെറ മേൽഭാഗത്തു് വിദ്യാരണ്യ സ്വാമിയുടെ ചിത്രം കാണപ്പെടുന്നു.

തിരശ്ശീല ഉയരുംനേരം, ലിംഗണ്ണമന്ത്രിയും സേനാനായകനായ വീരഭദ്രയും സംസാരിച്ചുകൊണ്ടു് വരുന്നു. ലിംഗണ്ണമന്ത്രിക്കു് പ്രായക്കൂടുതൽ ഉണ്ടെങ്കിലും ഉറപ്പുള്ള മെയ്ക്കെട്ടു്. അനാർഭാടമായ ശുഭ്രവസ്ത്രം ധരിച്ചു്, അരയിൽ രത്നഖചിതമായ ഖഡ്ഗം തൂക്കിയിട്ടിരിക്കുന്നു. സേനാനായകനു് ഏതാണ്ടു് നാല്പതു വയസ്സു്. നല്ല ഉയരമുള്ള മനുഷ്യൻ. ഉറച്ച മെയ്യു്. ആനയെപ്പോലെ ശരീരഭാരവും താങ്ങിക്കൊണ്ടു് ഓടിച്ചാടുക അയാളുടെ സ്വഭാവമത്രെ. കഴുത്തിൽ മുത്തുമാല. നല്ല വിലപിടിച്ച ഉടുപ്പുകൾ. മുഖത്തു് ഇടതുകണ്ണിൻെറ അടുത്തു്, കവിളിൻെറ പാതിയോളം ഭാഗത്തു്, വാൾപ്രയോഗത്തിൻെറ വടു കാണാം.]

ലിംഗണ്ണ : (ആലോചിച്ചിട്ടു്) ഇന്നും രാജകുമാരൻെറ വിവരമില്ല...

വീരഭദ്ര : എങ്കിൽ... ഇനിയങ്ങോട്ടു്...

ലിംഗണ്ണ : യജമാനൻെറ പരിഭ്രമം പറഞ്ഞാൽ തീരില്ല... മൂന്നു മാസമായിട്ടു്, അന്നാഹാരാദികൾ തീരെ ഉപേക്ഷിച്ചു് മകനു വേണ്ടി വിചാരപ്പെട്ടുകൊണ്ടിരിക്കയാണു്.

വീരഭദ്ര : ഇന്നു് എന്തിനാണു് ദർബാർ വിളിച്ചിരിക്കുന്നതു്?

ലിംഗണ്ണ : ശുഭാശുഭങ്ങളെപ്പററി ചർച്ച ചെയ്യാൻ ആണെന്നു തോന്നുന്നു... നിങ്ങളെപ്പോലെ അനുഭവസമ്പന്നനായ ഒരു രണ

ധീരൻ രാജ്യത്തു് ഉണ്ടായിട്ടും ആ മൃദിസിംഹനെ വേട്ടയാടാൻ യുവരാജാവിനു പോകേണ്ടിവന്നു !

വീരഭദ്ര : എൻെറ തോൽവി നിങ്ങളുടെ ഉന്മേഷത്തെ ഉത്തേജിപ്പിച്ചല്ലോ ഇല്ലേ, അമാത്യ ? പ്രഭുവിൻെറ സേവനത്തിൽ ജീവിതം മുഴുവൻ സമർപ്പിച്ചു്, മലനാട്ടിലെ ഉദ്ദണ്ഡന്മാരായ സാമന്തന്മാരെ തകർത്തതു് ഇപ്പോൾ മറന്നുപോയി ! നടക്കുന്ന ആരാണു വീഴാത്തതു് ? ഇരുന്നേടത്തുതന്നെ കുത്തിയിരുന്നു് രാജ്യകാര്യങ്ങൾ നടത്തുക എളുപ്പമാണു്. എന്നാൽ വാൾ ഊരി രണകേളിയ്ക്കു് നില്ക്കുമ്പോഴല്ലേ, ക്ഷാത്രരഹസ്യം വെളിപ്പെടുന്നതു് ?

ലിംഗണ്ണ : എനിക്കു് പ്രായം കൂടിവരുന്നുവെന്നു കരുതി എന്നെ സാമർത്ഥ്യത്തോടെ കളിയാക്കുകയാണോ നിങ്ങൾ, സേനാപതി? എൻെറ ശൌര്യ-ധൈര്യ-സാഹസങ്ങളെപ്പററി നിങ്ങൾക്കു് എന്തറിയാം ? നിങ്ങളുടെ അംഗീകാരത്തിനുവേണ്ടി എനിക്കു് എൻെറ ക്ഷാത്രരഹസ്യം പ്രദർശിപ്പിക്കേണ്ടതില്ല. ഞാൻ, എൻെറ എന്നുള്ളതെല്ലാം ' രത്നസിംഹാസന 'ത്തിൻെറ സേവനത്തിനല്ലാതെ പൊതുപ്രദർശനത്തിനു് ഉള്ളതല്ല. നാം എത്രത്തോളമുണ്ടു്? രാജ്യത്തെ ഭാവിരാജാവിനെ മരണത്തിന്നടുത്തേക്കു തള്ളിവിട്ടു് നാം ഇന്നു് നമ്മുടെ ബലാബലത്തെപ്പററി ചർച്ചിച്ചുകൊണ്ടു് കുത്തിയിരിക്കുകയാണു്. (കമ്പിതനായിട്ടു്) ഈ കിഴവനെ ഒരു തവണ കൺതുറന്നു നോക്കുന്നു്, സേനാപതി ! (വാൾ ഊരിയിട്ടു്) ക്ഷാത്രധർമ്മത്തിൻെറ രഹസ്യം വെളിപ്പെട്ടോ ? രാജ്യത്തിൻെറ സേവനത്തെപ്പററിയുള്ള പേർ ഉയർത്തിപ്പിടിച്ചാൽ ഏതു താരുണ്യവും തിരിച്ചുവരുന്നതു കണ്ടോ ? (വിനമ്രനായിട്ടു്) അത്തരം കടുവചനങ്ങൾ പറയണ്ട. നാം തമ്മിലെന്തിനു വൈരം ? സ്വന്തം യോധർ തമ്മിലുള്ള കലഹമല്ലേ, കുലത്തിനും നാടിനും കഠാരമായിത്തീരുന്നതു് ?

വീരഭദ്ര : (മുട്ടുകുത്തി നമസ്കരിച്ചു്) അമാത്യശ്രേഷ്ഠ, എനിക്കു തെററുപററിപ്പോയി ! ഞാൻ തെററിദ്ധാരണകൊണ്ടു് സംസാരിച്ചതു ക്ഷമിക്കൂ ! നാല്പതിനായിരം സൈനികരൊന്നിച്ചു് ആക്രമിച്ചിട്ടും ആ വേടൻെറ ഒററ തലമുടിനാരും വളയ്ക്കാൻ ആയില്ല. ഇതു് എൻെറ ശുഷ്ക്കഗർവ്വിനു് ചേർന്ന ഒരു പ്രതികാരമെന്നു തോന്നുന്നു.

ലിംഗണ്ണ: വിചാരപ്പെടേണ്ട, സേനാപതി! പമ്പപ്രഭുവിൻെറ അനുഗ്രഹം ഉണ്ടാകുംവരെ നാം എന്തു ചെയ്യും? എന്നാൽ ഇപ്പോൾ മഹാരാജാവിനെ എങ്ങനെ സാന്ത്വനപ്പെടുത്തും? ദുഃഖം അദ്ദേഹത്തിനു ബുദ്ധിഭ്രമം ഉണ്ടാക്കുന്നു. ജീവനു ഒരു പതക്കം എന്നപോലെയുള്ള യുവരാജാവിനെ പ്രഭുത്വത്തിനു് ചേൻറപടി പറഞ്ഞയച്ചു. എന്നാൽ ഇപ്പോൾ പിതൃവാത്സല്യം അദ്ദേഹത്തിൻെറ കരളിനെ അരിയുകയാണു്.

വീരഭദ്ര: അതാ, മഹാപ്രഭു ഇങ്ങോട്ടുതന്നെ വരുന്നു.

[ഇരുവരും ഗാംഭീര്യത്തോടെ നിലകൊള്ളുന്നു. ബുക്കരായർ ഉദ്വേഗത്തോടെ പ്രവേശിക്കുന്നു. പ്രായം ശരീരത്തെ ഉലച്ചിട്ടുണ്ടെങ്കിലും ധൈര്യത്തെ ഇളക്കിയിട്ടില്ല. സാധാരണ ഉടുപ്പു്. അരയിൽ രാജഖഡ്ഗം.]

ബുക്കരായർ: ലിംഗണ്ണമന്ത്രി, സഭ ചേരുന്നതിനു് ഇനിയും നേരമായില്ലേ?

ലിംഗണ്ണ: മഹാപ്രഭു ഉദ്വേഗംകാരണം നേരത്തെ എത്തിപ്പോയി! സദസ്യർക്കു് ഉടൻതന്നെ അറിവുകൊടുക്കാം.

ബുക്കരായർ: വേണ്ട, വേണ്ട. സാവധാനത്തിൽ വരട്ടെ! ഇന്നത്തെ സ്ഥിതിഗതിയിൽ ആരാരുടെ പാട്ടു് എന്തെന്താണോ? ചാവുന്നതു് ആരോ? ജീവിക്കുന്നതു് ആരോ? അങ്ങനെയിരിക്കെ, മൃത്യുമുഖത്തിലേക്കു മുന്നേറുവാൻ തിടുക്കമെന്തിനു്?... വരിൻ, വരിൻ! പീഠങ്ങളിൽ ഇരിയ്ക്കിൻ! (എല്ലാവരും അവരവരുടെ സ്ഥാനത്തു് കുത്തിയിരിക്കുന്നു.) യുവരാജാവിൽനിന്നു് എന്തെങ്കിലും വിവരം കിട്ടിയോ, മന്ത്രി?

ലിംഗണ്ണ: (ഇല്ല എന്നർത്ഥത്തിൽ തലയാട്ടുന്നു.)

ബുക്കരായർ: നിങ്ങളുടെ അന്വേഷണം എന്തായി, സേനാപതി?

വീരഭദ്ര: നിഷ്ഫലമായി, മഹാപ്രഭോ! എന്നാൽ...

ബുക്കരായർ: 'എന്നാൽ' എന്താണു്?

വീരഭദ്ര: വെളിനാടിൻെറ അതിർത്തിയിൽ, കിഴക്കുഭാഗത്തുള്ള 'ഹരിഹരേശ്വര ദേവാലയം' ആരോ അപരിചിതൻ, ചില ദിവസങ്ങൾക്കുമുമ്പേ, ജീർണ്ണോദ്ധാരണം നടത്തിച്ചു എന്നുമാത്രം വിവരം കിട്ടി.

ബുക്കരായർ : അതുകൊണ്ടു നമുക്കെന്തു പ്രയോജനം ?

ലിംഗണ്ണ : അതു് യുവരാജാവു് നടത്തിച്ചതാവണം എന്നു് സേനാപതി ഊഹിക്കുകയാണു് !

ബുക്കരായർ : (സന്തോഷത്തോടെ) അങ്ങനെയോ ? എങ്കിൽ, യുവരാജാവു് വിജയി ആയിരിക്കണമല്ലോ ! വേടസിംഹത്തെ വലയിൽ വീഴ്ത്തിയിരിയ്ക്കില്ലേ ? ഇത്തവണ യുവരാജാവു് ഈ മൃത്യുകണ്ഠത്തിൽനിന്നു് രക്ഷപ്പെട്ടാൽ, അയാൾക്കു് പട്ടം നല്കി, ഞാൻ സ്ഥാനമൊഴിഞ്ഞു്, ഹംപെയിലെ വിരൂപാക്ഷ ദേവന്റെ പാദതലത്തിൽ കാലം കഴിച്ചുകൂട്ടാൻ തീർച്ചപ്പെടുത്തിയിരിക്കയാണു്. നിങ്ങൾക്കെല്ലാം സമ്മതമാണോ ?

വീരഭദ്ര : മഹാപ്രഭുവിന്റെ ചിത്തംതന്നെ ഞങ്ങളുടെ മനസ്സും ! ഞങ്ങൾ എന്നുവെച്ചാൽ ആരാണു്, മഹാപ്രഭോ ? അവിടുത്തെ അംഗോപാംഗങ്ങൾ മാത്രമല്ലേ ?

ലിംഗണ്ണ : സേനാനായകൻ വളരെ ഭംഗിയായി പറഞ്ഞു. (രാജാവിന്റെ നേരെ തിരിഞ്ഞു്) ഞങ്ങളുടെ രാജാവും ഗുരുവും ദൈവവും എല്ലാം അവിടുന്നുതന്നെ... എന്തിനു് ഇത്ര ആകുലപ്പെടുന്നു ? അവിടുത്തെ പുത്രനായ യുവരാജാവിനെ ഏതൊരു മൃത്യുവിനാണു് നേരിടാൻ കഴിയുക ? സിംഹത്തിന്റെ ഗർഭത്തിൽ സിംഹക്കുട്ടിയ്ക്കല്ലേ, ആശ്രയം ലഭിയ്ക്കൂ ?

ബുക്കരായർ : മമത ഏറുംതോറും ഭീതിയും ഏറിവരുന്നു, മന്ത്രി ! ശൌര്യം കാണിയ്ക്കാത്തവൻ എന്തു ക്ഷത്രിയൻ എന്നു മനസ്സു ചോദിക്കുന്നു. അടുത്ത ക്ഷണത്തിൽ, പിതൃവാത്സല്യമെന്ന മോഹം ദേഹത്തെ ദുർബ്ബലപ്പെടുത്തുന്നു, ഭീതിനിമിത്തം. യുവരാജാവിനു് യാതൊരു വിപത്തും യഥാർത്ഥത്തിൽ നേരിടാൻ വഴിയില്ലേ ?... സേനാപതി, ആ ചന്നനായകൻ എന്തു തരക്കാരനാണു് ? യുവരാജാവിനെ ബന്ധനസ്ഥനാക്കിയാൽ എന്തു ചെയ്യും ?

വീരഭദ്ര : അയാൾ എങ്ങനെയുള്ളവൻ എന്നു വർണ്ണിക്കാൻ സാധ്യമല്ല, പ്രഭോ ! വീരരിൽ വീരൻ ! കിരാതനെങ്കിലും തേജസ്വി ! യുദ്ധമുറകളെ മറികടന്നു്, ചതിയായി യുദ്ധം ചെയ്യുന്നവനല്ല ! ശത്രുക്കളോടു് അത്യന്തം ഗൌരവം കലർന്നു് പെരുമാറും. അയാളുടെ അധികാരത്തിലുള്ള ഇടത്തിലെ

പാവപ്പെട്ടവർ അയാളെ തങ്ങളുടെ ദൈവമായി പൂജിക്കുന്നു. യുവരാജാവിനു ഹിംസയാകത്തക്ക യാതൊരു ദുഷ്കൃത്യവും അയാൾ മിക്കവാറും ചെയ്യുവെന്നു വരില്ല.

ലിംഗണ്ണ : (കോപിച്ച്) അത്ര ഉറപ്പിച്ചു പറയാൻ സാധ്യമല്ല, സേനാപതി! കൊള്ള, കവർച്ച, കൊലപാതകം എന്നീ പ്രവൃത്തികളിൽ വിളഞ്ഞുവന്ന ചന്നനായകൻെറ കരാളമായ ഖ്യാതി ഇത്രവേഗം പൌർണ്ണമിച്ചന്ദ്രൻപോലെ വിളങ്ങാൻ സാധ്യമല്ല. യുദ്ധം, ദുഃഖം, വിവാഹം മുതലായവയുടെ സന്ദർഭത്തിൽ മഹാപ്രാജ്ഞന്മാർക്കും വിവേകശൂന്യതയുടെ ജഡത്വം കവിഞ്ഞുവരും. എന്നിട്ടാണോ കാട്ടുകിരാതൻെറ കാര്യം ?

ബുക്കരായർ : ഈ ചന്നനായകനെപ്പററി നല്ല സംഗതിയൊന്നും നമുക്കു കേൾക്കാൻ കഴിഞ്ഞിട്ടില്ല. എന്നാൽ അയാളുടെ എണ്ണമററ കൊലപാതകങ്ങളേയും കവർച്ചകളേയുംപററി എന്തു വ്യാഖ്യാനം നല്കാൻ കഴിയും ? അതിർത്തിപ്രദേശത്തെ വ്യാപാരമെല്ലാം ഇയ്യാൾ നിമിത്തം മുങ്ങിപ്പോയി. നാട്ടിലെ ധനികരെല്ലാം വെറും കൈയോടെ ഭിക്ഷക്കാരായിട്ട് നടക്കുന്നു. വിളഞ്ഞ് കൊയ്യാൻ പാകത്തിന് നില്ക്കുന്ന കതിർക്കുലകൾ ചാമ്പലാക്കിക്കളഞ്ഞു! ഇതിനെന്തു പറയുന്നു, സേനാപതി ?

ലിംഗണ്ണ : സേനാപതി ചന്നനായകൻെറ പക്ഷം പറയുകയല്ല, മഹാപ്രഭോ ! താൻ മനസ്സിലാക്കിവെച്ചതു്, നിഷ്കളങ്കനായി അവിടുത്തെ അറിയിച്ചുവെന്നേയുള്ളൂ. (വീരഭദ്ര കൃതജ്ഞതാഭാവത്തോടെ ലിംഗണ്ണയെ നോക്കുന്നു.)

ബുക്കരായർ : (ആലോചിച്ചിട്ട്) മന്ത്രി, എൻെറ മനോവിചാരം അതിർകവിയുന്നു. നാളെ സൂര്യോദയത്തിനുമുമ്പേ യുവരാജാവിൻെറ വിവരം കിട്ടിയില്ലെങ്കിൽ, ഞാൻതന്നെ ശേഷിച്ച സൈന്യത്തോടൊപ്പം പോയി ചന്നനായകനെ എതിരിടും. ഇതു നാട്ടിൽ വിളംബരപ്പെടുത്തു.

ലിംഗണ്ണ : കല്പനപോലെ, മഹാപ്രഭോ !

[അകലെ കൊമ്പ്, കാഹളം, കുതിരകളുടെ കുളമ്പടി എന്നിവയുടെ ഒച്ച കേൾക്കാകുന്നു.]

ബുക്കരായർ : എന്താണീ ബഹളം ? കാവൽക്കാരുടെ ആണോ ? നോക്കു, സേനാനായക !... അതൊടൊപ്പം സദസ്യരേയും വിളിച്ചേക്കു !

[വീരഭദ്ര അല്പനേരം കഴിഞ്ഞു്, അടക്കാനാവാത്ത സന്തോഷ ത്തോടെ വന്നു്, രാജാവിനെ പ്രണമിക്കുന്നു.]

ബുക്കരായർ: എന്താണു് വിശേഷം, സേനാപതി?

വീരഭദ്ര: അത്യന്തം ശുഭമായ വാർത്തയാണു്, മഹാപ്രഭോ!... യുവരാജാവു് വിജയംനേടി എത്തിയിരിക്കുന്നു... നാട്ടിലെ സ്ത്രീകൾ അദ്ദേഹത്തെ ദീപാരാധന ചെയ്യുകയാണു്. അവി ടുത്തെ അടുത്തേക്കു വരാൻ നേരം വൈകുന്നതിൽ അവിടുന്നു കോപിക്കരുതെന്നു് അറിയിക്കാൻ എന്നോടു പറഞ്ഞിരിക്കു യാണു്...

ബുക്കരായർ: (സിംഹാസനത്തിൽനിന്നു് താഴെ ഇറങ്ങിവന്നു്) സേനാപതി, എത്ര നല്ല വാർത്ത! എന്റെ മനസ്സു് ആഹ്ലാദം കൊണ്ടു് നൃത്തം വെയ്ക്കുകയാണു്! (മുന്നോട്ടു നടക്കുന്നു. അന്നേരം 'കർണ്ണാടക രത്നസിംഹാസനാധീശ്വര മഹാരാജാധിരാജനായ ബുക്കരായരുടെ കുമാരൻ കണ്ഠീരവചലുവരംഗരാജ! ശ്രദ്ധി യ്ക്കിൻ! ശ്രദ്ധിയ്ക്കിൻ! ശ്രദ്ധിയ്ക്കിൻ!' എന്ന ഉൽഘോഷണം കേൾക്കാകുന്നു. പിതാവിനെ കണ്ട ഉടൻ പുത്രൻ കുതിച്ചുവന്നു കെട്ടിപ്പിടിക്കുന്നു. അല്പനേരം കഴിഞ്ഞു്, തിളച്ചുപൊങ്ങുന്ന വാത്സല്യഭാവത്തോടെ പുത്രനെ തന്നോടൊപ്പം കൂട്ടിക്കൊണ്ടു പോയി സിംഹാസനത്തിൽ ഇരുത്തി, ബുക്കരായരും ഇരിക്കുന്നു. യുവരാജാവിന്റെ പരിവാരങ്ങളും ഇതര സദസ്യരും തങ്ങളുടെ സ്ഥാനങ്ങളിൽ ഇരുന്നശേഷം—)

ബുക്കരായർ: (ഓട്ടുപ്രതിമപോലെ നിന്നിരുന്ന ചന്നനായകനെ നോക്കിയിട്ടു്) ഇയ്യാൾ ആരാണു്, യുവരാജാവേ?

രംഗരായർ: മഹാസ്വാമി, ഇയ്യാളാണു് നാം ബന്ധനസ്ഥനാ ക്കിയ ചന്നനായകൻ!

ലിംഗണ്ണ: കൈവിലങ്ങുപോലും ഇടുവിയ്ക്കാതെ സർവ്വതന്ത്ര സ്വത ന്ത്രനായി നില്ക്കുന്ന ഈ വേടനാണോ, ചന്നനായകൻ?

രംഗരായർ: അതേ, അമാത്യശ്രേഷ്ഠ! സാമാന്യബന്ധനസ്ഥന ക്കാണു്, കൈവിലങ്ങു്! ഇയ്യാൾ ബന്ധനസ്ഥനെപ്പോലെ വന്നിരിക്കുന്ന നമ്മുടെ മാന്യാതിഥിയാണു്. അങ്ങു് സ്വന്തം പീഠം നല്കി ഇയ്യാളെ ബഹുമാനിക്കണം. (ലിംഗണ്ണ സ്വന്തം പീഠം മുന്നോട്ടു നീക്കിയിട്ടു് ചന്നനായകനു കൊടുത്തു് സ്വയം നില്ക്കുന്നു.)

ചന്നനായകൻ : (ഇരുന്നിട്ട്) ഞാൻ ഉപകൃതനായി, യുവരാജാവേ ! (വീരഭദ്രനെ തിരിച്ചറിഞ്ഞു്) ഇദ്ദേഹം നമ്മുടെ സേനാനായകനല്ലേ ?

വീരഭദ്ര : അതേ, നായക. എന്നെ പരിഹസിക്കുകയാണോ ?

ചന്നനായകൻ : ഒരു വീരൻ മറ്റൊരു വീരനെ ഒരിക്കലും പരിഹസിക്കില്ല, സേനാപതി ! അന്നു് അങ്ങു് പോരാടിയതിന്റെ ആനന്ദം ഓർമ്മിച്ചുപോയി ! ഒരു പ്രകാരത്തിലുള്ള ആത്മീയഭാവം സ്ഫുരിച്ചുപോയി ! ആ ആനന്ദോന്മേഷത്തിൽ അങ്ങയുടെ പേർ പറഞ്ഞതാണു്. അതു തെററായി എങ്കിൽ ക്ഷമിക്കണം !

ബുക്കരായർ : എന്തൊരു വിനയശീലൻ ! സദസ്യരേ, നമ്മുടെ തടവുകാരനായി വന്നിരിക്കുന്ന ചന്നനായകന്റെ വിചാരണ ഇപ്പോൾത്തന്നെ നടത്തണം. അയാളുമായി പോരാടി, വിജയം നേടി, അയാളെ ബന്ധനസ്ഥനാക്കി കൊണ്ടുവന്ന നമ്മുടെ യുവരാജാവുതന്നെ നടത്തണം വിചാരണ എന്നാണു് എന്റെ അഭിപ്രായം. നിങ്ങൾ എല്ലാവരുടേയും അഭിപ്രായം എന്താണു് ?

എല്ലാവരും : അങ്ങനെതന്നെ, മഹാപ്രഭോ !

യുവരാജാവു് : (എഴുന്നേററുനിന്നു്) മഹാസ്വാമി, ഞാൻ അവിടുത്തെ പുത്രൻ ! ഇത്രവലിയ ബഹുമതിക്കു് ഞാൻ അർഹനല്ല, യോഗ്യനല്ല ! ധർമ്മമൂർത്തിയായ അവിടുന്നു് മാത്രം നടത്തേണ്ട ഗുരുതരമായ ഈ ചുമതല ഏല്ക്കാൻ തക്ക സാമർത്ഥ്യം എനിക്കില്ല ! അതുമാത്രമല്ല, ചന്നനായകന്റെ യുദ്ധകൌശലം കണ്ടു്, അയാളോടു് എനിക്കു് ഒരു ശിഷ്യഭാവം തോന്നുകയും ചെയ്തിരിക്കുന്നു. ഇതു് ന്യായനിർദ്ധാരണത്തിനു പ്രതിബന്ധമാകാനും ഇടയുണ്ടു്. അതുകൊണ്ടു് അവിടുന്നുതന്നെ വിചാരണ നടത്തണം എന്നാണു് എന്റെ അപേക്ഷ. (ഇരിക്കുന്നു.)

ചന്നനായകൻ : ഭേഷ് ! ഭേഷ് ! കന്നഡകേസരി ! വീരത്വത്തിനു ചേർന്ന വിനയവും !

ബുക്കരായർ : നായക, യുവരാജാവു് പറഞ്ഞതനുസരിച്ചു്, നിർബ്ബന്ധിതനായിട്ടു്, ഞാൻതന്നെ നിങ്ങളുടെ വിചാരണ നടത്താൻ പോകയാണു്. എന്നിൽനിന്നു് തികച്ചും ന്യായമായ തീർപ്പു് ഉണ്ടാകുമെന്നു് വിശ്വാസമുണ്ടോ ?

ചന്നനായകൻ: (എഴുന്നേററുനിന്നു്) മഹാപ്രഭോ! അവിടുന്നു് ധർമ്മാത്മാവായ, ലോകവന്ദ്യനായ രാജാവാണു്; കർണ്ണാടകത്തിൻെറ പവിത്രരത്നസിംഹാസനാധീശൻ ആണു്; ഗുരുവര്യനായ മാധവമുനിയുടെ അനുഗ്രഹത്തിനു പാത്രമായവൻ ആണു്. അതുകൊണ്ടു് അവിടുത്തെ വിചാരണ എനിക്കു സമ്മതം എന്നു മാത്രമല്ല, ഒരു മാന്യതയും ആണു്.

ബുക്കരായർ: നായക, നിങ്ങളുടെ വിനയവും സുസംസ്കൃതമായ പെരുമാററവും എന്നെ വിഷമിപ്പിക്കുന്നു. നിങ്ങളെ കണ്ടഉടൻ, നിങ്ങളെപ്പററി കേട്ടുവന്ന അനേകം സംഗതികൾ തനി ഭോഷ്ക്കാണെന്നു് എനിക്കു തോന്നിപ്പോയി... കവർച്ച, കളവു്, കൊല എന്നീ ആരോപണങ്ങളെപ്പററി നിങ്ങൾക്കു് എന്തെങ്കിലും പറയാനുണ്ടോ?

ചന്നനായകൻ: മഹാപ്രഭോ! അതിൽ അല്പംമാത്രം സത്യമുണ്ടു്. കൂടുതലും അസത്യമാണു്. പാവങ്ങളെ കൊള്ളചെയ്തു്, ഹിംസിച്ചു് അവരുടെ ജീവിതം പാഴാക്കിക്കൊണ്ടിരുന്ന അധികാരികളേയും ധനികരേയും വർത്തകരേയും ഞാൻ കവർച്ച ചെയ്തിരുന്നു എന്നതു് നേരാണു്. എന്നാൽ, അതിൽ ഒററ ചില്ലിപോലും ഞാൻ എൻെറ സ്വന്തം ആവശ്യത്തിനു് ഉപയോഗിച്ചിട്ടില്ല. ഞാൻ സ്വയം വിതച്ചു കൊയ്തെടുക്കുന്ന ധാന്യമാണു ഭക്ഷണത്തിനു് ഉപയോഗിക്കുന്നതു്. എൻെറ ഭാര്യയും മക്കളും നൂൽനൂററു് നെയ്തു് ഉണ്ടാക്കുന്ന ഈ നാടൻ ഉടുപ്പാണു് ഞാൻ ധരിക്കുന്നതു്. ഹിംസകരെ കവർച്ച ചെയ്തു് സമ്പാദിക്കുന്ന ധനം, ദൈവത്തിൻെറ പേരിൽ, ഭക്ഷണത്തിനുവേണ്ടിയുള്ള പാവങ്ങളുടെ വിലാപം ശമിപ്പിയ്ക്കാൻ ഉപയോഗിക്കുന്നു, മഹാപ്രഭോ!

ലിംഗണ്ണ: അങ്ങനെയെങ്കിൽ—സർദാർ നരസിംഹനായകനെ കീറി, രാജവീഥിയിലെ ഒരു ബാലവൃക്ഷത്തോടു കെട്ടിയിട്ടതു് ആരാണു്? നിങ്ങളല്ലേ?

ചന്നനായകൻ: ഞാനല്ല. എൻെറ കൂട്ടത്തിലുള്ളവരാണു്. എന്നാൽ തെററു് അവരുടെ അല്ല, എൻെറ ആണു്. ഞാൻ തന്നെ കല്പനകൊടുത്തു് ആ ഘോരഹിംസ നടത്തിച്ചു.

ലിംഗണ്ണ: ഈ കൊലപാതകിക്കു മരണശിക്ഷ വിധിക്കണം, മഹാസ്വാമി! നരസിംഹനായകൻ നമ്മുടെ സൈന്യത്തിലെ

ഒരു മഹാത്മാവൻ ! ഈ നാടിൻെറ ഏകനിഷ്ഠനായ സേവകൻ ! അങ്ങനെയുള്ള ഒരുത്തൻെറ കൊലയ്ക്കു് കാരണക്കാരനായ ഇയ്യാൾക്കു് മരണശിക്ഷ മാത്രമാണു് യോജിച്ചതു്.

ബുക്കരായർ : ഇതിനെന്തു പറയുന്നു, ചന്നനായക ?

ചന്നനായകൻ : ശരിയാകാം, മഹാസ്വാമി! എന്നാൽ നരസിംഹനായകൻ അനേകം കുലസ്ത്രീകളുടെ മാനവും മര്യാദയും അപഹരിച്ചിട്ടുണ്ടു്. രാജ്യസേവനത്തിൻെറ ഒഴികഴിവു പറഞ്ഞു്, ജനങ്ങളെ കവർച്ച ചെയ്തിട്ടുണ്ടു്. തനിക്കു വിരോധമുള്ളവരുടെ വീട്ടും കുടിയും വയലും ചുട്ടുകരിച്ചു് തിമർത്തിയിട്ടുണ്ടു്. അത്തരം ഒരു നീചൻ നമ്മുടെ നാടിൻെറ സമാധാനത്തിനു് ഒരു കണ്ടകനെന്നു കരുതി ഞാൻ ശിക്ഷിച്ചതാണു്, മഹാപ്രഭോ !

ബുക്കരായർ : നിങ്ങൾ ഇത്ര വലിയ രാജഭക്തി ഉള്ളവനെങ്കിൽ നമ്മോടു പോരാടാൻ നിന്നതു് എന്തിനാണു് ?

ചന്നനായകൻ : ഇതിനുള്ള മറുപടി വീരഭദ്രനായകൻ നല്കും !

വീരഭദ്ര : രാജ്യസേവനം അകലെ നിന്നുകൊണ്ടു് എത്ര എത്ര വീരന്മാർ ഏകനിഷ്ഠമായി ചെയ്യുന്നു എന്നു കാണിക്കലാണു് ഇയ്യാളുടെ ഉദ്ദേശ്യം, പ്രഭോ ! ഞാൻ ഇയ്യാളുടെ തടവിൽ കിടക്കുമ്പോൾ, എന്നെ വളരെ ആദരവോടെ സൽക്കരിച്ചു. മഹാപ്രഭുവിനെ കണ്ടു് കപ്പവും കാണിക്കയും ഏല്പിക്കണമെന്ന ആശയും അന്നേരം പ്രകടിപ്പിക്കുകയുണ്ടായി, മഹാപ്രഭോ !

ബുക്കരായർ : ഇതു് എന്തുകൊണ്ടു് നിങ്ങൾ ആദ്യമേ പറഞ്ഞില്ല ?

വീരഭദ്ര : തോററുവന്ന കഥ പറയാൻ വന്നതാണെന്നു് അവിടുത്തെ മനസ്സിനു തോന്നിയാലോ എന്ന ഭയംനിമിത്തമാണു്, പ്രഭോ ! ഈ സേവകൻെറ അപരാധം ക്ഷമിയ്ക്കണം.

ബുക്കരായർ : യുവരാജാവിനു് എന്താണു് പറയാനുള്ളതു് ?

രംഗരായർ : നമ്മെ വിജയശ്രീ ആശ്ലേഷിച്ചതു് ചന്നനായകൻെറ ദയവുകൊണ്ടല്ലാതെ എൻെറ സാഹസംകൊണ്ടല്ല, പ്രഭോ ! വെറും സാഹസമാണു് സുപ്രധാനമെങ്കിൽ സേനാപതിയുടെ നാല്പതിനായിരം സൈന്യത്തിനു് വിജയം സിദ്ധിക്കാതിരിക്കുമോ ? പ്രഭുദർശനത്തിനുള്ള ആകാംക്ഷനിമിത്തം

ചന്നനായകൻ സ്വയം പരാജയപ്പെട്ടു് ഇപ്രകാരം നമ്മെ ആത്മാത്ഥമായി വിജയിപ്പിച്ചിരിക്കയാണു്. വിജയകീത്തി നേടിത്തന്ന, ജയിക്കാൻ അവസരം ഉണ്ടാക്കിത്തന്ന, ഇദ്ദേഹത്തിനു് ഹൃദയംഗമമായ കൃതജ്ഞത അപ്പിക്കുന്നു ഞാൻ, മഹാപ്രഭോ !

ചന്നനായകൻ : യുവരാജാവു് പറഞ്ഞ സംഗതി അംഗീകരിക്കരുതു്, മഹാസ്വാമി ! എന്റെ പ്രായത്തേയും ആനയെപ്പോലെയുള്ള എന്റെ ശരീരത്തേയും ആദരിക്കാൻ വേണ്ടിയാണു്, യുവരാജാവു് തന്നെത്തന്നെ ഇത്ര ഇളപ്പക്കാരനാക്കി കാണിക്കുന്നതു്. ദിഡന്നൂരിന്നടുത്തു് യുവരാജകേസരി അടരാടിയ രംഗം എന്റെ കണ്ണുകൾക്കു് ഒരു മഹോത്സവം ആകാതിരുന്നില്ല, പ്രഭോ ! എന്തു ഹസ്തലാഘവം ! എന്തു ചമൽക്കാരം ! എന്തു ഖഡ്ഗപ്രയോഗം ! ആ രംഗം കണ്ടുകൊണ്ടിരിക്കേ, മുപ്പതു കൊല്ലക്കാലമായി ഖഡ്ഗത്തെ നത്തനം ചെയ്യിച്ചുകൊണ്ടിരുന്ന ഈ കിരാതൻ അദ്ധോമുകനായിത്തീന്നു, മഹാപ്രഭോ ! ഇങ്ങനെ ഒരു മകൻ എനിക്കും ഉണ്ടായിരുന്നു, രാജാവേ !— 'പിതാവേ, അങ്ങു് ഇങ്ങനെ കളവും കവർച്ചയും നടത്തിക്കൊണ്ടിരുന്നോളൂ. ഞാൻ അങ്ങയോടു് പൊരുതി, അങ്ങയെ തോല്പിച്ചു പിടിച്ചുകെട്ടി മഹാരാജാവിന്റെ അടുത്തേക്കു കൊണ്ടുപോവും' എന്നു് എന്നോടു പറയാറുണ്ടു്. നീചനായ നരസിംഹനായകൻ എന്നോടുള്ള കോപംമൂലം എന്റെ മകനെ വിഷം കൊടുത്തു കൊന്നു. എന്റെ മകന്റെ ആഗ്രഹം യുവരാജാവു്, ഇപ്പോൾ പൂത്തീകരിച്ചിരിക്കുന്നു ; അവന്റെ ആത്മാവിനു ശാന്തി കൈവരുത്തി, അവന്റെ കിഴട്ടുതന്തയുടെ കരളിനു് ഒരു മഹോത്സവം ആഘോഷിക്കാൻ അവസരം ഉണ്ടാക്കിയിരിക്കുന്നു. എന്റെ ജന്മം ഇന്നു് യഥാത്ഥത്തിൽ സാത്ഥകമായിത്തീന്നു.

ബുക്കരായർ : ലിംഗണ്ണമന്ത്രി, ഈ 'രാജപ്രതിരോധി'ക്കു് എന്തു ശിക്ഷയാണു നല്കേണ്ടതു് ?

ലിംഗണ്ണ : ഇയ്യാളുടെ സ്വാമിഭക്തി അനന്യാദൃശം തന്നെ. ക്ഷമ തന്നെ ഇയ്യാൾക്കു യോജിച്ച ശിക്ഷ എന്നാണു് എന്റെ അഭിപ്രായം, പ്രഭോ ! എന്നാലും, ഒരു 'മേൽക്കോയ്മ' കാണിക്കാനായി, ഇയ്യാൾ തന്റെ 'വേടർക്കോട്ട'യുടെ കിഴക്കുഭാഗത്തു് സ്ഥാപിച്ചിരിക്കുന്ന 'രണസ്തംഭ'ത്തിന്റെ ശിരോഭാഗം ഉടച്ചുകളയണമെന്നാണു് എന്റെ അപേക്ഷ.

ചന്നനായകൻ: (ഗാംഭീര്യത്തോടെ) പ്രഭോ, അതു സാധ്യമല്ല. എന്റെ ' രണസ്തംഭ 'ത്തിന്റെ ശിരസ്സിനുപകരം ഞാൻ സ്വന്തം ശിരസ്സുതന്നെ അർപ്പിക്കാൻ തെയാറാണു്. എന്നാൽ ആ സ്തംഭം സ്പർശിയ്ക്കാൻ ആവില്ല. അതിന്മേൽ എന്റെ വിജയ യാത്രകളുടെ പരിപൂർണ്ണമായ സങ്കേതം ഉണ്ടു്; അതിന്മേൽ എന്റെ ദീനാനുകമ്പയുടെ ചിഹ്നം ഉണ്ടു്; അതിന്മേൽ എന്റെ ദിവ്യസ്നേഹത്തിന്റെ, പിതൃവാത്സല്യത്തിന്റെ അനശ്വരമായ അടയാളം ഉണ്ടു്. എന്റെ കുമാരന്റെ സമാധിയിന്മേലാണു് ആ ' രണസ്തംഭം ' നിലകൊള്ളുന്നതു്!

ബുക്കരായർ: സമ്മതിച്ചു, ചന്നനായക! ഒരു ചിന്തയും വേണ്ട. നിങ്ങളുടെ ' രണസ്തംഭം ' തികഞ്ഞ ബഹുമാനത്തോടെ ഞോം കാത്തുസൂക്ഷിച്ചോളാം.

ചന്നനായകൻ: അനുഗൃഹീതനായി ഞാൻ, പ്രഭോ! അതിനു പകരം, നായക എന്ന എന്റെ ബിരുദു്, എന്റെ മഞ്ഞവർണ്ണ ത്തിലുള്ള പതാക, ഈശാനകോണിൽ എനിക്കു് അപേക്ഷി യ്ക്കാതെ കിട്ടിയ ഏഴു ഖനി പൊന്നു്—ഇവയെല്ലാം അങ്ങയുടെ പാദങ്ങളിൽ സമർപ്പിക്കുന്നു.

ബുക്കരായർ: ഇതു സർവ്വസമ്മതമാണോ?

എല്ലാവരും: സർവ്വസമ്മതം.

ചന്നനായകൻ: (തന്റെ വാൾ ഊരി) മഹേശ്വരനു ചേർന്ന ഔദാര്യത്തോടെ എന്റെ അനന്തമായ അപരാധങ്ങളെ അവി ടുന്നു ക്ഷമിച്ചു. ഈ പാമരന്റെ ഭക്തിയെ അംഗീകരിച്ചു രക്ഷിയ്ക്കണം. (വാൾകൊടുത്തു് നമസ്കരിക്കുന്നു.)

ബുക്കരായർ: നായക, നിങ്ങളുടെ രാജഭക്തി അനുകരണീയമാ യിരിക്കുന്നു. (തന്റെ വാൾ ഊരി) നിങ്ങൾ ഇതു സ്വീകരിച്ചു് നമ്മുടെ യുവരാജാവിന്റെ പിൻകാവൽപടയുടെ നായകനാ കണമെന്നു ഞാൻ ആഗ്രഹിക്കുന്നു.

ചന്നനായകൻ: (അതു സ്വീകരിയ്ക്കാതെ തെല്ലുനേരം ആലോചി ച്ചുകൊണ്ടു നില്ക്കുന്നു.)

രംഗരായർ: ഇനി എന്താണു് ഒരു ആലോചന, നായക? എനിക്കുവേണ്ടി സ്വീകരിക്കരുതോ?

**ചന്നനായകൻ:** (രംഗരായരുടെ മുഖത്തേക്കു നോക്കി, ചിരിച്ചിട്ട്) **ആകട്ടെ, പ്രഭോ!** അവിടുത്തെ **ആഗ്രഹംപോലെ!**

**ബുക്കരായർ:** **എനിക്കു** ബഹുസന്തോഷമായി! **ഇന്നത്തെ സദസ്സ് സമാപിച്ചു.**

(ബുക്കരായർ രത്നസിംഹാസനത്തിൽനിന്ന് എഴുന്നേററ്, പുറപ്പെടുന്നു. അദ്ദേഹത്തിന്റെ പിന്നിലായി യുവരാജാവും നടക്കുന്നു. എല്ലാവരും ഗൌരവം പൂണ്ടു നില്ക്കവേ, യുവരാജാവ് ചന്നനായകനെ കൈപിടിച്ച് ഉള്ളിലേക്കു കൊണ്ടുപോകുന്നു.)

[ തിരശ്ശീല വീഴുന്നു. ]

---

# ഈ സമാഹാരത്തിലെ നാടകകൃത്തുകൾ

**സംസ** (1898-1939) : കന്നഡത്തിലും സംസ്കൃതത്തിലും സമാനമായ പാണ്ഡിത്യം നേടി, മൈസൂർ രാജാക്കന്മാരുടെ ചരിത്രം അവഗാഢമായി അധ്യയനം ചെയ്തു്, 'വിഗഡവിക്രമരായ', 'സുഗുണഗംഭീര' ആദിയായി ഉത്തമചരിത്രനാടകങ്ങൾ രചിച്ച, എ. എൻ. വെങ്കടാദ്രി ശർമ്മയുടെ തൂലികാനാമമാണു്, സംസ. തനതായ ഒരു സവിശേഷ ശൈലി അദ്ദേഹം കന്നഡത്തിൽ ആവിഷ്കരിച്ചു. കുറച്ചുകാലം മൈസൂറിലെ ശാരദാവിലാസ ഹൈസ്കൂളിലെ അധ്യാപകനും ആയിരുന്നു.

**കൈലാസം** : കന്നഡത്തിൽ ആധുനിക സാമൂഹ്യനാടകങ്ങൾ രചിച്ചവരിൽ പ്രഥമഗണനീയൻ, പരേതനായ ടി. പി. കൈലാസം. 'ടൊള്ളു ഗട്ടെ', 'ഹോംറൂള' എന്നീ നാടകങ്ങൾ വഴി പ്രസിദ്ധനായിത്തീർന്നു. തനി വാമൊഴി നാടകങ്ങളിൽ പ്രയോഗിച്ചതാണു്, അദ്ദേഹത്തിൻെറ സവിശേഷത. രാമായണ-മഹാഭാരതങ്ങളിലെ ചില സ്ഥിതിവിശേഷങ്ങളെ തെരഞ്ഞെടുത്തു്, 'പർപ്പസു്', 'കർണ്ണ' ആദിയായ ഇംഗ്ലീഷുനാടകങ്ങളും രചിച്ചിട്ടുണ്ടു്. സ്വയം ഒരു നടനുമായിരുന്നു. വിദേശത്തിൽ വിദ്യാഭ്യാസം നടത്തിക്കൊണ്ടിരിക്കെ, അവിടുത്തെ നാടകവേദിയാൽ പ്രഭാവിതനായ കൈലാസം ജോലി രാജിവെച്ചു്, അമെച്ചർ നാടകവേദിക്കു് മഹത്തായ പ്രോത്സാഹനവും സംഭാവനയും നല്കിയവരിൽ പ്രമുഖനത്രെ.

**ശ്രീരംഗ** : ആർ. വി. ജാഗീർദാറിൻെറ തൂലികാനാമം. ലണ്ടനിൽ നിന്നു് ഭാഷാശാസ്ത്രത്തിൽ ബിരുദമെടുത്തു് ധാർവാഡിലെ കർണ്ണാടക കോളേജിൽ സംസ്കൃത പ്രൊഫസറായി ഉദ്യോഗജീവിതമാരംഭിച്ചു. നാടകവേദിയുടെ പ്രഭാവത്തിനു് വിധേയനായി, ജോലി രാജി വെച്ചു്, ആദ്യ രംഗാചാര്യ എന്ന പേർ സ്വീകരിച്ചു് നാടകങ്ങൾ എഴുതുന്നതിലും അഭിനയിക്കുന്നതിലും നിരതനായി, വിജയം നേടി. അനേകം നാടകങ്ങൾക്കു പുറമെ, സംസ്കൃത നാടകങ്ങളുടെ പിറവിയേയും വളർച്ചയേയും കുറിച്ചു് ഒരു മൌലികഗ്രന്ഥം രചിച്ചിട്ടുണ്ടു്. ധാർവാഡിൽ 30 കൊല്ലം മുമ്പേ 'കന്നഡനാട്യ വിലാസസംസ്ഥ' എന്നൊരു നാടകസംഘം രൂപീകരിക്കുകയുണ്ടായി. ഇപ്പോൾ ബംഗളൂരിൽ 'നാട്യസംഘ' സ്ഥാപിച്ചു് നാടകങ്ങൾ എഴുതി അഭിനയിക്കുന്നതിൽ വ്യാപൃതൻ. ശ്രീരംഗയുടെ ഒരു വിമർശന ഗ്രന്ഥമായ 'കാളിദാസ' 1971-ൽ സാഹിത്യ അക്കാദമിയുടെ ബഹുമതി നേടി. 1977-ൽ കർണ്ണാടക സർവ്വകലാശാല ഓണററി ഡോക്ടറേറ്റു് നല്കി ബഹുമാനിച്ചു.

**ശിവരാമകാരന്ത് :** പുത്തൂരിലെ (ദക്ഷിണ കന്നഡ ജില്ല) കന്നിൻപ്രദേശത്തു് ജീവിക്കുന്ന കാരന്ത് നാടകം, ഏകാങ്കം, 'ഗേയകം', നോവൽ, ബാലസാഹിത്യം, വൈജ്ഞാനികസാഹിത്യം, നൃത്യം, യക്ഷഗാനം എന്നിങ്ങനെ വിവിധ രംഗങ്ങളിൽ തൻെറ സവിശേഷമായ പ്രതിഭ പ്രദർശിപ്പിച്ചിരിക്കുന്നു. 'യക്ഷഗാന ബയലാട്ട' എന്ന ഗ്രന്ഥം 1959-ൽ സാഹിത്യഅക്കാദമിയുടെ സമ്മാനം നേടി. ഇന്നത്തെ നോവലിസ്റ്ററുകളിൽവെച്ചു് തലയെടുപ്പുള്ള ഇദ്ദേഹത്തിൻെറ 'ബെട്ടദ ജീവ', 'ചോമന ദുഡി', 'മരളി മണ്ണിഗെ' ആദിയായ നോവലുകൾ ഗണനീയങ്ങളത്രെ. 1976-ൽ 'സുവർണ്ണകമൽ' നേടിയ ഫിലിം 'ചോമന ദുഡി' ഇദ്ദേഹത്തിൻെറ നോവൽ എന്നതും, അതിൻെറ തിരക്കഥയും സംഭാഷണവും എഴുതി ഇദ്ദേഹത്തിനു് ബഹുമതി ലഭിച്ചു എന്നതും ഇവിടെ സ്മർത്തവ്യം.

**കുവെംപു :** കെ. വി. പുട്ടപ്പയുടെ തൂലികാനാമം. കന്നഡത്തിലെ ശ്രേഷ്ഠ കവികളിൽ ഒരാൾ. ആധുനികകന്നഡത്തിലെ പ്രഥമമഹാകാവ്യമായ 'ശ്രീരാമായണദർശന' എന്ന കാവ്യഗ്രന്ഥത്തിനു് സാഹിത്യ അക്കാദമിയുടേയും (1955) ഭാരതീയ ജ്ഞാനപീഠത്തിൻേറയും (1967) ബഹുമതി ലഭിച്ചു. മൈസൂർ സർവ്വകലാശാലയിൽ കന്നഡ പ്രൊഫസർ ആയി ഉദ്യോഗജീവിതമാരംഭിച്ച പുട്ടപ്പ അതേ സർവ്വകലാശാലയുടെ വൈസ്ചാൻസലർ പദം വരെ ഉയർന്നു് ഉദ്യോഗത്തിൽനിന്നു വിരമിച്ചു. മൈസൂർ സർവ്വകലാശാലയും കർണ്ണാടക സർവ്വകലാശാലയും ഓണററി ഡോക്ടറേററു നല്കി ബഹുമാനിച്ചു.

**പു. തി. നരസിംഹാചാർ :** സംഗീതജ്ഞാനവും കാവ്യപ്രതിഭയും സമാനനിലയിൽ കൈവരിച്ച വ്യക്തി. മൈസൂർ ലെജിസ്ലേച്ചർ ഡിപ്പാർട്ടുമെൻറിൽ പണിചെയ്തു് ഉദ്യോഗത്തിൽനിന്നു വിരമിച്ചു. ഇദ്ദേഹത്തിൻെറ ശൈലി സരളസുരഭിലമത്രെ. 'ഹംസദമയന്തി മത്തു ഇതരരൂപകഗളു' എന്ന സംഗീതരൂപകസമാഹാരം 1966-ൽ സാഹിത്യഅക്കാദമിയുടെ സമ്മാനം നേടി. ഒരു ഉത്തമകവി എന്ന നിലയിൽ കന്നഡിഗർക്കു് സുപരിചിതൻ.

**ജി. പി. രാജരത്നം :** ആധുനികകന്നഡത്തെ സംബന്ധിച്ചേടത്തോളം 'രത്നം' എന്ന പേരിനു് അർഹനായ ഇദ്ദേഹം കവിയും നാടകകൃത്തും വിമർശകനും ആണു്. 'പുരുഷസരസ്വതി' എന്ന 'മഹാകാവ്യം' ഇദ്ദേഹത്തിൻെറ വ്യംഗ്യപ്രതിഭയ്ക്കു് സാക്ഷ്യം വഹിക്കുന്നു. ഇദ്ദേഹം മൈസൂറിലെ ഗവണ്മെൻറു കോളേജിൽ കന്നഡപ്രാദ്ധ്യാപകനായി ജോലി നോക്കിയിട്ടുണ്ടു്.

**രം. ശ്രീ. മുഗളി :** സാംഗളി (മഹാരാഷ്ട്ര) യിലെ വെല്ലിംഗ്ടൺ കോളേജിൽ കന്നഡ-സംസ്കൃത പ്രൊഫസറായി ഇരുന്നു, പ്രിൻസിപ്പാളായി ഉദ്യോഗത്തിൽനിന്നു വിരമിച്ചു. 'രസികരംഗ' എന്ന തൂലികാനാമത്തിൽ നല്ല കവിതകളും എഴുതിയിട്ടുണ്ട്. പുറമേ, നോവൽ, നാടകം, പദ്യനാടകം എന്നിങ്ങനെ മററു ശാഖകളിലും ഇദ്ദേഹത്തിൻെറ തൂലിക ചലിച്ചിട്ടുണ്ട്. മുഗളിയുടെ 'കന്നഡ സാഹിത്യചരിത്രം' എന്ന സ്വതന്ത്രഗ്രന്ഥത്തിനു സാഹിത്യ അക്കാദമിയുടെ സമ്മാനം (1956) ലഭിച്ചിട്ടുണ്ട്. ഇതിൻെറ മലയാള വിവർത്തനം അക്കാദമി പ്രസിദ്ധീകരിച്ചിട്ടുണ്ട്.

**ദ. രാ. ബേംന്ദ്രെ :** 'അംബികാതനയ ദത്ത' എന്ന തൂലികാനാമത്തിൽ കന്നഡ സഹൃദയക്ക് പ്രിയപ്പെട്ട കവി. 'അരളു-മരളു' എന്ന കവിതാ സമാഹാരത്തിനു സാഹിത്യ അക്കാദമിയുടെ സമ്മാനം (1958) ലഭിച്ചു. 1969-ൽ അക്കാദമിഫെല്ലോ ആയി. 'നാകു തന്തി' എന്ന കവിതാസമാഹാരത്തിനു 1973-ൽ ഭാരതീയ ജ്ഞാനപീഠ സമ്മാനം ലഭിച്ചു. നാടോടിവൃത്തത്തിൻെറ ചട്ടക്കൂട്ടിൽ ഭാവാവിഷ്ക്കരണത്തിനുള്ള ബേംന്ദ്രെയുടെ നൈപുണി അപൂർവ്വമത്രെ. കവിതയ്ക്കു പുറമെ, ഏകാങ്കങ്ങളും നാടകങ്ങളും വിമർശനങ്ങളും എഴുതിയിട്ടുണ്ട്.

**കൃഷ്ണകുമാർ :** മുഴുവൻ പേർ കൃഷ്ണകുമാർ കല്ലൂർ. ഒരു ബോംബെ കന്നഡിഗൻ. ഒരു വ്യാവസായിക സ്ഥാപനത്തിലെ വിദ്യാഭ്യാസാധികാരി. കർണ്ണാടക ഏകീകരണ പ്രസ്ഥാനത്താൽ പ്രഭാവിതനായി, നല്ല ചെറുകഥകളും ഏകാങ്കങ്ങളും എഴുതി. 'ജാഗ്രതരാഷ്ട്ര' എന്ന നാടകം വഴി ജനപ്രീതി നേടി.

**അ. ന. കൃഷ്ണരായ :** അ. ന. കൃ. എന്ന പേരിൽ പ്രസിദ്ധനായിത്തീർന്ന ഇദ്ദേഹം, നാടകം, ഏകാങ്കം, ചെറുകഥ എന്നിവയിൽനിന്നു ആരംഭിച്ച്, ഇന്നു കന്നഡത്തിലെ ജനപ്രിയനായ നോവലിസ്റ്റായിരിക്കുന്നു. കലയേയും കലാകാരനേയുംപററി പല പ്രബന്ധങ്ങളും എഴുതിയിട്ടുണ്ട്. 'സന്ധ്യാരാഗ' ഇദ്ദേഹത്തിൻെറ മികവുററ ഒരു നോവലത്രെ 'ഭാരതീയ സംസ്കൃതി ദർശന' എന്ന ഒരു ഗ്രന്ഥവും അന്നത്തെ മൈസൂർ സർക്കാരിൻെറ ആവശ്യാർത്ഥം രചിച്ചിട്ടുണ്ട്. 1971-ൽ ചരമഗതി അടയുകയും ചെയ്തു.

---